# വിദുരനീതി

## (അർത്ഥസഹിതം)



# ഉള്ളടക്കം

# ആമുഖം

**മഹാഭാരതം:** വേദവ്യാസമഹർഷി വിരചിച്ച മഹാഭാരതം ഒരു ലക്ഷത്തോളം ശ്ലോകങ്ങളുള്ള അതിബൃഹത്തായ കൃതിയാണ്. "ശ്രീമദ്ഭഗവദ്ഗീത"യാണ് മഹാഭാരതത്തിലെ വിവിധ ഉപാഖ്യാനങ്ങളിലും, ഉപദേശസംഗ്രഹങ്ങളിലും വെച്ച് ഏറ്റവും പ്രസിദ്ധിയാർജ്ജിച്ചതും ഏറ്റവുമധികം ഭാഷകളിൽ വിവർത്തനം ചെയ്യപ്പെടുകയും ചെയ്തിട്ടുള്ളത്. പ്രസിദ്ധിയിലും, ഉള്ളടക്കത്തിന്റെ മഹത്ത്വത്തിലും അതിനു തൊട്ടു പുറകിൽ നില്ക്കുന്നവയാണ്, വിദുരനീതി, യക്ഷപ്രശ്നം, സനത്സുജാതീയം തുടങ്ങിയവ. ധർമ്മമാണ് മഹാഭാരതകഥയുടെ കേന്ദ്രബിന്ധു. എന്നാലും മറ്റു പുരുഷാർത്ഥങ്ങളായ അർഥം, കാമം, മോക്ഷം എന്നിവയെയും വ്യാസമഹർഷി യഥായോഗ്യം പ്രതിപാദിച്ചിട്ടുണ്ട്. അതുകൊണ്ട് തന്നെയാണ് അദ്ദേഹം സധൈര്യം ഇപ്രകാരം പ്രസ്താവിച്ചിട്ടുള്ളത്

**ധർമ്മേ ചാർത്ഥേ ച കാമേ ച മോക്ഷേ ച ഭരതർഷഭ**
**യദിഹാസ്തി തദന്യത്ര യന്നേഹാസ്തി നതത് ക്വചിത്**

"ധർമ്മം, അർഥം, കാമം, മോക്ഷം എന്നീ വിഷയങ്ങളിൽ ഇതിലുള്ളതു മാത്രമേ മറ്റെവിടെയും കാണുകയുള്ളൂ. ഇതിലില്ലാത്തത് മറ്റെവിടെയും ഉണ്ടായിരിക്കുകയുമില്ല". മഹാഭാരതം രചിക്കപ്പെട്ടിട്ട് ശതാബ്ദങ്ങളും സഹസ്രാബ്ദങ്ങളും കഴിഞ്ഞിട്ടും അത് ജനസാമാന്യത്തിനും, പണ്ഡിതന്മാർക്കും

ഒരുപോലെ രോചകവും, പ്രേരകവുമായി വർത്തിക്കുന്നതും ഈ വിശേഷത ഒന്നുകൊണ്ടുമാത്രമാണ്.

**വിദുരനീതി:** മഹാഭാരതകഥയിലെ ഏറ്റവും നിർണായകമായ ഒരു പ്രതിസന്ധിയാണ് ഉദ്യോഗപർവത്തിൽ നാം കാണുന്നത്. ഒരു വശത്ത് യുദ്ധത്തിനുള്ള സകലവിധസന്നാഹങ്ങളും ദ്രുതഗതിയിൽ നടക്കുന്നു. അതേസമയം മറുവശത്ത് യുദ്ധം ഒഴിവാക്കുവാനുള്ള കഠിനശ്രമങ്ങളും നടക്കുന്നു. അതിന്റെ ഭാഗമായി ധൃതരാഷ്ട്രർ അയച്ച ദൂതനായ സഞ്ജയൻ പാണ്ഡവരെച്ചെന്നു കണ്ടിട്ട് അവരുടെ സന്ദേശവുമായി തിരിച്ചെത്തുന്നു. അദ്ദേഹം ധൃതരാഷ്ട്രരെ ഒരുപാട് ശകാരിക്കുകയും ശാസിക്കുകയും ചെയ്യുന്നു. "അങ്ങയുടെ അപരാധം കാരണം കൗരവർ മുഴുവൻ തീയിൽപെട്ട ഉണക്കവൈക്കോൽ എന്ന പോലെ ദഹിച്ചു ചാമ്പലാകും" എന്ന് അദ്ദേഹം താക്കീത് നല്കുന്നു. പാണ്ഡവരുടെ സന്ദേശം അടുത്തദിവസം സഭയിൽ പ്രസ്താവിക്കാമെന്ന് പറഞ്ഞ് സഞ്ജയൻ വിശ്രമിക്കുന്നതിനായി സ്വഗൃഹത്തിലേയ്ക്ക് പോകുന്നു.

അസഹ്യമായ മാനസികസംഘർഷം കൊണ്ട് ഉറങ്ങുവാൻ കഴിയാത്ത ധൃതരാഷ്ട്രർ ദൂതനെ അയച്ച് വിദുരരെ വിളിപ്പിക്കുകയും താനെന്തുചെയ്യണമെന്നതിനെക്കുറിച്ച് അഭിപ്രായമാരായുകയും ചെയ്യുന്നു. അതനുസരിച്ച് വിദുരർ നല്കുന്ന ഉപദേശമാണ് ഉദ്യോഗപർവത്തിലെ 33 മുതൽ 40 വരെയുള്ള എട്ട് അദ്ധ്യായങ്ങളിലായി അഞ്ഞൂറിലധികം ശ്ലോകങ്ങളുള്ള ഈ "വിദുരനീതി". ജീവിതത്തിന്റെ ഏതു മേഖലയിൽ പ്രവർത്തിക്കുന്നവനും മാർഗദർശനം നല്കു

വാനും, അവന്റെ ധർമ്മമെന്തെന്ന് അറിഞ്ഞ് അതിനെ ശരിയായി അനുഷ്ഠിക്കുവാൻ അവനെ പ്രാപ്തനാക്കുന്നതിനും വിദുരനീതി പര്യാപ്തമാണ്.

**വിദുരനീതി എന്തിന്? ആർക്കുവേണ്ടി?**

അർജുനനെ നിമിത്തമാക്കി യോഗേശ്വരനായ ശ്രീകൃഷ്ണൻ ഗീതോപദേശം ചെയ്തതുപോലെ അന്ധനും, പുത്രനോടുള്ള സ്നേഹാധിക്യത്താൽ ധർമ്മാന്ധനുമായ ധൃതരാഷ്ട്രരെ നിമിത്തമാക്കി വിദുരർ ഈ ഉപാഖ്യാനത്തിലൂടെ എക്കാലത്തേയ്ക്കും ഏവർക്കുമായി എന്താണ് ധർമ്മം എന്ന് വിവരിക്കുകയാണ്.

ഉപദേശം നല്കുന്നവരും, ശ്രവിക്കുന്നവരും നിരവധിയുണ്ടാകാം. എന്നാൽ ഹിതകരമായ ഉപദേശം നല്കുന്നവരും അതിനെ സ്വാംശീകരിക്കുന്നവരും വളരെ വിരളമാണെന്നാണ് വിദുരരുടെ അഭിപ്രായം.

**സുലഭാഃ പുരുഷാ രാജൻ സതതം പ്രിയവാദിനഃ**
**അപ്രിയസ്യ തു പഥ്യസ്യ വക്താ ശ്രോതാ ച ദുർലഭഃ**

"അല്ലയോ രാജൻ! പ്രിയമായ വാക്കുകൾ പറയുന്നവരും, അതു കേൾക്കുന്നവരും സുലഭമാണ്. എന്നാൽ അപ്രിയവും, പഥ്യവുമായ വാക്കുകൾ പറയുന്നവരും, അതു കേൾക്കുന്നവരും വളരെ ദുർലഭമാണ്."

താഴെ പറയുന്ന അർഥഗർഭമായ വാക്കുകൾ ഒരു സന്ദർഭ ത്തിൽ ദുര്യോധനൻ പറഞ്ഞിട്ടുള്ളവയാണ്.

**ജാനാമി ധർമ്മം ന ച മേ പ്രവൃത്തിഃ**
**ജാനാമ്യധർമ്മം ന ച മേ നിവൃത്തിഃ**
**കേനാപി ദേവേന ഹൃദിസ്ഥിതേന**
**യഥാ നിയുക്തോസ്മി തഥാ കരോമി**

"ധർമ്മമെന്താണെന്ന് എനിക്കറിയാം. എന്നാൽ അത് അനുഷ്ഠി ക്കുവാൻ എനിക്ക് കഴിയുന്നില്ല. എനിക്ക് അധർമ്മമെന്താ ണെന്നറിയാം. എന്നാൽ അത് അനുഷ്ഠിക്കാതിരിക്കുവാനും എനിക്ക് കഴിയുന്നില്ല. എന്റെ ഉള്ളിലിരിക്കുന്ന ഏതോ ഒരു ശക്തി എന്നെക്കൊണ്ട് എന്തൊക്കെ ചെയ്യിക്കുന്നുവോ അതൊക്കെ ഞാൻ ചെയ്യുന്നു."

മനഃസംയമനം സാധിച്ചിട്ടില്ലാത്ത ഏതൊരു വ്യക്തിയുടെയും അനുഭവം ഇതിൽ നിന്ന് വ്യത്യസ്തമല്ല, അന്നും ഇന്നും എന്നും അത് അങ്ങനെ വരുവാനേ സാധ്യതയുള്ളൂ. അതുകൊണ്ട് തന്നെ വയോവൃദ്ധനും, ജ്ഞാനവൃദ്ധനുമായ ധൃതരാഷ്ട്രരും വിദുരരുടെ അമൃതതുല്യമായ ഉപദേശം കേട്ടിട്ടും പുത്രമോഹം മൂലം അതുൾക്കൊള്ളുന്നതിൽ പരാജയപ്പെടുകയാണുണ്ടായത്.

ലോകത്തിന്റെ ഈ വിചിത്രസ്വഭാവം കണ്ട് അതിശയവും, ദുഃഖവും, നിസ്സഹായതയും പ്രകടിപ്പിച്ചുകൊണ്ട് പരിണത പ്രജ്ഞനായ വ്യാസമഹർഷി പോലും ഇങ്ങനെ പറയുക യുണ്ടായി

**ഊർധ്വബാഹുർ വിരൗമ്യേഷഃ നഹി കശ്ചിച്ഛൃണോതി മേ**
**ധർമ്മാദർഥശ്ച കാമശ്ച സ ധർമ്മഃ കിം ന സേവ്യതേ**

"രണ്ടു കൈകളും ഉയർത്തിപ്പിടിച്ച് ഈ ഞാൻ ഉച്ചത്തിൽ കരയുകയാണ്, 'ധർമ്മത്തിൽ നിന്നാണ് കാമവും, അർഥവും സിദ്ധിക്കുന്നത്. അങ്ങനെയുള്ള ധർമ്മത്തെ എന്തുകൊണ്ടാണ് ആരും തന്നെ ആചരിക്കാത്തത്?' എന്ന്. എന്നാലും ഞാൻ പറയുന്നത് ആരും തന്നെ കേൾക്കുന്നില്ല".

വിദുരനീതിയുടെ ഈ പുസ്തകം വായിക്കുന്ന കുറച്ചുപേരെ ങ്കിലും, വിദുരരുടെ ഈ ജ്ഞാനഭണ്ഡാഗാരത്തിലെ അനർഘങ്ങളായ മുത്തുകളെ സ്വായത്തമാക്കുകയും; മഹാഭാരതഗ്രന്ഥം മുഴുവൻ ഒന്നു വായിക്കുവാനുള്ള പ്രേരണ ഇതിൽനിന്നു നേടുകയും ചെയ്യുന്നുവെങ്കിൽ ഈയുള്ളവൻ കൃതാർഥനാകും.

**വിവർത്തകൻ**

# അദ്ധ്യായം ഒന്ന്

**വൈശമ്പായന ഉവാച**
**ദ്വാഃസ്ഥം പ്രാഹ മഹാപ്രാജ്ഞോ ധൃതരാഷ്ട്രോ മഹീപതിഃ**
**വിദുരം ദ്രഷ്ടുമിച്ഛാമി തമിഹാനയ മാചിരം 1**

വൈശമ്പായനൻ പറഞ്ഞു: "ധൃതരാഷ്ട്രമഹാരാജാവ് ദ്വാര പാലകനോട് പറഞ്ഞു, "ഞാൻ വിദുരരെ കാണുവാനാഗ്രഹി ക്കുന്നു. അദ്ദേഹത്തെ വൈകാതെ ഇവിടെ കൊണ്ടുവരൂ".

**പ്രഹിതോ ധൃതരാഷ്ട്രേണ ദൂതഃ ക്ഷത്താരമബ്രവീത്**
**ഈശ്വരസ്ത്വാം മഹാരാജോ മഹാപ്രാജ്ഞ ദിദൃക്ഷതി**

ധൃതരാഷ്ട്രരാൽ അയയ്ക്കപ്പെട്ട ദ്വാരപാലകൻ വിദുരരോട് പറഞ്ഞു, "അല്ലയോ മഹാബുദ്ധേ! നമ്മുടെ യജമാനനായ (സ്വാമിയായ) മഹാരാജാവ് അങ്ങയെ കാണുവാനാ ഗ്രഹിക്കുന്നു."

**ഏവമുക്തസ്തു വിദുരഃ പ്രാപ്യ രാജനിവേശനം**
**അബ്രവീദ്ധൃതരാഷ്ട്രായ ദ്വാഃസ്ഥ മാം പ്രതിവേദയ 3**

ഇപ്രകാരം അറിയിക്കപ്പെട്ട വിദുരർ രാജകൊട്ടാരത്തിലെ ത്തിയിട്ട്, ദ്വാരപാലകനോട് പറഞ്ഞു, "ധൃതരാഷ്ട്രരോട് ഞാൻ വന്ന വിവരം അറിയിക്കുക".

**ദ്വാഃസ്ഥ ഉവാച**
**വിദുരോƒയമനുപ്രാപ്തോ രാജേന്ദ്ര തവ ശാസനാത്**
**ദ്രഷ്ടുമിച്ഛതി തേ പാദൌ കിം കരോതു പ്രശാധി മാം 4**

ദ്വാരപാലകൻ ധൃതരാഷ്ട്രരുടെയടുക്കൽ ചെന്ന് പറഞ്ഞു, "അല്ലയോ രാജേന്ദ്ര! അങ്ങയുടെ ആജ്ഞയനുസരിച്ച് വിദുരർ ഇവിടെയെത്തി അങ്ങയുടെ തൃപ്പാദങ്ങളെ കാണുവാൻ ഇച്ഛിക്കുന്നു. അദ്ദേഹം എന്താണ് ചെയ്യേണ്ടതെന്ന് ആജ്ഞാപി ച്ചാലും."

**ധൃതരാഷ്ട്ര ഉവാച**
**പ്രവേശയ മഹാപ്രാജ്ഞം വിദുരം ദീർഘദർശിനം**
**അഹം ഹി വിദുരസ്യാസ്യ നാകാല്യോ ജാതു ദർശനേ 5**

ധൃതരാഷ്ട്രർ പറഞ്ഞു, "ദീർഘദർശിയും, മഹാബുദ്ധിമാനുമായ വിദുരരെ അകത്തു പ്രവേശിപ്പിക്കൂ. ഞാൻ ഒരിക്കലും വിദുരരെ കാണുവാൻ വൈമനസ്യമുള്ളവനല്ല."

**ദ്വാഃസ്ഥ ഉവാച**
**പ്രവിശാന്തഃപുരം ക്ഷത്തർമഹാരാജസ്യ ധീമതഃ**
**ന ഹി തേ ദർശനേƒകാല്യോ ജാതു രാജാ ബ്രവീതി മാം 6**

ദ്വാരപാലകൻ വിദുരരുടെയടുക്കൽ ചെന്ന് പറഞ്ഞു, "അല്ലയോ ക്ഷത്താവേ![1] ബുദ്ധിമാനായ മഹാരാജാവിന്റെ അന്തഃപുരത്തി ലേയ്ക്ക് പ്രവേശിച്ചാലും. അങ്ങയെ കാണുവാൻ ഒരിക്കലും തനിക്ക് വൈമനസ്യമില്ലെന്ന് രാജാവ് എന്നോട് പറഞ്ഞു."

**വൈശമ്പായന ഉവാച**
**തതഃ പ്രവിശ്യ വിദുരോ ധൃതരാഷ്ട്രനിവേശനം**
**അബ്രവീത് പ്രാഞ്ജലിർ വാക്യം ചിന്തയാനം നരാധിപം 7**

**വിദുരോƒഹം മഹാപ്രാജ്ഞ സമ്പ്രാപ്തസ്തവ ശാസനാത്**
**യദി കിം ചന കർതവ്യമയമസ്മി പ്രശാധി മാം 8**

[1] ക്ഷത്രിയസ്ത്രീയ്ക്ക് ശൂദ്രനിലുണ്ടായവനാണ് ക്ഷത്താവ് മനുസ്മൃതി 10.9

വൈശമ്പായനൻ പറഞ്ഞു: വിദുരർ ധൃതരാഷ്ട്രരുടെ അന്തഃപുരത്തിൽ പ്രവേശിച്ചിട്ട് ചിന്താമഗ്നനായിരുന്ന രാജാവിനോട് കൈകൾ കൂപ്പിക്കൊണ്ട് പറഞ്ഞു, "അല്ലയോ മഹാബുദ്ധേ! ഞാൻ അങ്ങയുടെ ആജ്ഞയനുസരിച്ച് ഇവിടെയെത്തിയ വിദുരനാണ്. ഞാൻ എന്തെങ്കിലും ചെയ്യേണ്ടതുണ്ടെങ്കിൽ എന്നോട് ആജ്ഞാപിക്കൂ."

**ധൃതരാഷ്ട്ര ഉവാച**
**സഞ്ജയോ വിദുര പ്രാപ്തോ ഗർഹയിത്വാ ച മാം ഗതഃ**
**അജാതശത്രോഃ ശ്വോ വാക്യം സഭാമധ്യേ സ വക്ഷ്യതി 9**

**തസ്യാദ്യ കുരുവീരസ്യ ന വിജ്ഞാതം വചോ മയാ**
**തന്മേ ദഹതി ഗാത്രാണി തദകാർഷീത് പ്രജാഗരം 10**

**ജാഗ്രതോ ദഹ്യമാനസ്യ ശ്രേയോ യദിഹ പശ്യസി**
**തദ്ബ്രൂഹി ത്വം ഹി നസ്താത ധർമാർഥകുശലോ ഹ്യസി 11**

**യതഃ പ്രാപ്തഃ സഞ്ജയഃ പാണ്ഡവേഭ്യോ**
**ന മേ യഥാവന്മനസഃ പ്രശാന്തിഃ**
**സർവേന്ദ്രിയാണ്യപ്രകൃതിം ഗതാനി**
**കിം വക്ഷ്യതീത്യേവ ഹി മേƒദ്യ ചിന്താ 12**

**തന്മേ ബ്രൂഹി വിദുര ത്വം യഥാവൻ**
**മനീഷിതം സർവ്വമജാതശത്രോഃ**
**യഥാ ച നസ്താത ഹിതം ഭവേച്ച**
**പ്രജാശ്ച സർവ്വാഃ സുഖിതാ ഭവേയുഃ** [2]

[2] എല്ലാ പ്രാചീനഗ്രന്ഥങ്ങൾക്കുമെന്ന പോലെ വിദുരനീതിക്കും നിരവധി പാഠഭേദങ്ങളുണ്ട്. അതുകൊണ്ട് ചില ശ്ലോകങ്ങൾക്ക് ക്രമസംഖ്യയില്ല. ഈ ശ്ലോകങ്ങൾ ഒരു പക്ഷെ പ്രക്ഷിപ്തങ്ങളാകാം.

ധൃതരാഷ്ട്രർ പറഞ്ഞു, "ഹേ വിദുരാ! സഞ്ജയൻ (പാണ്ഡവ രുടെ അടുക്കൽ പോയിട്ട്) തിരിച്ചുവന്ന് എന്നെ കുറ്റപ്പെടുത്തി യിട്ട് (എന്നിൽ ദോഷമാരോപിച്ചിട്ട്) പോയി. അജാതശത്രു വിന്റെ (യുധിഷ്ഠിരന്റെ) സന്ദേശം സഞ്ജയൻ നാളെ സഭ യിൽ പ്രസ്താവിക്കും.

ആ കുരുവീരന്റെ സന്ദേശമെന്താണെന്ന് തീർച്ച പ്പെടുത്തുവാൻ ഇന്ന് എനിക്ക് സാധിച്ചിട്ടില്ല. അതുകാരണം എന്റെ ശരീരമാകെ നീറുകയും, ഉറക്കമില്ലാതാ യിരിക്കുകയും ചെയ്തിരിക്കുന്നു.

ഉറക്കമില്ലാതെ ഉണർന്നിരിക്കുകയും, നീറുകയും ചെയ്തു കൊണ്ടിരിക്കുന്ന എനിക്ക് എന്താണ് ശ്രേഷ്ഠമായിട്ടുള്ളതെന്ന് പറയൂ. അല്ലയോ കുഞ്ഞേ! നീ ധർമ്മത്തെയും അർഥത്തെയും ശരിയായി ഗ്രഹിച്ചവനാണല്ലോ.

പാണ്ഡവരുടെയടുക്കൽ നിന്ന് സഞ്ജയൻ തിരിച്ചെത്തിയതിനു ശേഷം ഇതുവരെ എന്റെ മനസ്സിൻ ശാന്തിയില്ല. അവൻ നാളെ സഭയിൽ എന്തു പറയും എന്ന് ചിന്തിച്ച് ഇന്നു് എന്റെ ഇന്ദ്രിയങ്ങളെല്ലാം അസ്വസ്ഥമായിരിക്കുകയാണ്.

ഹേ വിദുരാ! യുധിഷ്ഠിരൻ എന്താണ് ചിന്തിക്കു ന്നതെന്നും, ഞങ്ങൾക്കെല്ലാം ഹിതകരവും, പ്രജകൾക്കെല്ലാം സുഖം വരുത്തുന്നതും എന്താണെന്നും പറയൂ."

**വിദുര ഉവാച**
**അഭിയുക്തം ബലവതാ ദുർബലം ഹീനസാധനം**
**ഹൃതസ്വം കാമിനം ചോരമാവിശന്തി പ്രജാഗരാഃ 13**

**കച്ചിദേതൈർമഹാദോഷൈർന സ്പൃഷ്ടോ$f$സി നരാധിപ**
**കച്ചിന്ന പരവിത്തേഷു ഗൃധ്യന്വിപരിതപ്യസേ 14**

വിദുരർ പറഞ്ഞു, "ബലവാനാൽ ആക്രമിക്കപ്പെട്ടവൻ, ദുർബ്ബലൻ, ലക്ഷ്യം നേടാൻ പരാജയപ്പെട്ടവൻ, സ്വത്ത് നഷ്ട പ്പെട്ടവൻ, കാമപീഡിതൻ, മോഷ്ടാവ് എന്നിവരെ ഉറക്കമില്ലായ്മ ബാധിക്കുന്നു.

അല്ലയോ മഹാരാജാവേ! ചിലപ്പോൾ ഈ ദോഷങ്ങളൊന്നും തന്നെ അങ്ങയെ സ്പർശിച്ചിട്ടില്ലെന്ന് ഞാൻ വിശ്വസിക്കുന്നു. ഒരു പക്ഷെ അങ്ങ് അന്യരുടെ സ്വത്ത് (സമ്പത്ത്) മോഹിച്ച് പരിതപിക്കുന്നുമില്ലായിരിക്കാം."

**ധൃതരാഷ്ട്ര ഉവാച**
**ശ്രോതുമിച്ഛാമി തേ ധർമ്യം പരം നൈഃശ്രേയസം വചഃ**
**അസ്മിന്രാജർഷിവംശേ ഹി ത്വമേകഃ പ്രാജ്ഞസമ്മതഃ 15**

ധൃതരാഷ്ട്രർ പറഞ്ഞു, "ധർമ്മപരവും, പരമമായ ശ്രേയസ്സിനുത കുന്നതുമായ നിന്റെ വാക്കുകൾ കേൾക്കുവാൻ ഞാനാഗ്ര ഹിക്കുന്നു. രാജർഷിമാരുട ഈ വംശത്തിൽ ബുദ്ധിമാന്മാരാൽ അംഗീകരിക്കപ്പെട്ടവൻ ആയി നീ ഒരുവൻ മാത്രമാണുള്ളത്."

**വിദുര ഉവാച**
**രാജാ ലക്ഷണസമ്പന്നസ്ത്രൈലോക്യസ്യാധിപോ ഭവേത്**
**പ്രേഷ്യസ്തേ പ്രേഷിതശ്ചൈവ ധൃതരാഷ്ട്ര യുധിഷ്ഠിരഃ**

വിദുരർ പറഞ്ഞു, "അല്ലയോ ധൃതരാഷ്ട്രമഹാരാജാവേ! രാജാവ് (യുധിഷ്ഠിരൻ) മൂന്നു ലോകങ്ങളുടെയും അധിപതിയാകു വാൻ വേണ്ട എല്ലാ ലക്ഷണങ്ങളും തികഞ്ഞവനാണെങ്കിലും,

അടുത്തുതന്നെ നിർത്തുവാൻ എത്രയും അനുയോജ്യനാണെങ്കിലും അങ്ങ് അദ്ദേഹത്തെ നാടു കടത്തുകയുണ്ടായി.

**വിപരീതതരശ്ച ത്വം ഭാഗധേയേ ന സമ്മതഃ**
**അർചിഷാം പ്രക്ഷയാച്ചൈവ ധർമാത്മാ ധർമകോവിദഃ**

അങ്ങ് ധർമ്മാത്മാവും, ധർമ്മജ്ഞനുമാണെങ്കിലും യുധിഷ്ഠിരനിൽ നിന്ന് തികച്ചും വിഭിന്നനും കാഴ്ചശക്തി ക്ഷയിച്ചവനുമായതുകൊണ്ട് യുധിഷ്ഠിരൻ അവകാശപ്പെട്ടതായ രാജ്യാധികാരം പങ്കിട്ട് നല്കുവാൻ തയ്യാറാകുന്നില്ല.

**ആനൃശംസ്യാദനുക്രോശാദ്ധർമാത്സത്യാത്പരാക്രമാത്**
**ഗുരുത്വാത്ത്വയി സംപ്രേക്ഷ്യ ബഹൂൻക്ലേഷാംസ്തിതിക്ഷതേ**

അഹിംസ, ദയ, ധർമം, സത്യം, പരാക്രമം എന്നീ ഗുണങ്ങൾ കാരണവും, അങ്ങയോടുള്ള ബഹുമാനം മൂലവും യുധിഷ്ഠിരൻ അനേകം ക്ലേശങ്ങളെ ക്ഷമയോടെ അനുഭവിച്ചുകൊണ്ടിരിക്കുന്നു.

**ദുര്യോധനേ സൌബലേ ച കർണേ ദുഃശാസനേ തഥാ**
**ഏതേഷ്വൈശ്വര്യമാധായ കഥം ത്വം ഭൂതിമിച്ഛസി**

ദുരര്യോധന!ൻ, ശകുനി, കർണൻ, ദുഃശാസനൻ എന്നിവരിൽ രാജ്യഭാരം ഏല്പിച്ചിട്ട് എങ്ങനെയാണ് അങ്ങ് രാജ്യത്ത് ഐശ്വര്യമുണ്ടാകുവാൻ ഇച്ഛിക്കുന്നത?

**ആത്മജ്ഞാനം സമാരംഭസ്തിതിക്ഷാ ധർമനിത്യതാ**
**യമർഥാന്നാപകർഷന്തി സ വൈ പണ്ഡിത ഉച്യതേ**

ആത്മജ്ഞാനം, പ്രയത്നം, ക്ഷമ, ധർമ്മനിഷ്ഠ എന്നിവ ഹേതുവായി യാതൊരുവനാണോ പുരുഷാർഥങ്ങളിൽ നിന്ന് അകലാതിരിക്കുന്നുവോ അവനാണ് പണ്ഡിതനെന്ന് പറയപ്പെടുന്നത്.

**നിഷേവതേ പ്രശസ്താനി നിന്ദിതാനി ന സേവതേ**
**അനാസ്തികഃ ശ്രദ്ദധാന ഏതത്പണ്ഡിതലക്ഷണം 16**

പ്രശംസനീയമായ കാര്യങ്ങൾ മാത്രം ചെയ്യുക, നിന്ദ്യമായവയെ ചെയ്യാതിരിക്കുക, നാസ്തികനല്ലാതിരിക്കുക, ശ്രദ്ധയുണ്ടായിരിക്കുക എന്നിവയും പണ്ഡിതന്റെ ലക്ഷണങ്ങളാണ്.

**ക്രോധോ ഹർഷശ്ച ദർപശ്ച ഹ്രീസ്തംഭോ മാന്യമാനിതാ**
**യമർഥാന്നാപകർഷന്തി സ വൈ പണ്ഡിത ഉച്യതേ 17**

ക്രോധം, ഹർഷം, അഭിമാനം, ലജ്ജ, മൗഢ്യം, ദുരഭിമാനം എന്നിവ യാതൊരുവനെയാണോ പുരുഷാർഥങ്ങളിൽ നിന്ന് അകറ്റാതിരിക്കുന്നത് അവൻ പണ്ഡിതനെന്ന് പറയപ്പെടുന്നു.

**യസ്യ കൃത്യം ന ജാനന്തി മന്ത്രം വാ മന്ത്രിതം പരേ**
**കൃതമേവാസ്യ ജാനന്തി സ വൈ പണ്ഡിത ഉച്യതേ 18**

യാതൊരുവൻ ചെയ്യുവാനുദ്ദേശിക്കുന്നതും, രഹസ്യമായി ചർച്ച ചെയ്യുന്നതും അവന്റെ ശത്രുക്കൾ അറിയാതിരിക്കുകയും, ചെയ്തുകഴിഞ്ഞവയെ മാത്രം മറ്റുള്ളവർ അറിയുകയും ചെയ്യുന്നുവോ, അവൻ പണ്ഡിതനെന്ന് പറയപ്പെടുന്നു.

**യസ്യ കൃത്യം ന വിഘ്നന്തി ശീതമുഷ്ണം ഭയം രതിഃ**
**സമൃദ്ധിരസമൃദ്ധിർ വാ സ വൈ പണ്ഡിത ഉച്യതേ 19**

യാതൊരുവൻ ചെയ്യുവാനുദ്ദേശിക്കുന്ന കാര്യങ്ങൾക്ക് ശീതം, ഉഷ്ണം, ഭയം, ആസക്തി, സമൃദ്ധി, സമൃദ്ധിയില്ലായ്മ എന്നിവ വിഘ്നമുണ്ടാക്കുന്നില്ലയോ, അവൻ പണ്ഡിതനെന്ന് പറയപ്പെടുന്നു.

**യസ്യ സംസാരിണീ പ്രജ്ഞാ ധർമാർഥാവനുവർതതേ**
**കാമാദർഥം വൃണീതേ യഃ സ വൈ പണ്ഡിത ഉച്യതേ 20**

യാതൊരുവന്റെ കാര്യകുശലയായ ബുദ്ധി കാമത്തിനെ അവഗണിച്ചുകൊണ്ട് ധർമ്മത്തെയും, അർഥത്തെയും പിന്തുടരു കയും, കാമത്തെ (ഭോഗത്തെ) തിരസ്കരിച്ചിട്ട് അർഥത്തെ (നേടിയെടുക്കേണ്ട കാര്യങ്ങളെ) സ്വീകരിക്കുകയും ചെയ്യുന്നുവോ അവൻ പണ്ഡിതനെന്ന് പറയപ്പെടുന്നു.

**യഥാശക്തി ചികീർഷന്തി യഥാശക്തി ച കുർവ്വതേ**
**ന കിംചിദവമന്യന്തേ പണ്ഡിതാ ഭരതർഷഭ 21**

അല്ലയോ ഭരതകുലശ്രേഷ്ഠനായ മഹാരാജാവേ! തങ്ങളുടെ ശക്തിയ്ക്കനുസൃതമായി കാര്യങ്ങൾ ചെയ്യുവാനാഗ്രഹിക്കുകയും, ശക്തിയ്ക്കൊത്ത് കാര്യങ്ങൾ ചെയ്യുകയും, യാതൊന്നിനെയും നിസ്സാരമായി കരുതി അവഗണിക്കാതിരിക്കുകയും ചെയ്യുന്നവരാണ് പണ്ഡിതന്മാർ.

**ക്ഷിപ്രം വിജാനാതി ചിരം ശൃണോതി**
**വിജ്ഞായ ചാർഥം ഭജതേ ന കാമാത്**
**നാസമ്പൃഷ്ടോ വ്യുപയുങ്ക്തേ പരാർഥേ**
**തത്പ്രജ്ഞാനം പ്രഥമം പണ്ഡിതസ്യ 22**

യാതൊരുവൻ വേഗത്തിൽ കാര്യങ്ങൾ മനസ്സിലാക്കുകയും, ക്ഷമയോടെ കേൾക്കുകയും, കാമത്തിൻ വശംവദനാകാതെ

തന്റെ അറിവിനെ അടിസ്ഥാനമാക്കി കാര്യങ്ങളെ നേടുവാൻ ശ്രമിക്കുകയും, മറ്റുള്ളവർ ആവശ്യപ്പെടാതെ അവരുടെ കാര്യങ്ങളിൽ ഇടപെടാതിരിക്കുകയും ചെയ്യുന്നതാണ് പണ്ഡിതന്റെ മുഖ്യലക്ഷണം.

**നാപ്രാപ്യമഭിവാഞ്ഛന്തി നഷ്ടം നേച്ഛന്തി ശോചിതും**
**ആപത്സു ച ന മുഹ്യന്തി നരാഃ പണ്ഡിതബുദ്ധയഃ 23**

അപ്രാപ്യമായ വസ്തുക്കളെ നേടാൻ ശ്രമിക്കാതിരിക്കുകയും, നഷ്ടമായതിനെ ഓർത്ത് ദുഃഖിക്കാതിരിക്കുകയും, ആപത്തിൽ മോഹിതരാകാതിരിക്കുകയും ചെയ്യുന്നവരാണ് പണ്ഡിതബുദ്ധിയുള്ള മനുഷ്യർ.

**നിശ്ചിത്യ യഃ പ്രക്രമതേ നാന്തർവസതി കർമണഃ**
**അവന്ധ്യകാലോ വശ്യാത്മാ സ വൈ പണ്ഡിത ഉച്യതേ 24**

യാതൊരുവൻ ആരംഭിച്ചുകഴിഞ്ഞ കാര്യം ചെയ്തുതീരുന്നതുവരെ പ്രയത്നിക്കുകയും, സമയം വ്യർഥമാക്കാതിരിക്കുകയും, മനസ്സിനെ വശത്താക്കുകയും ചെയ്യുന്നുവോ അവൻ പണ്ഡിതനെന്ന് പറയപ്പെടുന്നു.

**ആര്യകർമണി രാജ്യന്തേ ഭൂതികർമാണി കുർവതേ**
**ഹിതം ച നാഭ്യസൂയന്തി പണ്ഡിതാ ഭരതർഷഭ 25**

അല്ലയോ ഭരതശ്രേഷ്ഠാ! പണ്ഡിതന്മാർ സത്കർമ്മങ്ങളിൽ ആനന്ദിക്കുകയും, ഐശ്വര്യത്തിനുവേണ്ടിയുള്ള കർമ്മങ്ങൾ ചെയ്യുകയും, നല്ലതിനെ ഒരിക്കലും പുച്ഛിക്കാതിരിക്കുകയും ചെയ്യുന്നു.

**ന ഹൃഷ്യത്യാത്മസമ്മാനേ നാവമാനേന തപ്യതേ**
**ഗാംഗോ ഹ്രദ ഇവാക്ഷോഭ്യോ യഃ സ പണ്ഡിത ഉച്യതേ 26**

യാതൊരുവനാണോ ബഹുമാനിക്കപ്പെടുമ്പോൾ സന്തോഷിക്കാതിരിക്കുകയും, അപമാനിക്കപ്പെടുമ്പോൾ ദുഃഖിക്കാതിരിക്കുകയും, ഗംഗാനദിയോട് ചേർന്നുകിടക്കുന്ന തടാകത്തിനെപ്പോലെ അക്ഷോഭ്യനായിരിക്കുകയും ചെയ്യുന്നത് അവൻ പണ്ഡിതനെന്ന് പറയപ്പെടുന്നു.

**തത്ത്വജ്ഞഃ സർവ്വഭൂതാനാം യോഗജ്ഞഃ സർവ്വകർമണാം**
**ഉപായജ്ഞോ മനുഷ്യാണാം നരഃ പണ്ഡിത ഉച്യതേ 27**

എല്ലാ ചരാചരങ്ങളുടെയും സ്വഭാവം (എല്ലാം തന്നെ നാശമടയുന്നതാണെന്ന്) അറിയുന്നവനും, എല്ലാ കർമ്മങ്ങളുടെയും പരസ്പരബന്ധമറിയുന്നവനും, (കാര്യസാധ്യത്തിനായി) മനുഷ്യർ പ്രയോഗിക്കുന്ന ഉപായങ്ങളെ അറിയുന്നവനുമായവൻ പണ്ഡിതനെന്ന് പറയപ്പെടുന്നു.

**പ്രവൃത്തവാക് ചിത്രകഥ ഊഹവാൻ പ്രതിഭാനവാൻ**
**ആശുഗ്രന്ഥസ്യ വക്താ ച സ വൈ പണ്ഡിത ഉച്യതേ 28**

നിശ്ചയത്തോടെ സംസാരിക്കുന്നവനും, വിവിധ വിഷയങ്ങളെക്കുറിച്ച് സംസാരിക്കുന്നവനും, ഊഹിക്കുന്നതിനുള്ള കഴിവുള്ളവനും, പ്രതിഭയുള്ളവനും, ഗ്രന്ഥങ്ങളെ വ്യഖ്യാനിക്കുവാൻ കഴിവുള്ളവനുമായവൻ പണ്ഡിതനെന്ന് പറയപ്പെടുന്നു.

**ശ്രുതം പ്രജ്ഞാനുഗം യസ്യ പ്രജ്ഞാ ചൈവ ശ്രുതാനുഗാ**
**അസംഭിന്നാര്യമര്യാദഃ പണ്ഡിതാഖ്യാം ലഭേത സഃ 29**

യാതൊരുവന്റെ അറിവ് ബുദ്ധിക്ക് അധീനമായിരിക്കുകയും, ബുദ്ധി അറിവിനെ അനുസരിക്കുകയും, ആര്യമര്യാദകളെ മറികടക്കാത്തവനുമായിട്ടുള്ളത് അവൻ പണ്ഡിതനെന്ന് പറയപ്പെടുന്നു.

**അശ്രുതശ്ച സമുന്നദ്ധോ ദരിദ്രശ്ച മഹാമനാഃ**
**അർഥാംശ്ചാകർമണാ പ്രേപ്സുർമൂഢ ഇത്യുച്യതേ ബുധൈഃ 30**

നേരെമറിച്ച്, യാതൊരുവൻ ശാസ്ത്രജ്ഞാനമില്ലെങ്കിലും അഹങ്കാരിയായിരിക്കുകയും, ദരിദ്രനാണെങ്കിലും ഉദാരനായിരിക്കുകയും, അരുതാത്ത കർമ്മങ്ങൾ ചെയ്ത് കാര്യങ്ങൾ നേടാനാഗ്രഹിക്കുകയും ചെയ്യുന്നത് അറിവുള്ളവർ അവനെ മൂഢനെന്ന് വിളിക്കുന്നു.

**സ്വമർഥം യഃ പരിത്യജ്യ പരാർഥമനുതിഷ്ഠതി**
**മിഥ്യാ ചരതി മിത്രാർഥേ യശ്ച മൂഢഃ സ ഉച്യതേ 31**

സ്വന്തം കാര്യങ്ങളെ വിട്ടിട്ട് അനന്റെ കാര്യങ്ങളിൽ പ്രവർത്തിക്കുകയും, തന്റെ സുഹൃത്തിന്റെ കാര്യസാദ്ധ്യത്തിനുവേണ്ടി കപടമായ ഉപായങ്ങളെ ഉപയോഗിക്കുകയും ചെയ്യുന്നവൻ മൂഢനെന്ന് പറയപ്പെടുന്നു.

**അകാമാൻ കാമയതി യഃ കാമയാനാ പരിത്യജേത്**
**ബലവന്തം ച യോ ദ്വേഷ്ടി തമാഹുർമൂഢചേതസം**

നിഷിദ്ധമായവ വസ്തുക്കളെ കാമിക്കുകയും, വിഹിതമായവയെ പരിത്യജിക്കുകയും, ബലമുള്ളവനെ വെറുക്കുകയും ചെയ്യുന്നവനെ മൂഢനെന്ന് പറയുന്നു.

**അമിത്രം കുരുതേ മിത്രം മിത്രം ദ്വേഷ്ടി ഹിനസ്തി ച**
**കർമ ചാരഭതേ ദുഷ്ടം തമാഹുർമൂഢചേതസം 33**

ശത്രുവിനെ മിത്രമായി കരുതുന്നവനും (സ്നേഹിക്കുന്നവനും), സുഹൃത്തിനെ വെറുക്കുകയും ഉപദ്രവിക്കുകയും ചെയ്യുന്നവനും, ദുഷ്കർമ്മങ്ങളെ അനുഷ്ഠിക്കുകയും ചെയ്യുന്നവൻ മൂഢൻ എന്ന് പറയപ്പെടുന്നു.

**സംസാരയതി കൃത്യാനി സർവത്ര വിചികിത്സതേ**
**ചിരം കരോതി ക്ഷിപ്രാർഥേ സ മൂഢോ ഭരതർഷഭ 34**

**ശ്രാദ്ധം പിതൃഭ്യോ ന ദദാതി ദൈവതാനി നാർചതി**
**സുഹൃന്മിത്രം ന ലഭതേ തമാഹുർമൂഢചേതസം**

പിതൃക്കൾക്ക് ശ്രാദ്ധം നല്കാത്തവനും, ദേവതകളെ പൂജിക്കാത്തവനും, നല്ല സുഹൃത്തുക്കളെ നേടാത്തനുമായവൻ മൂഢൻ എന്ന് വിളിക്കപ്പെടുന്നു.

**അനാഹൂതഃ പ്രവിശതി അപൃഷ്ടോ ബഹു ഭാഷതേ**
**വിശ്വസത്യപ്രമത്തേഷു മൂഢചേതാ നരാധമഃ 35**

ക്ഷണിക്കപ്പെടാതെ ഒരു സ്ഥലത്ത് പ്രവേശിക്കുകയും, ആരും ചോദിക്കാതെ തന്നെ അധികമായി സംസാരിക്കുന്നവനും, വിശ്വാസയോഗ്യരല്ലാത്തവരെ വിശ്വസിക്കുന്നവനുമായ നികൃഷ്ടനായ മനുഷ്യൻ മൂഢനാണ്.

**പരം ക്ഷിപതി ദോഷേണ വർതമാനഃ സ്വയം തഥാ**
**യശ്ച ക്രുധ്യത്യനീശഃ സൻ സ ച മൂഢതമോ നരഃ 36**

സ്വയം തെറ്റുകാരനായിട്ടും അന്യനെ കുറ്റപ്പെടുത്തുന്നവനും, ബലമില്ലാഞ്ഞിട്ടും ദേഷ്യപ്പെടുന്നവനുമായ മനുഷ്യൻ ഏറ്റവും മൂഢനാണ്.

**ആത്മനോ ബലമജ്ഞായ ധർമാർഥപരിവർജിതം**
**അലഭ്യമിച്ഛന്നൈഷ്കർമ്യാത് മൂഢബുദ്ധിരിഹോച്യതേ 37**

തന്റെ ബലം എത്രയാണെന്നറിയാതെയും, ധർമ്മത്തെയും അർഥത്തെയും കണക്കാക്കാതെയും, വേണ്ടത്ര പരിശ്രമിക്കാതെയും അപ്രാപ്യമായ വസ്തുവിനെ ഇച്ഛിക്കുന്നവൻ മൂഢബുദ്ധിയെന്ന് പറയപ്പെടുന്നു.

**അശിഷ്യം ശാസ്തി യോ രാജന്യശ്ച ശൂന്യമുപാസതേ**
**കദര്യം ഭജതേ യശ്ച തമാഹുർമൂഢചേതസം 38**

അല്ലയോ രാജൻ! ശിക്ഷ അർഹിക്കാത്തവനെ ശിക്ഷിക്കുകയും, അറിവില്ലാത്തവരെ ആദരിക്കുകയും, ലുബ്ധനെ ആശ്രയിക്കുകയും ചെയ്യുന്നവൻ മൂഢബുദ്ധിയെന്ന് പറയപ്പെടുന്നു.

**അർഥം മഹാന്തമാസാദ്യ വിദ്യാമൈശ്വര്യമേവ വാ**
**വിചരത്യസമുന്നദ്ധോ യഃ സ പണ്ഡിത ഉച്യതേ 39**

മഹത്തായ വസ്തുവിനെയോ, വിദ്യയേയോ, ഐശ്വര്യത്തെയോ നേടിയിട്ട് അഹങ്കാരമില്ലാതെ ഇരിക്കുന്നവൻ പണ്ഡിതനെന്ന് പറയപ്പെടുന്നു.

**ഏകഃ സമ്പന്നമശ്നാതി വസ്തേ വാസശ്ച ശോഭനം**
**യോഽസംവിഭജ്യ ഭൃത്യേഭ്യഃ കോ നൃശംസതരസ്തതഃ 40**

വളരെയധികം സമ്പത്തുണ്ടായിട്ടും അത് തന്റെ ആശ്രിതർക്കിടയിൽ വിതരണം ചെയ്യാതെ ഏകനായി അതിനെ അനുഭവിക്കുകയും, നല്ല വസ്ത്രങ്ങളണിയുകയും ചെയ്യുന്നവനേക്കാൾ ദുഷ്ടനായി വേറെ ആരാണുള്ളത്?

**ഏകഃ പാപാനി കുരുതേ ഫലം ഭുങ്ക്തേ മഹാജനഃ**
**ഭോക്താരോ വിപ്രമുച്യന്തേ കർതാ ദോഷേണ ലിപ്യതേ 41**

ഒരാൾ പാപം (ദുഷ്കർമ്മം) ചെയ്യുമ്പോൾ നിരവധി പേർ അതിന്റെ നേട്ടം അനുഭവിക്കുന്നു. (എന്നാലും), പാപം ചെയ്തവൻ മാത്രമാണ് അതിന്റെ ഫലമനുഭവിക്കുന്നത്. നേട്ടമനുഭവിച്ചവരെല്ലാം അതിന്റെ ദോഷം അനുഭവിക്കാതെ രക്ഷപ്പെടുകയും ചെയ്യുന്നു.

**ഏകം ഹന്യാന്ന വാ ഹന്യാദിഷുർമുക്തോ ധനുഷ്മതാ**
**ബുദ്ധിർബുദ്ധിമതോത്സൃഷ്ടാ ഹന്യാദ്രാഷ്ട്രം സരാജകം 42**

വില്ലാളി എയ്യുന്ന അമ്പ് ഒരുവനെ കൊല്ലുകയോ, കൊല്ലാതിരിക്കുകയോ ചെയ്യാം. എന്നാൽ ബുദ്ധിമാനായ ഒരാൾ തന്റെ ബുദ്ധി (ദുഷ്കർമ്മത്തിനായി) വിനിയോഗിച്ചാൽ അത് രാജാവിനോടൊപ്പം രാജ്യത്തെ മുഴുവൻ നശിപ്പിക്കും.

**ഏകയാ ദ്വേ വിനിശ്ചിത്യ ത്രീംശ്ചതുർഭിർവശേ കുരു**
**പഞ്ച ജിത്വാ വിദിത്വാ ഷട് സപ്ത ഹിത്വാ സുഖീ ഭവ 43**

ഒന്നു (ബുദ്ധി) കൊണ്ട് രണ്ടിനെ (കർത്തവ്യത്തിനെയും അകർത്തവ്യത്തിനെയും) നിശ്ചയിച്ചിട്ട്, നാല് (സാമം, ദാനം, ഭേദം, ദണ്ഡം എന്നീ ചതുരുപായങ്ങൾ) കൊണ്ട് മൂന്നിനെ (സുഹൃത്ത്, ശത്രു, ഉദാസീനൻ എന്നിവരെ) വശത്താക്കി, അഞ്ചിനെ (പഞ്ചേന്ദ്രിയങ്ങളെ) ജയിച്ചിട്ട്, ആറിനെ (സന്ധി, വിഗ്രഹം, യാനം, ആസനം, ദ്വൈധീഭാവം, സംശ്രയം എന്നിങ്ങനെയുള്ള ആറു ഗുണങ്ങൾ ഇവ രാജനീതിയുടെ ഭാഗമാണ്) അറിഞ്ഞിട്ട്, ഏഴിനെ (സ്ത്രീ, ചൂത്, നായാട്ട്, ലഹരിവസ്തുക്കൾ, പരുഷഭാഷണം, ക്രൂരമായ ശിക്ഷ,

തെറ്റായ മാർഗത്തിലൂടെ ധനം സമ്പാദിക്കുക എന്നീ വ്യസനങ്ങളെ) ത്യജിച്ചിട്ട് സുഖമായി ജീവിക്കൂ.

**ഏകം വിഷരസോ ഹന്തി ശസ്ത്രേണൈകശ്ച വധ്യതേ**
**സരാഷ്ട്രം സ പ്രജം ഹന്തി രാജാനം മന്ത്രവിസ്രവഃ 44**

വിഷം ഒരുവനെ മാത്രമേ കൊല്ലുന്നുള്ളൂ. ആയുധവും ഒരുവനെ മാത്രമേ വധിക്കുന്നുള്ളൂ. എന്നാൽ രാജാവിന്റെ രഹസ്യം ചോർന്നാൽ അത് രാഷ്ട്രത്തിനോടും, പ്രജകളോടും കൂടെ രാജാവിനെയും നശിപ്പിക്കുന്നു.

**ഏകഃ സ്വാദു ന ഭുഞ്ജീത ഏകശ്ചാർഥാന്ന ചിന്തയേത്**
**ഏകോ ന ഗച്ഛേദധ്വാനം നൈകഃ സുപ്തേഷു ജാഗൃയാത് 45**

സ്വാദുള്ളതൊന്നും ഏകനായി ഭുജിക്കരുത്. എന്തെങ്കിലും നേടുന്നതിനെക്കുറിച്ച് ഏകനായി ചിന്തിക്കരുത്. ഏകനായി ദീർഘയാത്ര ചെയ്യുകയുമരുത്. കൂടെയുള്ളവർ ഉറങ്ങുമ്പോൾ ഏകനായി ഉണർന്നിരിക്കുകയും ചെയ്യരുത്.

**ഏകമേവാദ്വിതീയം തദ്യദ്രാജന്നാവബുധ്യസേ**
**സത്യം സ്വർഗസ്യ സോപാനം പാരാവാരസ്യ നൌരിവ 46**

അല്ലയോ രാജൻ! ഏകവും അദ്വിതീയവുമായ യാതൊരു സത്യത്തെ അങ്ങ് അറിയുന്നില്ലയൊ, അത് സ്വർഗ്ഗത്തി ലേയ്ക്കുള്ള ചവിട്ടുപടിയും, (സംസാരമാകുന്ന) സമുദ്രത്തെ മറികടക്കുവാനുള്ള നൗകയുമാകുന്നു.

**ഏകഃ ക്ഷമാവതാം ദോഷോ ദ്വിതീയോ നോപലഭ്യതേ**
**യദേനം ക്ഷമയാ യുക്തമശക്തം മന്യതേ ജനഃ 47**

ക്ഷമയുള്ളവർക്ക് ഒരേ ഒരു ദോഷം മാത്രമേയുള്ളൂ. അതല്ലാതെ വേറെയൊരു ദോഷവും അവരിലില്ല. ക്ഷമ യുള്ളവനെ അശക്തനായി ജനം കണക്കാക്കുന്നു എന്നതാണ് ആ ദോഷം.

**സോƒസ്യ ദോഷോ ന മന്തവ്യഃ ക്ഷമാ ഹി പരമം ബലം**
**ക്ഷമാ ഗുണോ ഹ്യശക്താനാം ശക്താനാം ഭൂഷണം തഥാ**

ക്ഷമയുള്ളവന്റെ ഈ ദോഷത്തെ കണക്കാക്കേണ്ടതില്ല. എന്തെന്നാൽ ക്ഷമ തന്നെയാണ് ഏറ്റവും വലിയ ശക്തി. അശക്തന്മാർക്ക് ക്ഷമ ഗുണമാണ്. ശക്തൻ ക്ഷമ ഒരു ആഭുഷണവുമാണ്.

**ക്ഷമാ വശീകൃതിർലോകേ ക്ഷമയാ കിം ന സാധ്യതേ**
**ശാന്തിശംഖഃ കരേ യസ്യ കിം കരിഷ്യതി ദുർജനഃ**

ക്ഷമ ഈ ലോകത്തിൽ സകലതിനെയും വശത്താക്കുന്നു. ക്ഷമ കൊണ്ട് എന്താണ് സാധിക്കാത്തത്? ക്ഷമയാകുന്ന ആയുധം കൈവശമുള്ളവനെ ദുഷ്ടൻ എന്തു ചെയ്യുവാൻ സാധിക്കും?

**അതൃണേ പതിതോ വഹ്നിഃ സ്വയമേവോപശാമ്യതി**
**അക്ഷമാവാൻ പരം ദോഷൈരാത്മാനം ചൈവ യോജയേത്**

പുല്ലില്ലാത്ത നിലത്തു വീണ തീ സ്വയം അണയുന്നുവല്ലോ. ക്ഷമയില്ലാത്തവൻ വളരെ വലുതായ ദോഷങ്ങളെ തന്നിൽ വരുത്തിവെയ്ക്കുന്നു.

**ഏകോ ധർമഃ പരം ശ്രേയഃ ക്ഷമൈകാ ശാന്തിരുത്തമാ**
**വിദ്യൈകാ പരമാ ദൃഷ്ടിരഹിംസൈകാ സുഖാവഹാ 48**

ധർമ്മം ഒന്ന് മാത്രമാണ് പരമമായ ശ്രേയസ്സ്. ക്ഷമ ഒന്നു മാത്രമാണ് ഉത്തമമായ ശാന്തിയും. അറിവ് ഒന്നുമാത്രമാണ് ഏറ്റവും ശ്രേഷ്ഠമായ കാഴ്ച. അഹിംസ ഒന്നുമാത്രമാണ് സുഖമേകുന്നത്.

**ദ്വാവിമൌ ഗ്രസതേ ഭൂമിഃ സർപോ ബിലശയാനിവ**
**രാജാനം ചാവിരോദ്ധാരം ബ്രാഹ്മണം ചാപ്രവാസിനം 49**

മാളത്തിൽ കഴിയുന്ന ജീവികളെ സർപ്പം ഭക്ഷിക്കുന്നതു പോലെ ഭൂമി ഈ രണ്ടു പേരെ മാത്രം ഭക്ഷിക്കുന്നു ശത്രുവിനെ എതിർക്കുവാൻ കെല്പില്ലാത്ത രാജാവിനെയും, യാത്ര ചെയ്യാത്ത (തീർഥാടനം ചെയ്യാത്ത) ബ്രാഹ്മണനെയും.

**ദ്വേ കർമണീ നരഃ കുർവന്നസ്മിംല്ലോകേ വിരോചതേ**
**അബ്രുവൻപരുഷം കിം ചിദസതോ നാർഥയംസ്തഥാ 50**

മനുഷ്യൻ രണ്ടു കർമ്മങ്ങൾ ചെയ്തിട്ട് ഈ ലോകത്തിൽ ശോഭിക്കുന്നു പരുഷമായി സംസാരിക്കാതിരിക്കുക, ദുർജന ങ്ങളോട് ഒന്നും ആവശ്യപ്പെടാതിരിക്കുക എന്നിവയാണവ.

**ദ്വാവിമൌ പുരുഷവ്യാഘ്ര പരപ്രത്യയകാരിണൌ**
**സ്ത്രിയഃ കാമിതകാമിന്യോ ലോകഃ പൂജിതപൂജകഃ 51**

അല്ലയോ പുരുഷശ്രേഷ്ഠ! മറ്റു സ്ത്രീകൾ ആഗ്രഹിക്കുന്ന വരായ പുരുഷന്മാരെ അക്കാരണം കൊണ്ടുമാത്രം ആഗ്രഹിക്കുന്ന സ്ത്രീകളും, അന്യർ പൂജിക്കുന്നവരെ അക്കാരണം കൊണ്ടുമാത്രം പൂജിക്കുന്നവരും ഈ രണ്ടു കൂട്ടർ ഈ ലോകത്തിൽ സ്വന്തമായി അഭിപ്രായമില്ലാത്ത വരാണ്.

**ദ്വാവിമൌ കണ്ടകൌ തീക്ഷ്ണൌ ശരീരപരിശോഷണൌ**
**യശ്ചാധനഃ കാമയതേ യശ്ച കുപ്യത്യനീശ്വരഃ 52**

ശരീരത്തെ ശോഷിപ്പിക്കുന്ന മൂർച്ചയുള്ള മുള്ളുകളാണ് ഇവ രണ്ടും ദരിദ്രന്റെ ആഗ്രഹങ്ങളും, ബലമില്ലാത്തവന്റെ ക്രോധവുമാണിവ.

**ദ്വാവേവ ന വിരാജേതേ വിപരീതേന കർമണാ**
**ഗൃഹസ്ഥശ്ച നിരാരംഭഃ കാര്യവാംശ്ചൈവ ഭിക്ഷുകഃ**

വിപരീതമായ കർമ്മം ചെയ്യുന്നതുകൊണ്ട് ഈ രണ്ടു പേർ ഈ ലോകത്തിൽ ശോഭിക്കുന്നില്ല പ്രയത്നം ചെയ്യാത്ത ഗൃഹസ്ഥൻ, പ്രയത്നിക്കുന്ന ഭിക്ഷു (സന്യാസി) എന്നിവരാണിവർ.

**ദ്വാവിമൌ പുരുഷൌ രാജൻസ്വർഗസ്യ പരി തിഷ്ഠതഃ**
**പ്രഭുശ്ച ക്ഷമയാ യുക്തോ ദരിദ്രശ്ച പ്രദാനവാൻ 53**

അല്ലയൊ രാജൻ! രണ്ടു പേർ സ്വർഗത്തിനും ഉപരിയായി സ്ഥിതിചെയ്യുന്നു. ക്ഷമയുള്ളവനായ ബലവാൻ, ദാനം ചെയ്യുന്നവനായ ദരിദ്രൻ എന്നിവരാണിവർ.

**ന്യായാഗതസ്യ ദ്രവ്യസ്യ ബോദ്ധവ്യൌ ദ്വാവതിക്രമൌ**
**അപാത്രേ പ്രതിപത്തിശ്ച പാത്രേ ചാപ്രതിപാദനമ് 54**

ന്യായമായി സമ്പാദിച്ച വസ്തുക്കളെ സംബന്ധിച്ചിടത്തോളം ഇവ രണ്ടും ദുരുപയോഗങ്ങളാണ് അർഹിക്കാത്തവൻ പാരിതോഷികം നല്കുക, അർഹിക്കുന്നവൻ അത് നല്കാതിരിക്കുക എന്നിവയാണിവ.

**ദ്വാവംഭസി നിവേഷ്ടവ്യൌ ഗലേ ബദ്ധ്വാ ദൃഢാം ശിലാം**
**ധനവന്തമദാതാരം ദരിദ്രം ചാതപസ്വിനം**

രണ്ടു പേരെ കഴുത്തിൽ പാറക്കല്ലു കെട്ടി വെള്ളത്തിൽ ആഴ്ത്തേണ്ടതാണ് ദാനം ചെയ്യാത്ത ധനികനും, തപസ്സു ചെയ്യാത്ത ദരിദ്രനുമാണിവർ.

**ദ്വാവിമൌ പുരുഷവ്യാഘ്ര സുര്യമണ്ഡലഭേദിനൌ**
**പരിവ്രാഡ്യോഗയുക്തശ്ച രണേ ചാഭിമുഖോ ഹതഃ**

രണ്ടു പേർ സൂര്യമണ്ഡലത്തെ ഭേദിക്കുവാൻ കഴിവുള്ളവരാണ്. യോഗയുക്തനായ പരിവ്രാജകനും (സന്യാസി/ഭിക്ഷു), യുദ്ധത്തിൽ നേർക്കുനേർ വധിക്കപ്പെട്ടവനുമാണിവർ.

**ത്രയോ ന്യായാ മനുഷ്യാണാം ശ്രൂയന്തേ ഭരതർഷഭ**
**കനീയാന്മധ്യമഃ ശ്രേഷ്ഠ ഇതി വേദവിദോ വിദുഃ 55**

ഹേ രാജൻ! മനുഷ്യർ പ്രയോഗിക്കുന്ന ന്യായമായ ഉപായങ്ങൾ മൂന്നു വിധത്തിലാണെന്ന് പറയപ്പെടുന്നു ഉത്തമം, മദ്ധ്യമം, അധമം എന്നിവയാണവ.

**ത്രിവിധാഃ പുരുഷാ രാജന്നുത്തമാധമമധ്യമാഃ**
**നിയോജയേദ്യഥാവത്താംസ്ത്രിവിധേഷ്വേവ കർമസു 56**

പുരുഷന്മാർ മൂന്നു വിധത്തിലുണ്ട് ഉത്തമന്മാർ, മദ്ധ്യമന്മാർ, അധമന്മാർ. ഈ മൂന്നു പേരെയും അവരുടെ തരമനുസരിച്ച് മൂന്നു വിധത്തിലുള്ള കർമ്മങ്ങൾ ചെയ്യുവാനായി നിയോഗിക്കേണ്ടതാണ്.

**ത്രയ ഏവാധനാ രാജൻ ഭാര്യാ ദാസസ്തഥാ സുതഃ**

**യത്തേ സമധിഗച്ഛന്തി യസ്യ തേ തസ്യ തദ്ധനം 57**

മൂന്നു പേർ സ്വന്തമായി സമ്പത്തില്ലാത്തവരാണ്. പത്നി, ദാസൻ, പുത്രൻ എന്നിവരാണവർ. അവർ ആരുടെയാണോ അയാളുടേതാണ് അവർ സമ്പാദിക്കുന്ന എല്ലാ സ്വത്തും.

**ഹരണം ച പരസ്വാനാം പരദാരാഭിമർശനം**
**സുഹൃദശ്ച പരിത്യാഗസ്ത്രയോ ദോഷാ ക്ഷയാവഹഃ**

മൂന്നു തെറ്റുകൾ ക്ഷയത്തിൻ കാരണമാകുന്നു അന്യന്റെ സമ്പത്ത് അപഹരിക്കുക, പരസ്ത്രീയെ സ്പർശിക്കുക, സുഹൃത്തിനെ ഉപേക്ഷിക്കുക എന്നിവയാണവ.

**ത്രിവിധം നരകസ്യേദം ദ്വാരം നാശനമാത്മനഃ**
**കാമഃ ക്രോധസ്തഥാ ലോഭസ്തസ്മാദേതത്ത്രയം ത്യജേത്**

നരകത്തിൻ മൂന്ന് വിധത്തിലുള്ള വാതിലുകളാണുള്ളത്. ആത്മനാശത്തിൻ കാരണമായ കാമം, ക്രോധം, ലോഭം എന്നിവയാണവ. അതുകൊണ്ട് അവ മൂന്നിനെയും ഉപേക്ഷിക്കേണ്ടതാണ്.

**വരപ്രദാനം രാജ്യം ച പുത്രജന്മ ച ഭാരത**
**ശത്രോശ്ച മോക്ഷണം കൃച്ഛ്രാത്ത്രീണി ചൈകം ച തത്സമം**

ഹേ ഭാരത! ശത്രുവിനെ സങ്കടത്തിൽ നിന്ന് രക്ഷിക്കുക എന്ന ഒരു കർമ്മം മാത്രം പുണ്യത്തിന്റെ കാര്യത്തിൽ വരം നല്കുക, രാജ്യം നേടുക, പുത്രൻ ജനിക്കുക എന്നീ മൂന്നിനോടു തുല്യമാണ്.

**ഭക്തം ച ഭജമാനം ച തവാസ്മീതി വാദിനം**

**ത്രീനേതാൻ ശരണം പ്രാപ്താനിഷമേƒപി ന സന്ത്യജേത്**

ശരണം പ്രാപിച്ച ഈ മൂന്നു പേരെ ആപത്കാലത്തുപോലും ഉപേക്ഷിക്കരുത്  ഭക്തൻ, തന്നെ പരിചരിക്കുന്നവൻ, "ഞാൻ അങ്ങയുടേതാണ്" എന്ന് പറയുന്നവനുമാണിവർ.

**ചത്വാരി രാജ്ഞാ തു മഹാബലേന**
**വർജ്യാന്യാഹുഃ പണ്ഡിതസ്താനി വിദ്യാത്**

**അല്പപ്രജ്ഞൈഃ സഹ മന്ത്രം ന കുര്യാത്**
**ന ദീർഘസൂത്രൈരലസൈശ്ചാരണൈശ്ച  58**

മഹാബലവാനായ രാജാവ് ഈ നാലുപേരെ ഒഴിവാക്കേണ്ടതാണ്. പണ്ഡിതന്മാർ ഇത് അറിഞ്ഞിരിക്കട്ടെ. അല്പബുദ്ധിയുള്ളവൻ, കാര്യങ്ങൾ സമയത്തു ചെയ്യാതെ നീട്ടി വെയ്ക്കുന്നവൻ, അലസൻ, സ്തുതിപാഠകൻ എന്നിവ രാണവർ.

**ചത്വാരി തേ താത ഗൃഹേ വസന്തു**
**ശ്രിയാഭിജുഷ്ടസ്യ ഗൃഹസ്ഥധർമേ**
**വൃദ്ധോ ജ്ഞാതിരവസന്നഃ കുലീനഃ**
**സഖാ ദരിദ്രോ ഭഗിനീ ചാനപത്യാ  59**

ഐശ്വര്യസമ്പന്നനായി കഴിയുന്ന ഒരു ഗൃഹസ്ഥന്റെ വീട്ടിൽ നാലു പേർ വസിക്കാവുന്നതാണ്  വൃദ്ധനായ ബന്ധു, സാമ്പത്തികക്ഷയം ബാധിച്ച സ്വകുലജാതൻ, ദരിദ്രനായ സുഹൃത്ത്, മക്കളില്ലാത്ത സഹോദരി എന്നിവരാണവർ.

**ചത്വാര്യാഹ മഹാരാജ സദ്യസ്കാനി ബൃഹസ്പതിഃ**
**പൃച്ഛതേ ത്രിദശേന്ദ്രായ താനീമാനി നിബോധ മേ  60**

**ദേവതാനാം ച സങ്കല്പമനുഭാവം ച ധീമതാം**
**വിനയം കൃതവിദ്യാനാം വിനാശം പാപകർമണാം 61**

നാലു കാര്യങ്ങൾ ഉടനടി ഫലം നല്കുന്നവയാണെന്ന് ദേവഗുരുവായ ബൃഹസ്പതി ദേവേന്ദ്രനോട് പറഞ്ഞിട്ടുണ്ട്. അവയെ എന്നിൽ നിന്ന് അങ്ങ് അറിഞ്ഞാലും ദേവന്മാരുടെ സങ്കല്പവും, ബുദ്ധിമാന്മാരുടെ പ്രാഭവവും, അറിവ് നേടിയവർക്കുള്ള വിനയവും, പാപികളുടെ വിനാശവുമാണിവ.

**ചത്വാരി കർമാണ്യഭയങ്കരാണി**
**ഭയം പ്രയച്ഛന്ത്യയഥാകൃതാനി**
**മാനാഗ്നിഹോത്രം ഉത മാനമൌനം**
**മാനേനാധീതമുത മാനയജ്ഞഃ**

നാലു കാര്യങ്ങൾ ഭയത്തെ അകറ്റുന്നവയാണെങ്കിലും, യഥാവിധി അനുഷ്ഠിച്ചില്ലെങ്കിൽ ഭീതിയുളവാക്കുന്നു കാപട്യത്തോടെ ചെയ്യപ്പെടുന്ന അഗ്നിഹോത്രം, മൗനം, അദ്ധ്യയനം, യജ്ഞം എന്നിവയാണിവ.

**പഞ്ചാഗ്നയോ മനുഷ്യേണ പരിചര്യാഃ പ്രയത്നതഃ**
**പിതാ മാതാഗ്നിരാത്മാ ച ഗുരുശ്ച ഭരതർഷഭ 62**

അഞ്ച് അഗ്നികൾ മനുഷ്യൻ പ്രയത്നപൂർവ്വം പരിചരിക്കേണ്ടതാണ് പിതാവ്, മാതാവ്, അഗ്നി, ആത്മാ, ഗുരു എന്നിവരാണിവ.

**പഞ്ചൈവ പൂജയംല്ലോകേ യശഃ പ്രാപ്നോതി കേവലം**
**ദേവാൻപിതൃന്മനുഷ്യാംശ്ച ഭിക്ഷൂനതിഥിപഞ്ചമാൻ 63**

ദേവന്മാർ, പിതൃക്കൾ, മനുഷ്യർ, ഭിക്ഷുക്കൾ, അതിഥികൾ എന്നീ അഞ്ചു പേരെ പൂജിക്കുന്നവൻ ലോകത്തിൽ യശസ്സു നേടുന്നു

**പഞ്ച ത്വാമനുഗമിഷ്യന്തി യത്ര യത്ര ഗമിഷ്യസി**
**മിത്രാണ്യമിത്രാ മധ്യസ്ഥാ ഉപജീവ്യോപജീവിനഃ 64**

നീ പോകുന്ന എല്ലായിടത്തും അഞ്ചുപേർ നിന്നെ അനുഗമിക്കും സുഹൃത്തുക്കൾ, ശത്രുക്കൾ, മധ്യസ്ഥന്മാർ (ശത്രുവോ മിത്രമോ അല്ലാത്തവർ), ആശ്രയം നല്കുന്നവർ, ആശ്രയം തേടുന്നവർ, എന്നിവരാണിവർ.

**പഞ്ചേന്ദ്രിയസ്യ മർത്യസ്യ ഛിദ്രം ചേദേകമിന്ദ്രിയം**
**തതോƒസ്യ സ്രവതി പ്രജ്ഞാ ദൃതേഃ പാദാദിവോദകം 65**

മനുഷ്യന്റെ അഞ്ച് ഇന്ദ്രിയങ്ങളിൽ ഏതെങ്കിലും ഒരു ഇന്ദ്രിയം അനിയന്ത്രിതമാണെങ്കിൽ, ദ്വാരമുള്ള തോൽ പാത്രത്തിൽ നിന്ന് വെള്ളം ചോർന്നൊലിക്കുന്നതു പോലെ, ആ ഇന്ദ്രിയത്തിലൂടെ അവന്റെ ബുദ്ധിയും ചോർന്നുപൊയ്ക്കൊണ്ടിരിക്കും.

**ഷഡ്ദോഷാഃ പുരുഷേണേഹ ഹാതവ്യാ ഭൂതിമിച്ഛതാ**
**നിദ്രാ തന്ദ്രീ ഭയം ക്രോധ ആലസ്യം ദീർഘസൂത്രതാ 66**

ഐശ്വര്യമാഗ്രഹിക്കുന്ന ഒരാൾ ആറു ദോഷങ്ങളെ ത്യജിക്കേണ്ടതാണ്. നിദ്രാ, ഉറക്കം തൂങ്ങൽ, ഭയം, ക്രോധം, ആലസ്യം, ജോലി നീട്ടിവെയ്ക്കൽ എന്നിവയാണിവ.

**ഷഡിമാൻ പുരുഷോ ജഹ്യാദ്ഭിന്നാം നാവമിവാർണവേ**
**അപ്രവക്താരമാചാര്യമനധീയാനമൃത്വിജം 67**

**അരക്ഷിതാരം രാജാനം ഭാര്യാം ചാപ്രിയവാദിനീം**
**ഗ്രാമകാരം ച ഗോപാലം വനകാമം ച നാപിതം 68**

കടലിൽ വെച്ച് തകർന്നുപോയ കപ്പലിനെയെന്ന പോലെ ആറുപേരെ ഒരാൾ ഉപേക്ഷിക്കേണ്ടതാണ്. ശാസ്ത്ര വ്യാഖ്യാനം ചെയ്യാത്ത ആചാര്യൻ, വേദാധ്യയനം ചെയ്യാത്ത പുരോഹിതൻ, രക്ഷിക്കാൻ കെല്പില്ലാത്ത രാജാവ്, അപ്രിയമായി സംസാരിക്കുന്ന ഭാര്യ, പാടത്തുപോകാത്ത പശുപാലകൻ, ഗ്രാമം വിട്ട് കാട്ടിലേയ്ക്ക് പോകുവാനാ ഗ്രഹിക്കുന്ന ക്ഷുരകൻ എന്നിവരാണ് ഈ ആറു പേർ.

**ഷഡേവ തു ഗുണാഃ പുംസാ ന ഹാതവ്യാഃ കദാചന**
**സത്യം ദാനമനാലസ്യമനസൂയാ ക്ഷമാ ധൃതിഃ 69**

സത്യം, ദാനം, മടിയില്ലായ്മ, അസൂയയില്ലായ്മ, ക്ഷമ, സ്ഥിരോത്സാഹം എന്നീ ആർ ഗുണങ്ങൾ ഒരിക്കലും നഷ്ടപ്പെടാതെ ഒരാൾ സൂക്ഷിക്കേണ്ടതാണ്.

**അർഥാഗമോ നിത്യമരോഗിതാ ച**
**പ്രിയാ ച ഭാര്യാ പ്രിയവാദിനീ ച**
**വശ്യശ്ച പുത്രോഽർഥകരീ ച വിദ്യാ**
**ഷട് ജീവലോകസ്യ സുഖാനി രാജൻ**

അല്ലയോ മഹാരാജാവേ! സ്ഥിരമായ വരുമാനം, സദാ രോഗമില്ലാതിരിക്കുക, പ്രിയപ്പെട്ടവളും, പ്രിയമായി സംസാരി ക്കുന്നവളുമായ ഭാര്യ, അനുസരണയുള്ള പുത്രൻ, ഫലപ്രദമായ വിദ്യ എന്നിവയാണ് ഈ ലോകത്തിലെ ആർ സുഖങ്ങൾ.

**ഷണ്ണാമാത്മനി നിത്യാനാമൈശ്വര്യം യോƒധിഗച്ഛതി**
**ന സ പാപൈഃ കുതോƒനർഥൈര്യുജ്യതേ വിജിതേന്ദ്രിയഃ 70**

മനസ്സിൽ സദാ നിവസിക്കുന്ന ആർ പേരുടെ മേൽ (കാമം, ക്രോധം, ലോഭം, മോഹം,മദം, മാത്സര്യം എന്നിവ) ആരാണോ അധീശത്വം നേടുന്നത്, അവൻ ഇന്ദ്രിയങ്ങളുടെ മേൽ വിജയം നേടുകയാൽ പിന്നീട് പാപങ്ങൾ അനുഷ്ഠിക്കുന്നില്ല, അയാൾക്ക് ആപത്ത് വരുന്നുമില്ല.

**ഷഡിമേ ഷട്സു ജീവന്തി സപ്തമോ നോപലഭ്യതേ**
**ചോരാഃ പ്രമത്തേ ജീവന്തി വ്യാധിതേഷു ചികിത്സകാഃ 71**
**പ്രമദാഃ കാമയാനേഷു യജമാനേഷു യാജകാഃ**
**രാജാ വിവദമാനേഷു നിത്യം മൂർഖേഷു പണ്ഡിതാഃ 72**

കള്ളന്മാർ അശ്രദ്ധയുള്ളവരെയും, ചികിത്സകന്മാർ രോഗികളെയും, സ്ത്രീകൾ കാമികളെയും, പുരോഹിതന്മാർ യജമാനന്മാരെയും, രാജാവ് കലഹിക്കുന്നവരെയും, പണ്ഡിതന്മാർ മൂഢന്മാരെയും എന്നിങ്ങനെ ഈ ആറുപേർ സദാ മറ്റ് ആറു പേരെ ആശ്രയിച്ചുജീവിക്കുന്നു. ഏഴാമതായി ഇത്തരത്തിൽ ആരുമില്ല.

**ഷഡിമാനി വിനശ്യന്തി മുഹൂർതമനവേക്ഷണാത്**
**ഗാവഃ സേവാ കൃഷിർഭാര്യാ വിദ്യാ വൃഷലസംഗതിഃ**

പശുക്കൾ, സേവ, കൃഷി, ഭാര്യ, വിദ്യ, ശൂദ്രന്റെ സമ്പത്ത് എന്നീ ആറെണ്ണത്തിനെ കുറച്ചുനേരത്തേയ്ക്ക് ശ്രദ്ധിച്ചില്ലെങ്കിൽപോലും അവ നശിക്കുന്നു.

**ഷഡേതേ ഹ്യവമന്യന്തേ നിത്യം പൂർവോപകാരിണം**
**ആചാര്യം ശിക്ഷിതാ ശിഷ്യാഃ കൃതദാരശ്ച മാതരം**

**നാരിം വിഗതകാമസ്തു കൃതാർഥാശ്ച പ്രയോജകം**
**നാവം നിസ്തീർണകാന്താരാ ആതുരാശ്ച ചികിത്സകം**

അറിവ് നേടിക്കഴിഞ്ഞ ശിഷ്യന്മാർ ആചാര്യനെയും, വിവാഹിതൻ അമ്മയെയും, കാമസാഫല്യം ലഭിച്ചുകഴിഞ്ഞവൻ സ്ത്രീയെയും, കാര്യം സാധിച്ചുകഴിഞ്ഞവർ സഹായിച്ചവനെയും, നദി കടന്നവർ തോണിയെയും, രോഗികൾ വൈദ്യനെയും എന്നിങ്ങനെ ആറു പേർ തങ്ങളെ നേരത്തെ സഹായിച്ചിട്ടുള്ള ആറുപേരെ അവഗണിക്കുന്നു.

**ആരോഗ്യമാനൃണ്യമവിപ്രവാസഃ**
**സദ്ഭിർമനുഷ്യൈഃ സഹ സംപ്രയോഗഃ**
**സ്വപ്രത്യയാ വൃത്തിരഭീതവാസഃ**
**ഷട് ജീവലോകസ്യ സുഖാനി രാജൻ**

ആരോഗ്യം, കടമില്ലായ്മ, ദീർഘയാത്ര ചെയ്യായ്ക, സജ്ജനങ്ങളുമായുള്ള സഹവാസം, സ്വയം തൊഴിൽ ചെയ്ത് ജീവിക്കുക, ഭീതി കൂടാതെയുള്ള ജീവിതം എന്നീ ആറുകാര്യങ്ങൾ ഈ ലോകത്തിൽ മനുഷ്യൻ സുഖം നല്കുന്നവയാണ്.

**ഈർഷുർഘൃണീ നസന്തുഷ്ടഃ ക്രോധനോ നിത്യശങ്കിതഃ**
**പരഭാഗ്യാപജീവീ ച ഷഡേതേ നിത്യദുഃഖിതാഃ**

അസൂയാലു, വെറുപ്പുള്ളവൻ, തൃപ്തിയില്ലാത്തവൻ, മുൻശുണ്ഠിക്കാരൻ, സദാ സംശയിക്കുന്നവൻ, അന്യരുടെ സമ്പത്തിനെ ആശ്രയിച്ചുജീവിക്കുന്നവൻ എന്നീ ആറുപേർ സദാ ദുഃഖമനുഭവിക്കുന്നവരാണ്.

**സപ്ത ദോഷാഃ സദാ രാജ്ഞാ ഹാതവ്യാ വ്യസനോദയാഃ**
**പ്രായശോ യൈർവിനശ്യന്തി കൃതമൂലാശ്ച പാർഥിവാഃ 73**
**സ്ത്രിയോƒക്ഷാ മൃഗയാ പാനം വാക്പാരുഷ്യം ച പഞ്ചമം**
**മഹച്ച ദണ്ഡപാരുഷ്യമർഥദൂഷണമേവ ച 74**

അധികാരം ഉറപ്പിച്ചുകഴിഞ്ഞ രാജാവിന്റെ പോലും നാശത്തിൻ കാരണമാകുന്നവയും, ദുഃഖഹേതുക്കളുമായ ഏഴു ദോഷങ്ങളെ ഒരു രാജാവ് എപ്പോഴും ഒഴിവാക്കേണ്ടതാണ്. സ്ത്രീ, ചൂത്, നായാട്ട്, മദ്യപാനം, പരുഷഭാഷണം, ക്രൂരമായ ശിക്ഷാവിധി, സമ്പത്തിന്റെ ദുർവിനിയോഗം എന്നിവയാണിവ.

**അഷ്ടൌ പൂർവനിമിത്താനി നരസ്യ വിനശിഷ്യതഃ**
**ബ്രാഹ്മണാൻ പ്രഥമം ദ്വേഷ്ടി ബ്രാഹ്മണൈശ്ച വിരുധ്യതേ 75**

**ബ്രാഹ്മണസ്വാനി ചാദത്തേ ബ്രാഹ്മണാംശ്ച ജിഘാംസതി**
**രമതേ നിന്ദയാ ചൈഷാം പ്രശംസാം നാഭിനന്ദതി 76**

**നൈതാൻ സ്മരതി കൃത്യേഷു യാചിതശ്ചാഭ്യസൂയതി**
**ഏതാന്ദോഷാന്നരഃ പ്രാജ്ഞോ ബുദ്ധ്യാ ബുദ്ധ്വാ വിവർജയേത് 77**

നാശത്തെ നേരിടാൻ പോകുന്ന മനുഷ്യനിൽ അതിൻ മുൻപായി എട്ട് ലക്ഷണങ്ങൾ കാണപ്പെടുന്നു. അയാൾ ബ്രാഹ്മണരെ വെറുക്കുകയും, അവരെ എതിർക്കുകയും, അവരുടെ സ്വത്തുക്കൾ കൈക്കലാക്കുകയും, അവരെ വധിക്കുകയും, അവരെ നിന്ദിക്കുന്നതിൽ ആനന്ദിക്കുകയും, അവരുടെ പ്രശംസ കേൾക്കുമ്പോൾ സന്തോഷിക്കാതിരി ക്കുകയും, വിശേഷ കർമ്മങ്ങളനുഷ്ഠിക്കുമ്പോൾ അവരെ മറക്കുകയും, അവർ എന്തെങ്കിലും ആവശ്യപ്പെടുമ്പോൾ ദേഷ്യപ്പെടുകയും ചെയ്യുന്നു. ഈ എട്ടു ദോഷങ്ങളെ

ബുദ്ധികൊണ്ട് അറിഞ്ഞ് ബുദ്ധിമാൻ അവയെ ഒഴിവാക്കേണ്ടതാണ്.

**അഷ്ടാവിമാനി ഹർഷസ്യ നവനീതാനി ഭാരത**
**വർതമാനാനി ദൃശ്യന്തേ താന്യേവ സുസുഖാന്യപി 78**
**സമാഗമശ്ച സഖിഭിർമഹാംശ്ചൈവ ധനാഗമഃ**
**പുത്രേണ ച പരിഷ്വംഗഃ സന്നിപാതശ്ച മൈഥുനേ 79**
**സമയേ ച പ്രിയാലാപഃ സ്വയൂഥേഷു ച സന്നതിഃ**
**അഭിപ്രേതസ്യ ലാഭശ്ച പൂജാ ച ജനസംസദി 80**

അല്ലയോ രാജൻ! ഈ എട്ടു കാര്യങ്ങൾ സന്തോഷത്തിന്റെ നറുവെണ്ണയാണ് (ആനന്ദം ഉളവാക്കുന്നവയാണ് എന്നർഥം). ഇവ എട്ടും എവിടെയുണ്ടോ അവിടെ സുഖം ഭവിക്കുന്നതായി കാണപ്പെടുന്നു. മിത്രങ്ങളുമായുള്ള സമാഗമം, മഹത്തായ ധനലാഭം, പുത്രനെ ആശ്ലേഷിക്കൽ, മൈഥുനാന്തത്തിൽ ഒരുമിച്ചു തളർന്നുവീഴുക, യോജിച്ച സമയത്ത് പ്രിയപ്പെട്ടവ രുമായി സല്ലപിക്കുക, സ്വസമൂഹത്തിൽ ഉയർച്ചയുണ്ടാകുക, നേടുവനുദ്ദേശിച്ചിരുന്ന കാര്യങ്ങൾ ലഭിക്കുക, ജനസമൂഹ ത്തിൽ ബഹുമാനിക്കപ്പെടുക എന്നിവയാണിവ.

**അഷ്ടൌ ഗുണാഃ പുരുഷം ദീപയന്തി**
**പ്രജ്ഞാ ച കൌല്യം ച ദമഃ ശ്രുതം ച**
**പരാക്രമശ്ചാബഹുഭാഷിതാ ച**
**ദാനം യഥാശക്തി കൃതജ്ഞതാ ച**

ബുദ്ധിശക്തി, നല്ല കുലത്തിലുള്ള ജനനം, ആത്മനിയന്ത്രണം, അറിവ് (വിദ്യ), പരാക്രമം, അധികം സംസാരിക്കതിരിക്കുക, യഥാശക്തി ദാനം, കൃതജ്ഞത എന്നീ എട്ടു ഗുണങ്ങൾ ഒരാൾക്ക് ശോഭയേകുന്നു.

**നവദ്വാരമിദം വേശ്മ ത്രിസ്ഥൂണം പഞ്ച സാക്ഷികം**
**ക്ഷേത്രജ്ഞാധിഷ്ഠിതം വിദ്വാന്യോ വേദ സ പരഃ കവിഃ 81**

ഒമ്പത് വാതിലുകളും, മൂന്ന് തൂണുകളും, അഞ്ച് സാക്ഷികളും, ഇവയ്ക്കെല്ലാം അധ്യക്ഷനായി ജീവാത്മാവും ഇരിക്കുന്ന, ശരീരമാകുന്ന ഈ വീടിനെ യാതൊരുവൻ അറിയുന്നുവോ അവൻ യഥാർഥ ജ്ഞാനിയാണ്

**ദശ ധർമം ന ജാനന്തി ധൃതരാഷ്ട്ര നിബോധ താൻ**
**മത്തഃ പ്രമത്ത ഉന്മത്തഃ ശ്രാന്തഃ ക്രുദ്ധോ ബുഭുക്ഷിതഃ 82**
**ത്വരമാണശ്ച ഭീരുശ്ച ലുബ്ധഃ കാമീ ച തേ ദശ**
**തസ്മാദേതേഷു ഭാവേഷു ന പ്രസജ്ജേത പണ്ഡിതഃ 83**
അല്ലയോ ധൃതരാഷ്ട്ര! പത്തു പേർ ധർമ്മത്തെ അറിയുന്നില്ല. അവർ ആരൊക്കെയാണെന്ന് എന്നിൽ നിന്ന് അറിഞ്ഞാലും. മത്തൻ (ലഹരി ബാധിച്ച് ബോധം നഷ്ടപ്പെട്ടവൻ), അശ്രദ്ധ യുള്ളവൻ, ഭ്രാന്തൻ, ക്ഷീണം ബാധിച്ചവൻ, ക്രുദ്ധൻ, വിശപ്പ് ബാധിച്ചവൻ, തിരക്ക് ഉള്ളവൻ, ഭീതിയുള്ളവൻ, ലോഭമു ള്ളവൻ, കാമമുള്ളവൻ എന്നിവരാണ് ഈ പത്ത് പേർ. അതു കൊണ്ട് പണ്ഡിതൻ ഇവരുടെ സഹവാസത്തെ ത്യജിക്കേ ണ്ടതാണ്.

**അത്രൈവോദാഹരന്തീമമിതിഹാസം പുരാതനം**
**പുത്രാർഥമസുരേന്ദ്രേണ ഗീതം ചൈവ സുധന്വനാ 84**

പുരാതനമായ കഥയിൽ പറയുന്ന അസുരചക്രവർത്തിയായ (പ്രഹ്ലാദൻ) തന്റെ പുത്രനെസംബന്ധിച്ച് സുധന്വാൻ എന്ന ബ്രാഹ്മണൻ നല്കിയ ഉപദേശം ഇതിനുദാഹരണമാണ്.

**യഃ കാമമന്യൂ പ്രജഹാതി രാജാ**
**പാത്രേ പ്രതിഷ്ഠാപയതേ ധനം ച**

**വിശേഷവിച്ഛ്രുതവാൻ ക്ഷിപ്രകാരീ**
**തം സർവലോകഃ കുരുതേ പ്രമാണം 85**

കാമം, ക്രോധം എന്നിവയെ ഉപേക്ഷിച്ചവനും, അർഹരായവർക്ക് ധനം നല്കുന്നവനും, വിവേകശാലിയും, അറിവുള്ളവനും, വേഗം കാര്യങ്ങൾ ചെയ്യുന്നവനുമായ രാജാവിനെ ജനങ്ങളെല്ലാം പ്രമാണമായി അംഗീകരിക്കുന്നു.

**ജാനാതി വിശ്വാസയിതും മനുഷ്യാൻ**
**വിജ്ഞാതദോഷേഷു ദധാതി ദണ്ഡം**
**ജാനാതി മാത്രാം ച തഥാ ക്ഷമാം ച**
**തം താദൃശം ശ്രീർജുഷതേ സമഗ്രാ 86**

അന്യർക്ക് തന്നെക്കുറിച്ച് വിശ്വാസം ഉളവാക്കുവാൻ കഴിയുന്നവനും, തെറ്റ് ചെയ്തവരാണെന്ന് തെളിഞ്ഞ് കഴിഞ്ഞാൽ അപരാധികളെ ശിക്ഷിക്കുന്നവനും, നല്കേണ്ട ശിക്ഷയുടെ തോത് അറിയുന്നവനും, ക്ഷമയുള്ളവനുമായ (ദയ അർഹിക്കുന്നവരോട് ദയ കാണിക്കുന്നവനും) രാജാവിന് അതിയായ ഐശ്വര്യം വന്നുചേരുന്നു.

**സുദുർബലം നാവജാനാതി കംചി–**
**ദ്യുക്തോ രിപും സേവതേ ബുദ്ധിപൂർവം**
**ന വിഗ്രഹം രോചയതേ ബലസ്ഥൈഃ**
**കാലേ ച യോ വിക്രമതേ സ ധീരഃ 87**

ദുർബലനായ ശത്രുവിനെപ്പോലും നിസ്സാരനായി കാണാത്തവനും, ശത്രുവിനെ ബുദ്ധിപൂർവം നേരിടുന്നവനും, തന്നെക്കാൾ ബലമുള്ളവരോട് ശത്രുത നിലനിർത്താൻ ഇഷ്ടപ്പെടാത്തവനും, അനുയോജ്യമായ കാലത്ത് മാത്രം ആക്രമിക്കുന്നവനുമാണ് ധീരൻ.

**പ്രാപ്യാപദം ന വ്യഥതേ കദാചിദ്**
**ഉദ്യോഗമന്വിച്ഛതി ചാപ്രമത്തഃ**
**ദുഃഖം ച കാലേ സഹതേ ജിതാത്മാ**
**ധുരന്ധരസ്തസ്യ ജിതാഃ സപത്നാഃ 88**

ആപത്തു നേരിടുമ്പോൾ ദുഃഖിക്കാത്തവനും, ജാഗരൂകനായി (അല്പവും അശ്രദ്ധ കൂടാതെ) പ്രയത്നിക്കുന്നവനും, ദുഃഖം വന്നുചേരുമ്പോൾ അതിനെ ക്ഷമയോടെ സഹിക്കുന്നവനും, ആത്മനിയന്ത്രണമുള്ളവനുമായ രാജാവ് തന്റെ ശത്രുക്കളെ യെല്ലാം വിജയിക്കുന്നു. അയാൾ അവരുടെയിടയിൽ പ്രമുഖ നാണ്.

**അനർഥകം വിപ്രവാസം ഗൃഹേഭ്യഃ**
**പാപൈഃ സന്ധിം പരദാരാഭിമർശം**
**ദംഭം സ്തൈന്യം പൈശുനം മദ്യപാനം**
**ന സേവതേ യഃ സ സുഖീ സദൈവ 89**

വ്യർഥമായി വീട്ടിൽ നിന്ന് മാറിത്താമസിക്കാത്തവനും, പാപികളുമായി സന്ധിചെയ്യാത്തവനും, അന്യന്റെ ഭാര്യയെ അവഹേളിക്കാത്തവനും, അഹങ്കാരം, മോഷണം, കൃതഘ്നത, മദ്യപാനം എന്നീ ശീലങ്ങളില്ലാത്തവനുമായവൻ സദാ സുഖ മനുഭവിക്കുന്നു.

**ന സംരംഭേണാരഭതേ ƒർഥവർഗ-**
**മാകാരിതഃ ശംസതി തഥ്യമേവ**
**ന മിത്രാർഥേ രോചയതേ വിവാദം**
**നാപൂജിതഃ കുപ്യതി ചാപ്യമൂഢഃ 90**

ക്രുദ്ധനായി പുരുഷാർഥങ്ങളെ നേടാൻ തുടങ്ങാത്തവനും, ചോദിച്ചാൽ സത്യം മാത്രം പറയുന്നവനും, മിത്രങ്ങൾക്കു

വേണ്ടി പോലും കലഹിക്കാത്തവനും, അനാദരിക്കപ്പെടുമ്പോൾ ദേഷ്യപ്പെടാത്തവനുമായ വ്യക്തി ബുദ്ധിമാനാണ് (ജ്ഞാനിയാണ്).

**ന യോഽഭ്യസൂയത്യനുകമ്പതേ ച**
**ന ദുർബലഃ പ്രാതിഭാവ്യം കരോതി**
**നാത്യാഹ കിംചിത്ക്ഷമതേ വിവാദം**
**സർവത്ര താദൃഗ്ലഭതേ പ്രശംസാം 91**

ആരോടും വെറുപ്പില്ലാത്തവനും, എല്ലാവരോടും അനുകമ്പയുള്ളവനും, ദുർബലനായിരിക്കുമ്പോൾ അന്യരോട് കലഹിക്കാത്തവനും, അഹങ്കാരത്തോടെ സംസാരിക്കാത്തവനും, കലഹത്തെ സഹിക്കുന്നവനുമായ വ്യക്തി എല്ലായിടത്തും പ്രശംസിക്കപ്പെടുന്നു.

**യോ നോദ്ധതം കുരുതേ ജാതു വേഷം**
**ന പൌരുഷേണാപി വികത്ഥതേഽന്യാൻ**
**ന മൂർച്ഛിതഃ കടുകാന്യാഹ കിംചിത്**
**പ്രിയം സദാ തം കുരുതേ ജനോഽപി 92**

ഒരിക്കലും ഗർവിഷ്ഠന്റെ ഭാവം കൈക്കൊള്ളാത്തവനും, സ്വയം പ്രശംസിച്ചുകൊണ്ട് അന്യരെ നിന്ദിക്കാത്തവനും, പ്രകോപിക്കപ്പെടുമ്പോൾ പരുഷമായി സംസാരിക്കാത്തവനുമായ വ്യക്തി സദാ എല്ലാവർക്കും പ്രിയനാണ്.

**ന വൈരമുദ്ദീപയതി പ്രശാന്തം**
**ന ദർമമാരോഹതി നാസ്തമേതി**
**ന ദുർഗതോഽസ്മീതി കരോതി മന്യും**
**തമാര്യശീലം പരമാഹുരഗ്ര്യം 93**

(പൂർവകാലങ്ങളിലെ) വൈരത്തെ (ശത്രുതാഭാവത്തെ) ഉണർത്താത്തവനും, വളരെയധികം ഗർവ്വോ വിനയമോ കാണിക്കാത്തവനും, ക്ലേശം വരുമ്പോൾ പോലും ക്രുദ്ധനാകാത്തവൻ ഉത്കൃഷ്ടഗുണങ്ങളുള്ളവനെന്ന് പറയപ്പെടുന്നു.

**ന സ്വേ സുഖേ വൈ കുരുതേ പ്രഹർഷം**
**നാന്യസ്യ ദുഃഖേ ഭവതി പ്രതീതഃ**
**ദത്ത്വാ ന പശ്ചാത്കുരുതേ ƒനുതാപം**
**ന കത്ഥതേ സത്പുരുഷാര്യശീലഃ 94**

സുഖാനുഭവം വരുമ്പോൾ ആഹ്ലാദിക്കാത്തവനും, അന്യന്റെ ദുഃഖത്തിൽ സന്തോഷിക്കാത്തവനും, ദാനം നല്കിയിട്ട് പിന്നീട് പരിതപിക്കുകയോ പൊങ്ങച്ചം പറയുകയോ ചെയ്യാത്തവനുമായ വ്യക്തി ഉത്കൃഷ്ടഗുണങ്ങളുള്ളവനാണ്.

**ദേശാചാരാൻ സമയാഞ്ജാതിധർമാൻ**
**ബുഭൂഷതേ യസ്തു പരാവരജ്ഞഃ**
**സ തത്ര തത്രാധിഗതഃ സദൈവ**
**മഹാജനസ്യാധിപത്യം കരോതി 95**

യാതൊരുവൻ ദേശാചാരങ്ങളെയും, വിവിധദേശങ്ങളിലെ ഭാഷകളെയും, ജാതിധർമ്മങ്ങളെയും അറിയാൻ ശ്രമിക്കുകയും, ഉത്തമവും അധമവുമായവയെ തരം തിരിച്ചറിയുകയും ചെയ്യുന്നുവോ അയാൾ എവിടെ ചെന്നാലും ജനങ്ങളുടെ മേൽ ആധിപത്യം നേടുന്നു.

**ദംഭം മോഹം മത്സരം പാപകൃത്യം**
**രാജദ്വിഷ്ടം പൈശുനം പൂഗവൈരം**
**മത്തോന്മത്തൈർദുർജനൈശ്ചാപി വാദം**
**യഃ പ്രജ്ഞാവാൻ വർജയേത്ത പ്രധാനഃ 96**

ഗർവ്, മൂഢത, മാത്സര്യം, പാപകർമ്മങ്ങൾ, രാജാവിനോട് വിരോധം, വക്രബുദ്ധി എന്നിവയെ ഉപേക്ഷിക്കുന്നവനും, പലരോടും ശത്രുതയില്ലാത്തവനും, മദ്യപിച്ചർ, ഭ്രാന്തന്മാർ, ദുർജനങ്ങൾ എന്നിവരോട് കലഹിക്കാത്തവനുമായ ബുദ്ധിമാൻ സമൂഹത്തിൽ മുഖ്യനാണ്.

**ദമം ശൌചം ദൈവതം മംഗലാനി**
**പ്രായശ്ചിത്തം വിവിധാംല്ലോകവാദാൻ**
**ഏതാനി യഃ കുരുതേ നൈത്യകാനി**
**തസ്യോത്ഥാനം ദേവതാ രാധയന്തി 97**

ആത്മനിയന്ത്രണം, ശൗചകർമ്മങ്ങൾ, മംഗളകർമങ്ങൾ, പ്രായശ്ചിത്തം, ദേവതാരാധന, മറ്റു ലൗകികാചാരങ്ങൾ എന്നിവ അനുഷ്ഠിക്കുന്നവനിൽ ദേവതകൾ ഐശ്വര്യം ചൊരിയുന്നു.

**സമൈർവിവാഹം കുരുതേ ന ഹീനൈഃ**
**സമൈഃ സഖ്യം വ്യവഹാരം കഥാശ്ച**
**ഗുണൈർവിശിഷ്ടാംശ്ച പുരോ ദധാതി**
**വിപശ്ചിതസ്തസ്യ നയാഃ സുനീതാഃ 98**

തന്നെക്കാൾ നീചന്മാരുമായിട്ടല്ലാതെ, സമന്മാരുമായി വിവാഹ ബന്ധത്തിലേർപ്പെടുന്നവനും, തന്നോട് സമന്മാരായവരുമായി മാത്രം മൈത്രിയും, ഇടപാടുകളും, സല്ലാപവും ചെയ്യുന്ന വനും, തന്നെക്കാൾ വിശിഷ്ടഗുണങ്ങളുള്ളവരെ മുന്നിൽ നിർത്തുന്നവനുമായ ജ്ഞാനിയുടെ നയങ്ങൾ ഉത്തമ മായവയാണ്.

**മിതം ഭുങ്ക്തേ സംവിഭജ്യാശ്രിതേഭ്യോ**
**മിതം സ്വപിത്യമിതം കർമകൃത്വാ**
**ദദാത്യമിത്രേഷ്വപി യാചിതഃ സം-**
**സ്തമാത്മവന്തം പ്രജഹാത്യനർഥാഃ 99**

തന്റെ ആശ്രിതരുമായി പങ്ക് വെച്ചിട്ട് മിതമായ തോതിൽ മാത്രം ഭക്ഷിക്കുന്നവനും, വളരെയധികം കർമം ചെയ്ത ശേഷം മിതമായി ഉറങ്ങുന്നവനും, മിത്രങ്ങളല്ലാത്തവർ പോലും യാചിക്കുമ്പോൾ അവർക്ക് വേണ്ടത് നല്കുന്നവനും, ആത്മനിയന്ത്രണമുള്ളവനുമായ വ്യക്തിയിൽ നിന്ന് അനർഥങ്ങൾ (ആപത്തുകൾ) ഒഴിഞ്ഞുമാറിനില്ക്കുന്നു.

**ജാനന്തി കിംചിത് മന്ത്രേ ഗുപ്തേ സമ്യഗനുഷ്ഠിതേ ച**
**സ്വല്പോ നാസ്യ വ്യഥതേ കശ്ചിദർഥഃ 100**
**ചികീർഷിതം വിപ്രകൃതം ച യസ്യ നാന്യേ ജനാഃ കർമ**

യാതൊരുവൻ ചെയ്യുവാനുദ്ദേശിക്കുന്ന കർമ്മങ്ങളും, പ്രതികാരം ചെയ്യുന്നതും അന്യരാരും അറിയാതിരിക്കുകയും, (ഭാവിപരിപാടികളെക്കുറിച്ചുള്ള) ആസൂത്രണം വളരെ രഹസ്യ മായിരിക്കുകയും, അവയെ വളരെ നന്നായി നടപ്പിലാക്കുകയും ചെയ്യുന്നുവോ അവന്റെ ചെറിയ പദ്ധതികൾ പോലും പരാജയപ്പെടുന്നില്ല.

**യഃ സർവഭൂതപ്രശമേ നിവിഷ്ടഃ**
**സത്യോ മൃദുർദാനകൃച്ഛുദ്ധഭാവഃ**
**അതീവ സംജ്ഞായതേ ജ്ഞാതിമധ്യേ**
**മഹാമണിർജാത്യ ഇവ പ്രസന്നഃ 101**

സകലജീവജാലങ്ങൾക്കും സാന്ത്വനം നല്കുന്നതിൽ മുഴുകിയവനും, സത്യസന്ധനും, സൗമ്യനും, ദാനശീലനും,

ശുദ്ധമനസ്കനുമായ വ്യക്തി ശ്രേഷ്ഠമായ ഖനിയിൽ നിന്ന് കിട്ടിയതും, പരിശുദ്ധമായ രശ്മികളുള്ളതുമായ അമൂല്യരത്ന ത്തിനെപ്പോലെ തന്റെ ബന്ധുക്കളുടെ മദ്ധ്യത്തിൽ ശോഭി ക്കുന്നു.

**യ ആത്മനാപത്രപതേ ഭൃശം നരഃ**
**സ സർവലോകസ്യ ഗുരുർഭവത്യുത**
**അനന്തതേജാഃ സുമനാഃ സമാഹിതഃ**
**സ്വതേജസാ സൂര്യ ഇവാവഭാസതേ 102**

തന്റെ കുറവുകൾ (ദോഷങ്ങൾ) അന്യർക്ക് അറിയില്ലെങ്കിലും അവയെ ഓർത്ത് ലജ്ജ അനുഭവിക്കുന്നവൻ സകല ജന ങ്ങൾക്കും സമാദരണീയനായിത്തീരുന്നു. ശുദ്ധഹൃദയനും, അതിതേജസ്സുള്ളവനും, ശാന്തചിത്തനുമായ അയാൾ സൂര്യനെ പ്പോലെ ശോഭിക്കുന്നു.

**വനേ ജാതാഃ ശാപദഗ്ധസ്യ രാജ്ഞഃ**
**പാണ്ഡോഃ പുത്രാഃ പഞ്ച പഞ്ചേന്ദ്രകല്പാഃ**
**ത്വയൈവ ബാലാ വർധിതാഃ ശിക്ഷിതാശ്ച**
**തവാദേശം പാലയന്ത്യാംബികേയ 103**

**പ്രദായൈഷാമുചിതം താത രാജ്യം**
**സുഖീ പുത്രൈഃ സഹിതോ മോദമാനഃ**
**ന ദേവാനാം നാപി ച മാനുഷാണാം**
**ഭവിഷ്യസി ത്വം തർകണീയോ നരേന്ദ്ര 104**

ശാപഗ്രസ്തനായ പാണ്ഡുമഹാരാജാവിൻ വനത്തിൽ വെച്ച് പിറന്നവരായ അഞ്ച് പുത്രന്മാർ അഞ്ച് ഇന്ദ്രന്മാരെ പ്പോലെയാണ്. അല്ലയോ അംബികാസുതനായ ധൃതരാഷ്ട്രാ! അങ്ങ് തന്നെ വളർത്തിയവരും, വിദ്യഭ്യാസം ചെയ്യിപ്പിച്ച

വരുമായ ഇവർ അങ്ങയുടെ ആജ്ഞയെ അനുസരിക്കുന്നു. അല്ലയോ വത്സ! രാജ്യത്തിൽ അവർ അർഹിക്കുന്ന പങ്ക് അവർക്ക് നല്കി, അങ്ങ് പുത്രന്മാരുമൊത്ത് സാമോദം ജീവിക്കൂ. അല്ലയോ രാജൻ! അങ്ങനെയാണെങ്കിൽ ദേവന്മാരോ മനുഷ്യന്മാരോ ആരും തന്നെ അങ്ങയെ വിമർശിക്കുകയില്ല.

**ഇതി ശ്രീമഹാഭാരതേ ഉദ്യോഗപർവണി പ്രജാഗരപർവണി വിദുരനീതിവാക്യേ ത്രയസ്ത്രിംശോऽധ്യായഃ**

ശ്രീമഹാഭാരതത്തിലെ ഉദ്യോഗപർവ്വത്തിലെ പ്രജാഗരപർവ്വത്തിലെ വിദുരനീതിവാക്യത്തിലെ മുപ്പത്തിമൂന്നാമദ്ധ്യായം സമാപ്തം

# അദ്ധ്യായം രണ്ട്

**ഉവാച**
**ജാഗ്രതോ ദഹ്യമാനസ്യ യത്കാര്യമനുപശ്യസി**
**തദ്ബ്രൂഹി ത്വം ഹി നസ്താത ധർമാർഥകുശലഃ ശുചിഃ 1**

ധൃതരാഷ്ട്രർ പറഞ്ഞു, "അല്ലയോ കുഞ്ഞേ! നിദ്രാവിഹീനനും, വ്യാകുലത കൊണ്ട് മനസ്സ് നീറുന്നവനുമായ ഒരുവൻ എന്താണ് ചെയ്യേണ്ടതെന്ന് പറയൂ. നീ നിഷ്പാപനും, ഞങ്ങളുടെയിടയിൽ ധർമ്മം, അർഥം എന്നീ വിഷയങ്ങളിൽ നിപുണനുമാണല്ലോ.

**ത്വം മാം യഥാവദ്വിദുര പ്രശാധി**
**പ്രജ്ഞാപൂർവം സർവമജാതശത്രോഃ**
**യന്മന്യസേ പഥ്യമദീനസത്ത്വ**
**ശ്രേയസ്കരം ബ്രൂഹി തദ്വൈ കുരൂണാം 2**

**പാപാശങ്കീ പാപമേവ നൌ പശ്യൻ**
**പൃച്ഛാമി ത്വാം വ്യാകുലേനാത്മനാഹം**
**കവേ തന്മേ ബ്രൂഹി സർവം**
**യഥാവൻ മനീഷിതം സർവമജാതശത്രോഃ 3**

അല്ലയോ വിശാലഹൃദയാ! യുധിഷ്ഠിരൻ ലാഭകരവും, ഞങ്ങൾക്ക് ഹിതകരവുമായത് എന്താണെന്ന് നീ വിചാരിക്കുന്നുവോ അത് എന്നോട് പറയൂ. വരാനിരിക്കുന്ന തിന്മയെ ആശങ്കിക്കുന്ന ഞാൻ ഞങ്ങളുടെ പാപകർമ്മങ്ങളെ മാത്രം കണ്ടുകൊണ്ട് നിന്നോട് വ്യാകുലമായ മനസ്സോടെ ചോദിക്കുകയാണ്, അല്ലയോ അറിവുള്ളവനേ! യുധിഷ്ഠിരന്റെ മനസ്സിൽ വാസ്തവത്തിൽ എന്താണുള്ളത് എന്ന് പറയൂ.

**വിദുര ഉവാച**
**ശുഭം വാ യദി വാ പാപം ദ്വേഷ്യം വാ യദി വാ പ്രിയം**
**അപൃഷ്ടസ്തസ്യ തദ്ബ്രൂയാദ്യസ്യ നേച്ഛേത് പരാഭവം 4**

വിദുരർ പറഞ്ഞു, "യാതൊരുവന്റെ പരാജയമാണോ നാം ഇച്ഛിക്കാത്തത് അയാൾ ചോദിക്കാതെ തന്നെ അയാളോട് തന്റെ അഭിപ്രായം, അത് ശുഭമോ, അശുഭമോ, പ്രിയമോ, അപ്രിയമോ ആയാലും, തുറന്നുപറയേണ്ടതാണ്.

**തസ്മാദ്വക്ഷ്യാമി തേ രാജൻ ഭവമിച്ഛൻ കുരൂൻ പ്രതി**
**വചഃ ശ്രേയസ്കരം ധർമ്യം ബ്രുവതസ്തന്നിബോധ മേ 5**

അതുകൊണ്ട്, കുരുവംശജരുടെ നന്മയാഗ്രഹിച്ചുകൊണ്ട് ശ്രേയസ്കരവും ധർമ്മപരവുമായ വാക്കുകൾ ഞാൻ പറയാം. ഞാൻ പറയുന്നതു കേട്ട് മനസ്സിലാക്കൂ.

**മിഥ്യോപേതാനി കർമാണി സിധ്യേയുർ യാനി ഭാരത**
**അനുപായപ്രയുക്താനി മാ സ്മ തേഷു മനഃ കൃഥാഃ 6**

**തഥൈവ യോഗവിഹിതം ന സിധ്യേത്കർമ യന്നൃപ**
**ഉപായയുക്തം മേധാവീ ന തത്ര ഗ്ലപയേന്മനഃ 7**

അല്ലയോ ഭരതവംശത്തിൽ പിറന്നവനേ! തെറ്റായ മാർഗത്തിലൂടെ കപടമായ കർമ്മങ്ങൾ ചെയ്തിട്ട് നേടാവുന്ന കാര്യങ്ങളിൽ നീ മനസ്സ് വെയ്ക്കരുത്. അതുപോലെ ശരിയായ മാർഗത്തിലൂടെ പരിശ്രമിച്ചിട്ടും ഏതെങ്കിലും ഉദ്യമത്തിൽ വിജയം ലഭില്ലെങ്കിൽ ബുദ്ധിമാൻ അതിൽ വിഷമിക്കരുത്.

**അനുബന്ധാനവേക്ഷേത സാനുബന്ധേഷു കർമസു**
**സമ്പ്രധാര്യ ച കുർവീത ന വേഗേന സമാചരേത് 8**

ഒരു കർമ്മം ആരംഭിക്കുന്നതിനു മുമ്പ് അതിനുപയോഗിക്കുന്ന എല്ലാ ഘടകങ്ങളുടെയും ഗുണദോഷവിചിന്തനം ചെയ്യേണ്ടതാണ്. ഇത് പരിഗണിച്ചശേഷം മാത്രമേ ഒരു പ്രവൃത്തിയിൽ ഏർപ്പെടാവൂ. പെട്ടെന്നുള്ള ആവേശത്തിൽ കർമം ചെയ്യരുത്.

**അനുബന്ധം ച സമ്പ്രേക്ഷ്യ വിപാകാംശ്ചൈവ കർമണാം**
**ഉത്ഥാനമാത്മനശ്ചൈവ ധീരഃ കുർവീത വാ ന വാ 9**

ഒരു കർമ്മത്തിന്റെ എല്ലാ വശങ്ങളും, തന്റെ കഴിവ്, കർമത്തിന്റെ സ്വഭാവം, അതിന്റെ ഫലങ്ങൾ എന്നിവയൊക്കെ ചിന്തിച്ചശേഷം ഒരാൾ ആ കർമ്മത്തെ ചെയ്യുകയോ അതിനെ ചെയ്യാതിരിക്കുകയോ ആകാം.

**യഃ പ്രമാണം ന ജാനാതി സ്ഥാനേ വൃദ്ധൗ തഥാ ക്ഷയേ**
**കോശേ ജനപദേ ദണ്ഡേ ന സ രാജ്യേƒവതിഷ്ഠതേ 10**

രാജ്യത്തിന്റെ സ്ഥിതി, വളർച്ച, ക്ഷയം എന്നിവയുടെയും ഖജനാവ്, ജനപദം, ശിക്ഷാക്രമം എന്നിവയുടെയും അളവ് അറിയാത്ത രാജാവിൻ തന്റെ രാജ്യം നിലനിർത്തുവാൻ സാധിക്കുകയില്ല.

**യസ്ത്വേതാനി പ്രമാണാനി യഥോക്താന്യനുപശ്യതി**
**യുക്തോ ധർമാർഥയോർജ്ഞാനേ സ രാജ്യമധിഗച്ഛതി 11**

എന്നാൽ, യാതൊരുവൻ മേൽപറഞ്ഞ പ്രമാണങ്ങളെ (അളവുകളെ) ശരിയായി അറിയുന്നുവോ, ധർമ്മത്തെയും അർഥത്തെയും അറിയുന്ന അയാൾ രാജ്യം നേടുന്നു (നിലനിർത്തുന്നു).

**ഇന്ദ്രിയൈരിന്ദ്രിയാർഥേഷു വർതമാനൈരനിഗ്രഹൈഃ**
**തൈരയം താപ്യതേ ലോകോ നക്ഷത്രാണി ഗ്രഹൈരിവ 12**

(ശബ്ദം, സ്പർശം, തുടങ്ങിയ) വിഷയങ്ങളിൽ നിയന്ത്രണമില്ലാതെ വർത്തിക്കുന്ന ഇന്ദ്രിയങ്ങൾ മൂലം, ഗ്രഹങ്ങളാൽ നക്ഷത്രങ്ങളെന്നപോലെ, ജനങ്ങൾ ക്ലേശമനുഭവിക്കുന്നു.

**യോ ജിതഃ പഞ്ചവർഗേണ സഹജേനാത്മകർശിനാ**
**ആപദസ്തസ്യ വർധന്തേ ശുക്ലപക്ഷ ഇവോഡുരാഡ് 13**

യാതൊരുവൻ തന്നെ ക്ലേശിപ്പിക്കുന്നവയും സ്വാഭാവികാവസ്ഥയിലുള്ളവയുമായ പഞ്ചേന്ദ്രിയങ്ങളാൽ കീഴടക്കപ്പെട്ടിരിക്കുന്നുവോ അയാൾക്ക് ശുക്ലപക്ഷത്തിലെ ചന്ദ്രനെന്നപോലെ ആപത്തുക്കൾ വർദ്ധിക്കുന്നു.

**അവിജിത്യ യ ആത്മാനമമാത്യാന്വിജിഗീഷതേ**
**അമിത്രാന്വാജിതാമാത്യഃ സോഽവശഃ പരിഹീയതേ 14**

യാതൊരുവനാണോ സ്വയം നിയന്ത്രണം നേടുന്നതിനുമുമ്പ് തന്നെ മന്ത്രിമാരെ നിയന്ത്രിക്കുവാൻ ആഗ്രഹിക്കുകയോ, മന്ത്രിമാരെ നിയന്ത്രിക്കുന്നതിനുമുമ്പ് തന്നെ ശത്രുക്കളെ നിയന്ത്രിക്കുവാനാഗ്രഹിക്കുകയോ ചെയ്യുന്നത്, അയാൾ ഒടുവിൽ അവശനായി അവർക്ക് കീഴടങ്ങുന്നു.

**ആത്മാനമേവ പ്രഥമം ദേശരൂപേണ യോ ജയേത്**
**തതോഽമാത്യാനമിത്രാംശ്ച ന മോഘം വിജിഗീഷതേ 15**

യാതൊരുവൻ തുടക്കത്തിൽ തന്നെ സ്വന്തം മനസ്സിനെ ജയിക്കുന്നുവോ, അവൻ പിന്നീട് മന്ത്രിമാരെയും, ശത്രുക്കളെയും കീഴടക്കുവാൻ ആഗ്രഹിച്ചാൽ അത് വ്യർഥമാവുകയില്ല.

**വശ്യേന്ദ്രിയം ജിതാമാത്യം ധൃതദണ്ഡം വികാരിഷു**
**പരീക്ഷ്യകാരിണം ധീരമത്യന്തം ശ്രീർനിഷേവതേ 16**

ഇന്ദ്രിയങ്ങളെ വശത്താക്കിയവനും, മന്ത്രിമാരെ നിയന്ത്രണത്തിൽ വരുത്തിയവനും, അപരാധികളെ ശിക്ഷിക്കാൻ കെല്പുള്ളവനും, പരീക്ഷിച്ച ശേഷം മാത്രം പ്രവർത്തിയിലേർപ്പെടുന്നവനും, അത്യന്തം ക്ഷമാശീലനുമായവൻ മഹത്തായ ഐശ്വര്യം വന്നുചേരുന്നു.

**രഥഃ ശരീരം പുരുഷസ്യ രാജൻ**
**ആത്മാ നിയന്തേന്ദ്രിയാണ്യസ്യ ചാശ്വാഃ**
**തൈരപ്രമത്തഃ കുശലഃ സദശ്വൈർ**
**ദാന്തൈഃ സുഖം യാതി രഥീവ ധീരഃ 17**

മനുഷ്യന്റെ ശരീരം രഥവും, ആത്മാവ് സാരഥിയും, ഇന്ദ്രിയങ്ങൾ ഈ രഥത്തെ ചലിപ്പിക്കുന്ന അശ്വങ്ങളുമാണ്. അടക്കമുള്ളവയും നല്ലയിനത്തിൽപ്പെട്ടവയുമായ കുതിരകളുള്ള രഥത്തെ നയിക്കുന്ന ജാഗരൂകനും, സ്ഥിരോത്സാഹിയുമായ സാരഥി സുഖത്തെ പ്രാപിക്കുന്നു.

**ഏതാന്യനിഗൃഹീതാനി വ്യാപാദയിതുമപ്യലം**
**അവിധേയാ ഇവാദാന്താ ഹയാഃ പഥി കുസാരഥിം 18**

ഇന്ദ്രിയങ്ങൾ നിയന്ത്രിക്കപ്പെട്ടില്ലെങ്കിൽ, മെരുങ്ങാത്തവയും നിയന്ത്രിക്കപ്പെടാത്തവയുമായ കുതിരകൾ സാമർഥ്യമില്ലാത്ത സാരഥിയെ എന്നപോലെ, നാശത്തിൻ കാരണമാകുന്നു.

**അനർഥമർഥതഃ പശ്യന്നർഥം ചൈവാപ്യനർഥതഃ**
**ഇന്ദ്രിയൈഃ പ്രസൃതോ ബാലഃ സുദുഃഖം മന്യതേ സുഖം 19**

അർഥത്തെ (ശ്രേഷ്ഠമായ വസ്തുവിനെ/കാര്യത്തെ) അനർഥമായും (നിസ്സാരമായും), അനർഥത്തെ അർഥമായും കാണുന്നവനും ഇന്ദ്രിയങ്ങൾക്കടിമയായിക്കഴിയുകയും ചെയ്യുന്നവൻ സുഖത്തെ ദുഃഖമാണെന്ന് തെറ്റിദ്ധരിക്കുന്നു.

**ധർമാർഥൌ യഃ പരിത്യജ്യ സ്യാദിന്ദ്രിയവശാനുഗഃ**
**ശ്രീപ്രാണധനദാരേഭ്യ ക്ഷിപ്രം സ പരിഹീയതേ 20**

ധർമ്മം, അർഥം എന്നിവയെ അവഗണിച്ചുകൊണ്ട് ഇന്ദ്രിയ ങ്ങൾക്കടിമയായിക്കഴിയുന്നവൻ വേഗം തന്നെ തന്റെ സമ്പത്ത്, പ്രാണൻ, ഭാര്യ, ധനം എന്നിവ നഷ്ടപ്പെടുന്നു.

**അർഥാനാമീശ്വരോ യഃ സ്യാദിന്ദ്രിയാണാമനീശ്വരഃ**
**ഇന്ദ്രിയാണാമനൈശ്വര്യാദൈശ്വര്യാദ്ഭ്രശ്യതേ ഹി സഃ 21**

ധനത്തിന്റെ ഉടമയാണെങ്കിലും തന്റെ ഇന്ദ്രിയങ്ങളെ അടക്കാത്തവൻ, അക്കാരണത്താൽ തന്നെ സമ്പത്തും കൈവിട്ടുപോകുന്നു.

**ആത്മനാത്മാനമന്വിച്ഛേന്മനോ ബുദ്ധീന്ദ്രിയൈര്യതൈഃ**
**ആത്മൈവ ഹ്യാത്മനോ ബന്ധുരാത്മൈവ രിപുരാത്മനഃ 22**

മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ എന്നിവയെ നിയന്ത്രിച്ചുകൊണ്ട് ഒരാൾ സ്വയം അറിയുവാൻ ശ്രമിക്കേണ്ടതാണ്. താൻ തന്നെയാണ് തന്റെ ബന്ധു. തന്റെ ശത്രുവും താൻ തന്നെയാണ്.

**ക്ഷുദ്രാക്ഷേണേവ ജാലേന ഝഷാവപിഹിതാവുഭൌ**
**കാമശ്ച രാജൻ ക്രോധശ്ച തൌ പ്രാജ്ഞാനം വിലുമ്പതഃ 23**

വലിയ മത്സ്യങ്ങൾ ദുർബലമായ കണ്ണികളുള്ള വലയെ ഭേദിക്കുന്നതുപോലെ കാമവും ക്രോധവും അറിവിനെ ഭേദിക്കുന്നു.

**സമവേക്ഷ്യേഹ ധർമാർഥൌ സംഭാരാന്യോƒധിഗച്ഛതി**
**സ വൈ സംഭൃതസംഭാരഃ സതതം സുഖമേധതേ 24**

യാതൊരുവൻ ധർമ്മത്തെയും, അർഥത്തെയും പരിഗണിച്ചു കൊണ്ട് സാമഗ്രികളെ നേടുവാൻ ശ്രമിക്കുന്നുവോ, അവൻ അവയെയെല്ലാം നേടുകയും സദാ സുഖമനുഭവിക്കുകയും ചെയ്യുന്നു.

**യഃ പഞ്ചാഭ്യന്തരാൻ ശത്രൂനവിജിത്യ മതിക്ഷയാൻ**
**ജിഗീഷതി രിപൂനന്യാന്രിപവോƒഭിഭവന്തി തം 25**

യാതൊരുവൻ ബുദ്ധിയെ ക്ഷയിപ്പിക്കുന്നവയായ അഞ്ച് ആന്തരികശത്രുക്കളെ കീഴടക്കാതെ മറ്റു ശത്രുക്കളെ കീഴടക്കുവാൻ ആഗ്രഹിക്കുന്നുവോ അയാളെ ശത്രുക്കൾ പരാജയപ്പെടുത്തുന്നു.

**ദൃശ്യന്തേ ഹി ദുരാത്മാനോ വധ്യമാനാഃ സ്വകർമഭിഃ**
**ഇന്ദ്രിയാണാമനീശത്വാദ്രാജാനോ രാജ്യവിഭ്രമൈഃ 26**

ദുഷ്ടാത്മാക്കളായ രാജാക്കന്മാർ, ഇന്ദ്രിയങ്ങളെ സ്വാധീനത്തിലല്ലാത്തതുകൊണ്ട് രാജ്യത്തോടുള്ള ഭ്രമം മൂലം സ്വന്തം കർമ്മങ്ങളിലൂടെ തന്നെ വധിക്കപ്പെടുന്നതായി കാണപ്പെടുന്നു.

**അസന്ത്യാഗാത് പാപകൃതാമപാപാൻ**
**തുല്യോ ദണ്ഡഃ സ്പൃശതേ മിശ്രഭാവാത്**

**ശുഷ്കേണാർദ്രം ദഹ്യതേ മിശ്രഭാവാത്**
**തസ്മാത്പാപൈഃ സഹ സന്ധിം ന കുര്യാത് 27**

ഉണക്കവിറകിന്റെ കൂടെയുള്ള നനഞ്ഞവിറകും ദഹിക്കുന്നതുപോലെ പാപികളുമായുള്ള സഹവാസം ഉപേക്ഷിക്കാതിരിക്കുന്ന നിരപരാധികളും ശിക്ഷിക്കപ്പെടുന്നു. അതുകൊണ്ട് പാപികളുമായി സന്ധിചെയ്യരുത്.

**നിജാനുത്പതതഃ ശത്രൂൻപഞ്ച പഞ്ച പ്രയോജനാൻ**
**യോ മോഹാന്ന നിഘൃഹ്ണാതി തമാപദ്ഗ്രസതേ നരം 28**

തന്റെ ഉള്ളിൽ നിന്നും ഉദ്ഭവിക്കുന്നവയും അഞ്ച് വ്യത്യസ്ത വിഷയങ്ങളെ ലക്ഷ്യമാക്കുന്നവയുമായ അഞ്ച് ശത്രുക്കളെ (ഇന്ദ്രിയങ്ങളെ) മോഹം നിമിത്തം നിയന്ത്രിക്കാത്തവനെ ആപത്ത് ബാധിക്കുന്നു.

**അനസൂയാർജവം ശൌചം സന്തോഷഃ പ്രിയവാദിതാ**
**ദമഃ സത്യമനായാസോ ന ഭവന്തി ദുരാത്മനാം 29**

അസൂയയില്ലായ്മ, ആർജവം, ശുചിത്വം, സന്തോഷം, പ്രിയഭാഷണം, ആത്മനിയന്ത്രണം, സത്യസന്ധത, സ്ഥിരത എന്നീ സദ്ഗുണങ്ങൾ ദുഷ്ടന്മാർക്ക് ഉണ്ടായിരിക്കുകയില്ല.

**ആത്മജ്ഞാനമനായാസസ്തിതിക്ഷാ ധർമനിത്യതാ**
**വാക്ചൈവ ഗുപ്താ ദാനം ച നൈതാന്യന്ത്യേഷു ഭാരത 30**

ആത്മജ്ഞാനം, സ്ഥിരത, സഹനശീലം, ധർമ്മനിഷ്ഠ, രഹസ്യം സൂക്ഷിക്കുവാനുള്ള കെല്പ്, ദാനശീലം എന്നീ സദ്ഗുണങ്ങൾ നീചന്മാർക്ക് ഉണ്ടായിരിക്കുകയില്ല.

**ആക്രോശപരിവാദാഭ്യാം വിഹിംസന്ത്യബുധാ ബുധാൻ**
**വക്താ പാപമുപാദത്തേ ക്ഷമമാണോ വിമുച്യതേ 31**

മൂഢന്മാർ ബുദ്ധിമാന്മാരെ ആക്ഷേപവും അധിക്ഷേപവും കൊണ്ട് മുറിവേല്പിക്കുന്നു. (ആക്ഷേപവും മറ്റും) പറയുന്ന വൻ (അവൻ ആരെ അധിക്ഷേപിച്ചോ അവന്റെ) പാപ മേല്ക്കുകയും അതെല്ലാം സഹിക്കുന്നവൻ പാപത്തിൽ നിന്ന് മുക്തനാകുകയും ചെയ്യുന്നു.

**ഹിംസാ ബലമസാധൂനാം രാജ്ഞാം ദണ്ഡവിധിർബലം**
**ശുശ്രൂഷാ തു ബലം സ്ത്രീണാം ക്ഷമാഗുണവതാം ബലം 32**

ദുഷ്ടന്മാരുടെ ബലം ഹിംസയും, രാജാക്കന്മാരുടെ ബലം ശിക്ഷാവിധിയും, സ്ത്രീകളുടേത് ശുശ്രൂഷയും, ഗുണവാന്മാ രുടെ ബലം ക്ഷമയുമാകുന്നു.

**വാക്സംയമോ ഹി നൃപതേ സുദുഷ്കരതമോ മതഃ**
**അർഥവച്ച വിചിത്രം ച ന ശക്യം ബഹുഭാഷിതും 33**

അല്ലയോ രാജൻ! വാക്കുകളെ നിയന്ത്രിക്കുക ഏറ്റവും ദുഷ്കരമാണെന്ന് കരുതപ്പെടുന്നു. അർഥപൂർണവും, രോചക വുമായി അധികം സംസാരിക്കുക അസാദ്ധ്യമാണ്.

**അഭ്യാവഹതി കല്യാണം വിവിധാ വാക്സുഭാഷിതാ**
**സൈവ ദുർഭാഷിതാ രാജന്നനർഥായോപപദ്യതേ 34**

അല്ലയോ രാജൻ! നന്നായി പറയപ്പെട്ട വാക്ക് നിരവധി ഗുണഫലങ്ങളെ വരുത്തുന്നു. എന്നാൽ, തെറ്റായി പറയപ്പെട്ട വാക്ക് അനർഥത്തിൻ കാരണമാകുന്നു.

**സംരോഹതി ശരൈർവിദ്ധം വനം പരശുനാ ഹതം**
**വാചാ ദുരുക്തം ബീഭത്സം ന സംരോഹതി വാക്ക്ഷതം 35**

മഴു കൊണ്ട് നശിപ്പിക്കപ്പെട്ടതോ, അമ്പ് കൊണ്ട് തുളയ്ക്കപ്പെട്ടതോ ആയ കാട് വീണ്ടും വളരുന്നു. എന്നാൽ, തെറ്റായി പറയപ്പെട്ട ഭയാനകമായ വാക്ക് കൊണ്ട് (കേൾക്കുന്നവന്റെ ഹൃദയത്തിൽ) ഉണ്ടായ മുറിവ് പിന്നീട് ഉണങ്ങുന്നില്ല.

**കർണിനാലീകനാരാചാ നിർഹരന്തി ശരീരതഃ**
**വാക്ശല്യസ്തു ന നിർഹർതും ശക്യോ ഹൃദി ശയോ ഹി സഃ 36**

(ശരീരത്തിൽ തുളച്ചുകയറിയ) വിവിധതരത്തിലുള്ള അമ്പ്, തുടങ്ങിയ ആയുധങ്ങളെ എടുത്ത് മാറ്റുവാൻ സാദ്ധ്യമാണ്. എന്നാൽ ഒരുവന്റെ ഹൃദയത്തിൽ തുളച്ചുകയറിയ വാക്ക് ആകുന്ന അമ്പ് പിന്നീട് പറിച്ചുകളയുക അസാദ്ധ്യമാണ്.

**വാക്സായകാ വദനാന്നിഷ്പതന്തി**
**യൈരാഹതഃ ശോചതി രത്ര്യഹാനി**
**പരസ്യ നാമർമസു തേ പതന്തി**
**താൻപണ്ഡിതോ നാവസൃജേത്പരേഷു 37**

ഒരുവന്റെ വായിൽ നിന്ന് ഉതിരുന്ന വാക് ശരങ്ങളാൽ മുറിവേറ്റ് മറ്റൊരുവൻ രാപകൽ ദുഃഖിക്കുന്നു. അന്യരുടെ മർമ്മങ്ങളിൽ തന്നെ കൊള്ളുന്നവ ഈ വാക്ശരങ്ങളെ ബുദ്ധിമാൻ അന്യരിൽ പ്രയോഗിക്കരുത്.

**യസ്മൈ ദേവാഃ പ്രയച്ഛന്തി പുരുഷായ പരാഭവം**
**ബുദ്ധിം തസ്യാപകർഷന്തി സോऽപാചീനാനി പശ്യതി 38**

ദേവതകൾ യാതൊരുവന്റെ പരാജയം ഇച്ഛിക്കുന്നുവോ അവന്റെ ബുദ്ധിയെ ക്ഷയിപ്പിക്കുകയും തത്ഫലമായി അയാൾ അധഃപതിക്കുകയും ചെയ്യുന്നു.

**ബുദ്ധൌ കലുഷഭൂതായാം വിനാശേ പ്രത്യുപസ്ഥിതേ**
**അനയോ നയസങ്കാശോ ഹൃദയാന്നാപസർപതി 39**

ബുദ്ധി കലുഷമാകുകയും (കലങ്ങുകയും), വിനാശം ആസന്നമാകുകയും ചെയ്യുമ്പോൾ തെറ്റായ നയം ശരിയായ നയമായി കാണപ്പെടുകയും ഹൃദയത്തിൽ സ്ഥാനം പിടിക്കുകയും ചെയ്യുന്നു.

**സേയം ബുദ്ധിഃ പരീതാ തേ പുത്രാണാം തവ ഭാരത**
**പാണ്ഡവാനാം വിരോധേന ന ചൈനാം അവബുധ്യസേ 40**

അല്ലയോ ഭാരത! അങ്ങയുടെ പുത്രന്മാരുടെ ബുദ്ധി പാണ്ഡവന്മാരോടുള്ള വിരോധം മൂലം കലുഷിതമായിരിക്കുന്നു. അങ്ങ് ഈ കാര്യം ശരിയ്ക്ക് മനസ്സിലാക്കുന്നില്ല.

**രാജാ ലക്ഷണസമ്പന്നസ്ത്രൈലോക്യസ്യാപി യോ ഭവേത്**
**ശിഷ്യസ്തേ ശാസിതാ സോ$f$സ്തു ധൃതരാഷ്ട്ര യുധിഷ്ഠിരഃ 41**

അല്ലയോ ധൃതരാഷ്ട്രാ! മൂന്നു ലോകങ്ങളുടെയും രാജാവാകുന്നതിൻ വേണ്ട എല്ലാ ലക്ഷണങ്ങളുമൊത്ത യുധിഷ്ഠിരൻ അങ്ങയെ അനുസരിക്കുന്നവനാകുന്നു. അയാൾ രാജാവാകട്ടെ.

**അതീവ സർവാൻപുത്രാംസ്തേ ഭാഗധേയപുരസ്കൃതഃ**
**തേജസാ പ്രജ്ഞയാ ചൈവ യുക്തോ ധർമാർഥതത്ത്വവിത് 42**

**ആനൃശംസ്യാദനുക്രോശാദ്യോ സൌ ധർമഭൃതാം വരഃ**
**ഗൌരവാത്തവ രാജേന്ദ്ര ബഹൂൻക്ലേശാംസ്തിതിക്ഷതി 43**

അല്ലയോ ധൃതരാഷ്ട്രാ! അങ്ങയുടെ എല്ലാ പുത്രന്മാരേക്കാളും രാജ്യത്തിൻ അവകാശമുള്ളവനാണ് തേജസ്സ്, ബുദ്ധി എന്നിവയുള്ളവനും, ധർമ്മത്തെയും അർഥത്തെയും നന്നായി അറിയുന്നവനുമായ യുധിഷ്ഠിരൻ. അഹിംസ, ദയ, എന്നീ ഗുണങ്ങൾ കൊണ്ട് ധർമ്മിഷ്ഠന്മാരിൽ ഉത്തമനായ യുധിഷ്ഠിരൻ അങ്ങയോടുള്ള ബഹുമാനം മൂലം അനേകം ക്ലേശങ്ങളെ ക്ഷമയോടെ അനുഭവിച്ചുകൊണ്ടിരിക്കുന്നു.

**ഇതി ശ്രീമഹാഭാരതേ ഉദ്യോഗപർവണി പ്രജാഗരപർവണി**
**വിദുരനീതിവാക്യേ ചതുസ്ത്രിംശോ$f$ധ്യായഃ**
ശ്രീമഹാഭാരതത്തിൽ ഉദ്യോഗപർവത്തിലെ പ്രജാഗരപർവത്തിൽ
വിദുരനീതിവാക്യത്തിലെ മുപ്പത്തിനാലാമദ്ധ്യായം സമാപിച്ചു.

# അധ്യായം മൂന്ന്

**ധൃതരാഷ്ട്ര ഉവാച**
**ബ്രൂഹി ഭൂയോ മഹാബുദ്ധേ ധർമാർഥസഹിതം വചഃ**
**ശൃണ്വതോ നാസ്തി മേ തൃപ്തിർവിചിത്രാണീഹ ഭാഷസേ 1**

ധൃതരാഷ്ട്രർ പറഞ്ഞു, "അല്ലയോ മഹാബുദ്ധേ! ധർമ്മത്തിനും അർഥത്തിനും അനുസരിച്ചുള്ള വാക്കുകൾ ഇനിയും പറയൂ. ഇത് കേട്ടുകൊണ്ടിരിക്കുന്ന എനിക്ക് തൃപ്തി വരുന്നില്ല. നീ വളരെ മനോഹരമായി സംസാരിക്കുന്നു.

**വിദുര ഉവാച**
**സർവതീർഥേഷു വാ സ്നാനം സർവഭൂതേഷു ചാർജവം**
**ഉഭേ ഏതേ സമേ സ്യാതാമാർജവം വാ വിശിഷ്യതേ 2**

വിദുരർ പറഞ്ഞു, "എല്ലാ തീർത്ഥങ്ങളിൽ സ്നാനം ചെയ്യുക, എല്ലാ ജീവജാലങ്ങളോടും ആർജവത്തോടെ (വക്രബുദ്ധിയില്ലാതെ) പെരുമാറുക ഇവ രണ്ടും സമമായവയാണ്. ഇവയിൽ ആർജവം തീർഥസ്നാനത്തിനേക്കാൾ വിശിഷ്ടമാണ്.

**ആർജവം പ്രതിപദ്യസ്വ പുത്രേഷു സതതം വിഭോ**
**ഇഹ കീർതിം പരാം പ്രാപ്യ പ്രേത്യ സ്വർഗമവാപ്സ്യസി 3**

അല്ലയോ രാജൻ! അങ്ങയുടെ എല്ലാ മക്കളോടും സദാ ആർജവത്തോടെ പെരുമാറൂ. അങ്ങനെയാണെങ്കിൽ അങ്ങ് ഈ ലോകത്തിൽ പരമമായ കീർത്തിയെ നേടുകയും മരണശേഷം സ്വർഗം പ്രാപിക്കുകയും ചെയ്യും.

**യാവത്കീർതിർമനുഷ്യസ്യ പുണ്യാ ലോകേഷു ഗീയതേ**
**താവത്സ പുരുഷവ്യാഘ്ര സ്വർഗലോകേ മഹീയതേ 4**

ഒരു മനുഷ്യന്റെ പുണ്യകർമ്മങ്ങളെക്കുറിച്ചുള്ള കീർത്തി എന്നുവരെ ഈ ലോകത്തിൽ പ്രകീർത്തിക്കപ്പെടുന്നുവോ അതുവരെ ആ ശ്രേഷ്ഠനായ മനുഷ്യൻ സ്വർഗത്തിൽ ആദരിക്കപ്പെടുന്നു.

**അത്രാപ്യുദാഹരന്തീമമിതിഹാസം പുരാതനം**
**വിരോചനസ്യ സംവാദം കേശിന്യർഥേ സുധന്വനാ 5**

വിരോചനനും സുധന്വാവും തമ്മിൽ നടത്തിയ കേശിനിയെക്കുറിച്ചുള്ള പുരാതനമായ ഈ സംവാദം മേൽ പറഞ്ഞ സത്യത്തെ ഉദാഹരിക്കുന്നു.

(പണ്ടു പണ്ട് കേശിനി എന്ന് ഒരു അതുലിതസുന്ദരിയായ കന്യക യുണ്ടായിരുന്നു. ഉത്തമനായ ഭർത്താവിനെ ലഭിക്കുവാനുള്ള ആഗ്രഹം മൂലം അവൾ സ്വയംവരത്തിൽ വരനെ തിരഞ്ഞെടുക്കുവാൻ തീരുമാനിച്ചു. അപ്പോൾ ദൈത്യരാജാവായ വിരോചനൻ അവളെ സ്വന്തമാക്കുവാനുള്ള ഇച്ഛയോടെ അവിടെയെത്തി. അസുരരാജാവിനെക്കണ്ട് കേശിനി ഇപ്രകാരം പറഞ്ഞു).

**കേശിന്യുവാച**
**കിം ബ്രാഹ്മണാഃ സ്വിച്ഛ്രേയാംസോ ദിതിജാഃ സ്വിദ്വിരോചന**
**അഥ കേന സ്മ പര്യങ്കം സുധന്വാ നാധിരോഹതി 6**

കേശിനി പറഞ്ഞു, "അല്ലയോ വിരോചന! ബ്രാഹ്മണരാണോ അതോ ദൈത്യന്മാരാണോ കൂടുതൽ ശ്രേഷ്ഠന്മാർ*f* സുധന്വാൻ ഈ മഞ്ചത്തിൽ എന്തുകൊണ്ട് ഇരുന്നുകൂടാ?"

**വിരോചന ഉവാച**
**പ്രാജാപത്യാ ഹി വൈ ശ്രേഷ്ഠാ വയം കേശിനി സത്തമാഃ**
**അസ്മാകം ഖല്വിമേ ലോകാഃ കേ ദേവാഃ കേ ദ്വിജാതയഃ 7**

വിരോചനൻ പറഞ്ഞു, "പ്രജാപതിയിൽ നിന്ന് ഉദ്ഭവിച്ചവരായ ഞങ്ങൾ ഏറ്റവും ശ്രേഷ്ഠരാണ്. ഈ ലോകങ്ങൾ എല്ലാം തന്നെ ഞങ്ങളുടെ അധീനതയിലാണ്. ദേവന്മാരും ബ്രാഹ്മണരും ആരാണ? (അവർക്ക് എന്ത് സ്ഥാനമാണുള്ളത് എന്നർഥം)."

**കേശിന്യുവാച**
**ഇഹൈവാസ്സ്വ പ്രതീക്ഷാവ ഉപസ്ഥാനേ വിരോചന**
**സുധന്വാ പ്രാതരാഗന്താ പശ്യേയം വാം സമാഗതൌ 8**

കേശിനി പറഞ്ഞു, "അല്ലയോ വിരോചന! നമുക്ക് ഇവിടെ ത്തന്നെ ഇരിക്കാം. സുധന്വാൻ നാളെ രാവിലെ വരും. ഞാൻ നിങ്ങളെ രണ്ടുപേരെയും ഒരുമിച്ചു കാണട്ടെ".

**വിരോചന ഉവാച**
**തഥാ ഭദ്രേ കരിഷ്യാമി യഥാ ത്വം ഭീരു ഭാഷസേ**
**സുധന്വാനം ച മാം ചൈവ പ്രാതർദ്രഷ്ടാസി സംഗതൌ 9**

വിരോചനൻ പറഞ്ഞു, "അല്ലയൊ പ്രിയേ! ഭീരൂ! നീ പറയു ന്നതുപോലെ ഞാൻ ചെയ്യാം. നീ നാളെ രാവിലെ എന്നെയും സുധന്വാനെയും നാളെ ഒരുമിച്ചു തന്നെ കാണും."

**വിദുര ഉവാച**
**അതീതായാം ച ശർവര്യാമുദിതേ സൂര്യമണ്ഡലേ**
**അഥാജഗാമ തം ദേശം സുധന്വാ രാജസത്തമ**
**വിരോചനോ യത്ര വിഭോ കേശിന്യാ സഹിതഃ സ്ഥിതഃ**
**സുധന്വാ ച സമാഗച്ഛത് പ്രാഹ്രാദിം കേശിനീം തഥാ**
**സമാഗതം ദ്വിജം ദൃഷ്ട്വാ കേശിനീ ഭരതർഷഭ**
**പ്രത്യുത്ഥായാസനം തസ്മൈ പാദ്യമർഘ്യം ദദൗ പുനഃ**

**സുധനോവാച**
**അന്വാലഭേ ഹിരണ്മയം പ്രാഹ്രാദേ$f$ഹം തവാസനം**
**ഏകത്വമുപസമ്പന്നോ ന ത്വാസേയം ത്വയാ സഹ 10**

വിദുരർ പറഞ്ഞു, "അല്ലയോ രാജൻ! രാത്രി കടന്നുപോയിട്ട് സൂര്യബിംബമുദിച്ചപ്പോൾ സുധന്വാൻ കേശിനിയോടൊത്ത് വിരോചനൻ ഇരുന്ന സ്ഥലത്തെത്തി. സുധന്വാൻ അവരെ രണ്ടുപേരെയും കണ്ടു. ബ്രാഹ്മണനായ സുധന്വാനെക്കണ്ട് കേശിനി തന്റെ ഇരിപ്പിടത്തിൽ നിന്ന് എഴുന്നേറ്റ് അദ്ദേഹത്തിനെ അവിടെയിരുത്തി പാദ്യവും അർഘ്യവും നല്കി. വിരോചനൻ സുധന്വാനെ തന്റെ കൂടെ ഒരേ ആസനത്തിൽ ഇരിക്കുവാനായി ക്ഷണിച്ചപ്പോൾ സുധന്വാൻ പറഞ്ഞു, "അല്ലയോ പ്രാഹ്ലാദാ! അങ്ങയുടെ സ്വർണ നിർമിതമായ ആസനത്തിനെ ഞാൻ സ്പർശിക്കാം. എന്തെന്നാൽ, അങ്ങയോടൊരുമിച്ച് ഒരേ ആസനത്തിൽ ഞാൻ ഇരുന്നാൽ അങ്ങ് എനിക്ക് തുല്യനാണെന്ന് വന്നുചേരും"."

**വിരോചന ഉവാച**
**അന്വാഹരന്തു ഫലകം കൂർചം വാപ്യഥ വാ ബൃസീം**
**സുധന്വന്ന ത്വമർഹോ$f$സി മയാ സഹ സമാസനം 11**

വിരോചനൻ പറഞ്ഞു, "അല്ലയോ സുധന്വൻ! ഒരു പലകയോ, പുല്പായയോ, മാൻ തോലോ മാത്രമാണ് താങ്കൾക്ക് അനുയോജ്യമാവുക. എന്നാൽ എന്നോടൊന്നിച്ചുള്ള ആസനം താങ്കൾ അർഹിക്കുന്നില്ല".

**സുധന്വോവാച**
**പിതാപി തേ സമാസീനമുപാസീതൈവ മാമധഃ**
**ബാലഃ സുഖൈധിതോ ഗേഹേ ന ത്വം കിം ചന ബുധ്യസേ 12**

സുധന്വാൻ പറഞ്ഞു, "അച്ഛനും മകനും, ഒരേ പ്രായവും വിദ്യയുമുള്ള രണ്ടു ബ്രാഹ്മണരോ, ക്ഷത്രിയരോ, വൈശ്യന്മാരോ, ശൂദ്രന്മാരോ ആണ് ഒരേ ആസനത്തിൽ ഇരിക്കുവാൻ യോഗ്യർ. ഇവരല്ലാതെ വേറെ ആരും തന്നെ ഒരുമിച്ച് ഇരിക്കരുത്. താങ്കളുടെ പിതാവ് എന്റെ ഇരിപ്പിടത്തിനേക്കാൾ താഴ്ന്ന ഇരിപ്പിടത്തിലിരുന്ന് എന്നോട് ആദരവ് പ്രകടിപ്പിക്കാറുണ്ടായിരുന്നു. നീ എല്ലാ സുഖങ്ങളോടും കൂടി വീട്ടിൽ വളർന്ന ഒരു കുട്ടിയാണ്. നീ ഒന്നും അറിയുന്നില്ല".

**വിരോചന ഉവാച**
**ഹിരണ്യം ച ഗവാശ്വം ച യദ്വിത്തമസുരേഷു നഃ**
**സുധന്വന്വിപണേ തേന പ്രശ്നം പൃച്ഛാവ യേ വിദുഃ 13**

വിരോചനൻ പറഞ്ഞു, "അല്ലയോ സുധന്വൻ! അസുരന്മാരുടെ പക്കലുള്ള എല്ലാ സ്വർണ്ണം, പശുക്കൾ, കുതിരകൾ, വിത്തം എന്നിവയെ പണയം വെച്ചുകൊണ്ട് നമുക്ക് അറിവുള്ളവരോട് ഈ ചോദ്യം ചോദിക്കാം."

**സുധന്വോവാച**
**ഹിരണ്യം ച ഗവാശ്വം ച തവൈവാസ്തു വിരോചന**
**പ്രാണയോസ്തു പണം കൃത്വാ പ്രശ്നം പൃച്ഛാവ യേ വിദുഃ 14**

സുധന്വാൻ പറഞ്ഞു, "അല്ലയൊ വിരോചന! നിന്റെ സ്വർണ്ണവും, കന്നുകാലികളും, കുതിരകളും അവിടെയിരിക്കട്ടെ. നമ്മുടെ രണ്ടുപേരുടെയും പ്രാണൻ പന്തയം വെച്ചുകൊണ്ട് നമുക്ക് അറിവുള്ളവരോട് ഈ ചോദ്യം ചോദിക്കാം."

**വിരോചന ഉവാച**
**ആവാം കുത്ര ഗമിഷ്യാവഃ പ്രാണയോർവിപണേ കൃതേ**
**ന ഹി ദേവേഷ്വഹം സ്ഥാതാ ന മനുഷ്യേഷു കർഹി ചിത് 15**

വിരോചനൻ പറഞ്ഞു, "പ്രാണൻ പന്തയം വെച്ചുകൊണ്ട് നാം എവിടെ പോകും? ഞാൻ ഒരിക്കലും ദേവന്മാരുടെയോ മനുഷ്യരുടെയോ മുമ്പിൽ പോയി നില്ക്കുകയില്ല."

**സുധന്വോവാച**
**പിതരം തേ ഗമിഷ്യാവഃ പ്രാണയോർവിപണേ കൃതേ**
**പുത്രസ്യാപി സ ഹേതോർഹി പ്രഹ്രാദോ നാനൃതം വദേത് 16**

സുധന്വാൻ പറഞ്ഞു, "നമ്മുടെ പ്രാണൻ പന്തയം വെച്ചു കൊണ്ട് നാം നിന്റെ പിതാവായ പ്രഹ്ലാദനെ സമീപിക്കും. എന്തെന്നാൽ അദ്ദേഹം തന്റെ മകനുവേണ്ടിയാണെങ്കിലും ഒരിക്കലും അസത്യം പറയുകയില്ല."

**വിദുരോവാച**
**ഏവം കൃതപണൗ ക്രുദ്ധൗ തത്രാഭിജഗ്മതുസ്തദാ**
**വിരോചനസുധന്വാനൗ പ്രഹ്രാദോ യത്ര തിഷ്ഠതി**

വിദുരർ പറഞ്ഞു, "ഇങ്ങനെ പന്തയം വെച്ചുശേഷം വിരോചനനും, സുധന്വാനും ക്രുദ്ധരായി പ്രഹ്ലാദൻ വസിച്ചിരുന്ന സ്ഥലത്തേയ്ക്ക് പോയി.

**പ്രഹ്ലാദ ഉവാച**
**ഇമൗ തൗ സമ്പ്രദൃശ്യേതേ യാഭ്യാം ന ചരിതം സഹ**
**ആശീവിഷാവിവ ക്രുദ്ധാവേകമാർഗമിഹാഗതൗ 17**
**കിം വൈ സഹൈവ ചരതോ ന പുരാ ചരതഃ സഹ**
**വിരോചനൈതത്പൃച്ഛാമി കിം തേ സഖ്യം സുധന്വനാ 18**

(അവരെ രണ്ടുപേരെയും ഒരുമിച്ചുകണ്ടിട്ട്) പ്രഹ്ലാദൻ പറഞ്ഞു, "മുമ്പൊരിക്കലും ഒരുമിച്ചു സഞ്ചരിക്കാത്ത ഈ രണ്ടുപേർ ക്രുദ്ധരായ രണ്ടു സർപ്പങ്ങളെപ്പോലെ ഒരേ വഴിയിലൂടെ ഇങ്ങോട്ട് വരുന്നതായി കാണപ്പെടുന്നു. ഹേ വിരോചന! മുമ്പൊരിക്കലും ഒരുമിച്ചു സഞ്ചരിക്കാത്തവരായ നിങ്ങൾ രണ്ടുപേരും സഹയാത്രികന്മാരായോ? എന്താ നിനക്ക് ഇപ്പോൾ സുധന്വാനുമായി സൗഹൃദമുണ്ടോ?

**വിരോചന ഉവാച**
**ന മേ സുധന്വനാ സഖ്യം പ്രാണയോർവിപണാവഹേ**
**പ്രഹ്ലാദ തത്ത്വാംപൃച്ഛാമി മാ പ്രശ്നമനൃതം വദീഃ 19**

വിരോചനൻ പറഞ്ഞു, "അല്ലയോ പ്രഹ്ലാദ! എനിക്ക് സുധന്വാനുമായി യാതൊരു സഖ്യവുമില്ല. ഞങ്ങൾ രണ്ടുപേരും പ്രാണൻ പന്തയം വെച്ചിരിക്കുകയാണ്. ഞാൻ അങ്ങയോട് ഒരു ചോദ്യം ചോദിക്കട്ടെ. അങ്ങ് എന്നോട് അസത്യം പറയരുത്."

**പ്രഹ്ലാദ ഉവാച**
**ഉദകം മധുപർകം ചാപ്യാനയന്തു സുധന്വനേ**
**ബ്രഹ്മന്നഭ്യർചനീയോƒസി ശ്വേതാ ഗൌഃ പീവരീകൃതാ 20**

പ്രഹ്ലാദൻ പറഞ്ഞു, "സുധന്വാനുവേണ്ടി ജലവും, മധുപർക്ക വും (തേൻ, തൈർ, നെയ്യ് എന്നിങ്ങനെ അഞ്ച് ദ്രവ്യങ്ങൾ ചേർന്ന ഒരു തരം പാനീയം) കൊണ്ടുവരൂ. അല്ലയോ ബ്രഹ്മൻ (ബ്രാഹ്മണാ)! അങ്ങ് ഞങ്ങളുടെ പൂജ അർഹിക്കുന്നു. വെളുത്തു തടിച്ച ഒരു പശു അങ്ങേയ്ക്കായി തയ്യാറായി രിക്കുന്നു."

**സുധന്വോവാച**
**ഉദകം മധുപർകം ച പഥ ഏവാർപിതം മമ**
**പ്രഹ്രാദ ത്വം തു നൌ പ്രശ്നം തഥ്യം പ്രബ്രൂഹി പൃച്ഛതോഃ**
**കിം ബ്രാഹ്മണാഃ സ്യാച്ഛ്രേയാംസ ഉതാഹോസ്വിദ് വിരോചനഃ 21**

സുധന്വാൻ പറഞ്ഞു, "ജലവും, മധുപർക്കവും എനിക്ക് ഇവിടെ പ്രവേശിക്കുന്ന വഴിക്കുതന്നെ നല്കിക്കഴിഞ്ഞു. അല്ലയോ പ്രഹ്ലാദ! ഞങ്ങൾ ചോദിക്കുന്ന ഈ പ്രശ്നത്തിൻ അങ്ങ് ശരിയായ ഉത്തരം നല്കൂ. ബ്രാഹ്മണരോ വിരോചന നോ, ഇവരിൽ ആരാണ് ശ്രേഷ്ഠർ?

**പ്രഹ്ലാദ ഉവാച**
**പുത്രോ വാന്യോ ഭവാൻ ബ്രഹ്മൻ**
**സാക്ഷ്യേ ചൈവ ഭവേത് സ്ഥിതഃ**
**തയോർവിവദതോഃ പ്രശ്നം**
**കഥമസ്മദ്വിധോ വദേത് 22**

പ്രഹ്ലാദൻ പറഞ്ഞു, "അല്ലയോ ബ്രാഹ്മണാ! ഇവൻ എന്റെ ഏകമകനാണ്. അങ്ങ് ഇവിടെ നേരിട്ടുതന്നെ സന്നിഹിത നുമാണ്. ഞങ്ങളെപ്പോലെയുള്ളവർ നിങ്ങൾ രണ്ടുപേരും കലഹിക്കുന്ന ഈ പ്രശ്നത്തിൻ ഉത്തരം നല്കുന്നതെങ്ങനെ? സുധന്വാൻ പറഞ്ഞു, "

**സുധന്വോവാച**
**ഗാം പ്രദദ്യാസ്തൗരസായ യദ്വാന്യത് സ്യാത് പ്രിയം ധനം**
**ദ്വയോർവിവദതൊാസ്തഥ്യം വാച്യം ച മതിമംസ്ത്വയാ**

സുധന്വാൻ പറഞ്ഞു, "അങ്ങയുടെ ഗോധനവും, മറ്റ് അമൂല്യ സ്വത്തുക്കളും അങ്ങ് പുത്രൻ നല്കിക്കൊള്ളൂ. എന്നാൽ

ഞങ്ങൾ രണ്ടുപേരും തർക്കിക്കുന്ന പ്രശ്നത്തിൽ സത്യം പറയണം."

**പ്രഹ്ലാദ ഉവാച**
**അഥ യോ നൈവ പ്രബ്രൂയാത്സത്യം വാ യദി വാനൃതം**
**ഏതത്സുധന്വൻപൃച്ഛാമി ദുർവിവക്താ സ്മ കിം വസേത് 23**

പ്രഹ്ലാദൻ പറഞ്ഞു, "അല്ലയോ സുധന്വൻ! ഞാൻ അങ്ങയോട് ചോദിക്കട്ടെ, തന്നോട് ഉന്നയിക്കപ്പെട്ട ഒരു ചോദ്യത്തിനുള്ള മറുപടിയായി സത്യം പറയാതെ അസത്യം പറയുന്നവൻ എന്തു സംഭവിക്കുന്നു?"

**സുധന്വോവാച**
**യാം രാത്രിമധിവിന്നാ സ്ത്രീ യാം ചൈവാക്ഷ പരാജിതഃ**
**യാം ച ഭാരാഭിതപ്താംഗോ ദുർവിവക്താ സ്മ താം വസേത് 24**
**നഗരേ പ്രതിരുദ്ധഃ സൻബഹിർദ്വാരേ ബുഭുക്ഷിതഃ**
**അമിത്രാൻഭൂയസഃ പശ്യന്ദുർവിവക്താ സ്മ താം വസേത് 25**
**പഞ്ച പശ്വനൃതേ ഹന്തി ദശ ഹന്തി ഗവാനൃതേ**
**ശതമശ്വാനൃതേ ഹന്തി സഹസ്രം പുരുഷാനൃതേ 26**
**ഹന്തി ജാതാനജാതാംശ്ച ഹിരണ്യാർഥോ$f$നൃതം വദൻ**
**സർവം ഭൂമ്യനൃതേ ഹന്തി മാ സ്മ ഭൂമ്യനൃതം വദീഃ 27**

സുധന്വാൻ പറഞ്ഞു, "അസത്യം പറയുന്നവൻ ഭർത്തവിനാൽ ഉപേക്ഷിക്കപ്പെട്ട സ്ത്രീ രാത്രിയിൽ അനുഭവിക്കുന്നതു പോലെയും, ചൂതുകളിയിൽ പരാജയപ്പെട്ടവനെപ്പോലെയും, അതിയായ ഭാരം ചുമന്ന് ശരീരം തളർന്നവൻ നഗര കവാടത്തിൽ പ്രവേശനം ലഭിക്കാതെ വിശന്ന് തളർന്ന് കാത്തിരിക്കുമ്പോൾ ഉള്ളതുപോലെയും ഉള്ള ക്ലേശമനുഭവിക്കുന്നു.

അസത്യമൊഴി പറയുന്നവൻ സദാ ശത്രുക്കളെ മാത്രം കാണുവാൻ വിധിക്കപ്പെട്ടവനാണ്. ഒരു മൃഗത്തിനുവേണ്ടി അസത്യം പറയുന്നവൻ തന്റെ പിതൃക്കളിൽ അഞ്ചുപേരെ സ്വർഗത്തിൽ നിന്ന് വീഴ്ത്തുന്നു. പശുവിനുവേണ്ടി അസത്യം പറയുന്നവൻ തന്റെ പിതൃക്കളിൽ പത്തുപേരെ സ്വർഗത്തിൽ നിന്ന് വീഴ്ത്തുന്നു. കുതിരയ്ക്കുവേണ്ടി അസത്യം പറയുന്നവൻ തന്റെ പിതൃക്കളിൽ നൂറുപേരെ സ്വർഗത്തിൽ നിന്ന് വീഴ്ത്തുന്നു. മനുഷ്യനുവേണ്ടി അസത്യം പറയുന്നവൻ തന്റെ പിതൃക്കളിൽ ആയിരം പേരെ സ്വർഗത്തിൽ നിന്ന് വീഴ്ത്തുന്നു. സ്വർണ്ണത്തിനുവേണ്ടി അസത്യം പറയുന്നവൻ തന്റെ പിതൃക്കളിൽ ജനിച്ചുകഴിഞ്ഞവരും ജനിക്കാനിരിക്കുന്നവരും എല്ലാം സ്വർഗത്തിൽ നിന്ന് പതിക്കുന്നതിൻ കാരണമാകുന്നു. ഭൂമിയ്ക്കുവേണ്ടി അസത്യം പറയുന്നവൻ സകലതും നശിപ്പിക്കുന്നു. അതുകൊണ്ട്, ഭൂമിയ്ക്കുവേണ്ടി ഒരിക്കലും അസത്യം പറയരുത്."

**പ്രഹ്ലാദ ഉവാച**
**മത്തഃ ശ്രേയാനംഗിരാ വൈ സുധന്വാ ത്വദ്വിരോചന**
**മാതാസ്യ ശ്രേയസീ മാതുസ്തസ്മാത്ത്വം തേന വൈ ജിതഃ 28**
**വിരോചന സുധന്വായം പ്രാണാനാമീശ്വരസ്തവ**
**സുധന്വൻ പുനരിച്ഛാമി ത്വയാ ദത്തം വിരോചനം 29**

പ്രഹ്ലാദൻ പറഞ്ഞു, "ഹേ വിരോചന! അംഗിരസ്സ് എന്നെക്കാൾ ശ്രേഷ്ഠനാണ്. സുധന്വാൻ നിന്നെക്കാൾ ശ്രേഷ്ഠനുമാണ്. ഇവന്റെ അമ്മ നിന്റെ അമ്മയേക്കാൾ ശ്രേഷ്ഠയാണ്. അതിനാൽ നീ ഇവനാല്യ്! പരാജിതനായി. ഈ സുധന്വാൻ ഇപ്പോൾ നിന്റെ പ്രാണന്റെ ഉടമയാണ്. അല്ലയോ സുധന്വൻ! വിരോചനൻ അങ്ങ് പ്രാണൻ തിരിച്ചു നല്കണമെന്ന് ഞാൻ ആഗ്രഹിക്കുന്നു.

**സുധന്വോവാച**
**യദ്ധർമമവൃണീഥാസ്ത്വം ന കാമാദനൃതം വദീഃ**
**പുനർദദാമി തേ തസ്മാത്പുത്രം പ്രഹ്രാദ ദുർലഭം 30**
**ഏഷ പ്രഹ്രാദ പുത്രസ്തേ മയാ ദത്തോ വിരോചനഃ**
**പാദപ്രക്ഷാലനം കുര്യാത് കുമാര്യാഃ സന്നിധൌ മമ 31**

സുധന്വാൻ പറഞ്ഞു, "അല്ലയോ പ്രഹ്ലാദ! അങ്ങ് ധർമ്മത്തെ മുറുകെപ്പിടിക്കുകയും, പ്രലോഭനത്തിന് വഴങ്ങി അസത്യം പറയാതിരിക്കുകയും ചെയ്തതുകൊണ്ട് ഞാൻ അങ്ങയ്ക്ക് പ്രിയപ്പെട്ട പുത്രന്റെ പ്രാണൻ തിരിച്ചുനല്കുന്നു. ഇതാ ഞാൻ അങ്ങയ്ക്ക് തന്നെ നല്കിയിരിക്കുന്ന അങ്ങയുടെ പുത്രനായ വിരോചനൻ. അവൻ കേശിനിയുടെ മുമ്പിൽവെച്ച് തന്നെ എന്റെ പാദങ്ങൾ കഴുകട്ടെ."

**വിദുര ഉവാച**
**തസ്മാദ്രാജേന്ദ്ര ഭൂമ്യർഥേ നാനൃതം വക്തുമർഹസി**
**മാ ഗമഃ സസുതാമാത്യോ*f*ത്യയം പുത്രാനനുഭ്രമൻ 32**

വിദുരർ പറഞ്ഞു, "അല്ലയോ രാജൻ! അതുകൊണ്ട് ഭൂമിക്കായി ഒരിക്കലും അസത്യം പറയരുത്. (ഭൂമിയ്ക്കായി അസത്യം പറഞ്ഞ്) മകനോടുള്ള മമത മൂലം അങ്ങ് മക്കളോടും, മന്ത്രിമാരോടുമൊപ്പം വിനാശത്തിലേയ്ക്ക് കുതിയ്ക്കരുത്."

**ന ദേവാ യഷ്ടിമാദായ രക്ഷന്തി പശുപാലവത്**
**യം തു രക്ഷിതുമിച്ഛന്തി ബുദ്ധ്യാ സംവിഭജന്തി തം 33**

ദേവന്മാർ പശുപാലകന്മാരെപ്പോലെ കൈയ്യിൽ വടിയേന്തി ആരെയും രക്ഷിക്കുന്നില്ല. അവർ ആരെയാണോ രക്ഷിക്കുവാനിച്ഛിക്കുന്നത് അവന് ബുദ്ധി നല്കുകയാണ് ചെയ്യുന്നത്.

**യഥാ യഥാ ഹി പുരുഷഃ കല്യാണേ കുരുതേ മനഃ**
**തഥാ തഥാസ്യ സർവാർഥാഃ സിധ്യന്തേ നാത്ര സംശയഃ 34**

ഒരുവൻ നന്മയിൽ എത്രമാത്രം മനസ്സുറപ്പിക്കുന്നുവോ, അത്രമാത്രം അവന്റെ ഉദ്യമങ്ങൾ വിജയം വരിക്കുന്നു എന്ന കാര്യത്തിൽ സംശയമില്ല.

**ന ഛന്ദാംസി വൃജിനാത്താരയന്തി**
**മായാവിനം മായയാ വർതമാനം**
**നീഡം ശകുന്താ ഇവ ജാതപക്ഷാശ്-**
**ഛന്ദാംസ്യേനം പ്രജഹത്യന്തകാലേ 35**

കാപട്യത്തോടെ ജീവിക്കുന്ന വഞ്ചകനെ വേദങ്ങൾ പാപത്തിൽ നിന്ന് രക്ഷിക്കുന്നില്ല. നേരെമറിച്ച്, ചിറക് മുളച്ചുകഴിഞ്ഞ പക്ഷിക്കുഞ്ഞുങ്ങൾ കൂടിനെയെന്ന പോലെ വേദങ്ങൾ അവനെ ഉപേക്ഷിക്കുന്നു.

**മത്താപാനം കലഹം പൂഗവൈരം**
**ഭാര്യാപത്യോരന്തരം ജ്ഞാതിഭേദം**
**രാജദ്വിഷ്ടം സ്ത്രീപുമാംസോർവിവാദം**
**വർജ്യാന്യാഹുര്യശ്ച പന്ഥാഃ പ്രദുഷ്ടഃ 36**

മദ്യപാനം, കലഹം, ധാരളം പേരുമായി ശത്രുത, ഭാര്യാ ഭർത്താക്കന്മാർ തമ്മിലുള്ള അകൽച്ച, ബന്ധുക്കൾക്കിട യിലുള്ള വഴക്കുകൾ, രാജവിനോട് കൂറില്ലായ്മ, സ്ത്രീ പുരുഷന്മാർ തമ്മിലുള്ള വിവാദങ്ങൾ എന്നിവയും, മറ്റെല്ലാ പാപം നിറഞ്ഞ വഴികളും ഉപേക്ഷിക്കപ്പെടേണ്ടവയാണ് എന്ന് പറയപ്പെടുന്നു.

**സാമുദ്രികം വണിജം ചോരപൂർവം**
**ശലാകധൂർതം ച ചികിത്സകം ച**
**അരിം ച മിത്രം ച കുശീലവം ച**
**നൈതാൻ സാക്ഷ്യേഷ്വധികുർവീത സപ്ത 37**

ലക്ഷണശാസ്ത്രജ്ഞൻ, വ്യാപാരിയായി മാറിയ കള്ളൻ, വഞ്ചകൻ, വൈദ്യൻ, ശത്രു, മിത്രം, സ്തുതിപാഠകൻ എന്നീ ഏഴുപേർ സാക്ഷ്യം പറയുവാൻ യോഗ്യരല്ല.

**മാനാഗ്നിഹോത്രമുത മാനമൌനം**
**മാനേനാധീതമുത മാനയജ്ഞഃ**
**ഏതാനി ചത്വാര്യഭയങ്കരാണി**
**ഭയം പ്രയച്ഛന്ത്യയഥാകൃതാനി 38**

നാലു കാര്യങ്ങൾ ഭയത്തെ അകറ്റുന്നവയാണെങ്കിലും, യഥാവിധി അനുഷ്ഠിച്ചില്ലെങ്കിൽ ഭീതിയുളവാക്കുന്നു കാപട്യത്തോടെ ചെയ്യപ്പെടുന്ന അഗ്നിഹോത്രം, മൌനം, അദ്ധ്യയനം, യജ്ഞം എന്നിവയാണിവ.

**അഗാരദാഹീ ഗരദഃ കുണ്ഡാശീ സോമവിക്രയീ**
**പർവകാരശ്ച സൂചീ ച മിത്രധ്രുക്പാരദാരികഃ 39**
**ഭ്രൂണഹാ ഗുരു തല്പീ ച യശ്ച സ്യാത്പാനപോ ദ്വിജഃ**
**അതിതീക്ഷ്ണശ്ച കാകശ്ച നാസ്തികോ വേദനിന്ദകഃ 40**
**സ്രുവപ്രഗ്രഹണോ വ്രാത്യഃ കീനാശശ്ചാർഥവാനപി**
**രക്ഷേത്യുക്തശ്ച യോ ഹിംസ്യാത്സർവേ ബ്രഹ്മഹണൈഃ സമാഃ 41**

വീടിന് തീ വെയ്ക്കുന്നവൻ, വിഷം നല്കുന്നവൻ, ജാര പുത്രന്റെ അന്നം ഭക്ഷിക്കുന്നവൻ, സോമരസം വിൽക്കുന്നവൻ, അമ്പുണ്ടാക്കുന്നവൻ, ജ്യോത്സ്യൻ, മിത്ര ദ്രോഹി, അന്യന്റെ ഭാര്യയെ പ്രാപിക്കുന്നവൻ, ഭ്രൂണഹത്യ ചെയ്യുന്നവൻ,

ഗുരുപത്നിയെ പ്രാപിക്കുന്നവൻ, മദ്യപാനിയായ ബ്രാഹ്മണൻ, അതിതീക്ഷ്ണമായി സംസാരിക്കുന്നവൻ, നീചൻ, നാസ്തികൻ, വേദനിന്ദ ചെയ്യുന്നവൻ, കൈക്കൂലി വാങ്ങുന്ന വൻ, ജാതിഭ്രഷ്ടൻ, ധനികനാണെങ്കിലും പിശുക്കുള്ളവൻ, അഭയം പ്രാപിച്ചവനെ വധിക്കുന്നവൻ എന്നിവരെല്ലാം തന്നെ ബ്രഹ്മഹത്യ ചെയ്തവൻ സമന്മാരാണ്.

**തൃണോല്കയാ ജ്ഞായതേ ജാതരൂപം**
**വൃത്തേന ഭദ്രോ വ്യവഹാരേണ സാധുഃ**
**ശൂരോ ഭയേഷ്വർഥകൃച്ഛ്രേഷു ധീരഃ**
**കൃച്ഛ്രാസ്വാപത്സു സുഹൃദശ്ചാരയശ്ച 42**

സ്വർണ്ണം തീ കൊണ്ടും, ഉപജീവനമാർഗ്ഗം (അഥവാ ശീലം) കൊണ്ട് കുലീനനും, സത്സ്വഭാവി പെരുമാറ്റം കൊണ്ടും, ശൂരൻ ഭയം നേരിടുമ്പോഴും, ദാരിദ്ര്യം വരുമ്പോൾ ധീരനും, ആപത്തിൽ മിത്രവും ശത്രുവും അറിയാറാകുന്നു.

**ജരാ രൂപം ഹരതി ഹി ധൈര്യമാശാ**
**മൃത്യുഃ പ്രാണാന്ധർമചര്യാമസൂയാ**
**ക്രോധഃ ശ്രിയം ശീലമനാര്യസേവാ**
**ഹ്രിയം കാമഃ സർവമേവാഭിമാനഃ 43**

ജര സൗന്ദര്യത്തെയും, ആശ ക്ഷമയെയും, മൃത്യു പ്രാണനെ യും, അസൂയ ധർമ്മനിഷ്ഠയെയും, ദേഷ്യം ഐശ്വര്യത്തെയും, ദുർജനസംസർഗം സത്സ്വഭാവത്തെയും, കാമം ലജ്ജയെയും, അഭിമാനം സകലതിനെയും നശിപ്പിക്കുന്നു.

**ശ്രീർമംഗലാത്പ്രഭവതി പ്രാഗല്ഭ്യാത്സമ്പ്രവർധതേ**
**ദാക്ഷ്യാത്തു കുരുതേ മൂലം സംയമാത്പ്രതിതിഷ്ഠതി 44**

ഐശ്വര്യം സത്കർമ്മങ്ങളിൽ നിന്ന് ഉദ്ഭവിക്കുകയും, സ്ഥിരപ്രയത്നം കൊണ്ട് വർദ്ധിക്കുകയും, സാമർഥ്യം മൂലം വേരോടുകയും, ആത്മനിയന്ത്രണം മൂലം സ്ഥിരമാകുകയും ചെയ്യുന്നു.

**അഷ്ടൌ ഗുണാഃ പുരുഷം ദീപയന്തി**
**പ്രജ്ഞാ ച കൌല്യം ച ദമഃ ശ്രുതം ച**
**പരാക്രമശ്ചാബഹുഭാഷിതാ ച**
**ദാനം യഥാശക്തി കൃതജ്ഞതാ ച 45**

ബുദ്ധിശക്തി, നല്ല കുലത്തിലുള്ള ജനനം, ആത്മനിയന്ത്രണം, അറിവ് (വിദ്യ), പരാക്രമം, അധികം സംസാരിക്കതിരിക്കുക, യഥാശക്തി ദാനം, കൃതജ്ഞത എന്നീ എട്ടു ഗുണങ്ങൾ ഒരാൾക്ക് ശോഭയേകുന്നു.

**ഏതാൻ ഗുണാംസ്താത മഹാനുഭാവാൻ**
**ഏകോ ഗുണഃ സംശ്രയതേ പ്രസഹ്യ**
**രാജാ യദാ സത്കുരുതേ മനുഷ്യം**
**സർവാൻ ഗുണാനേഷ ഗുണോƒതിഭാതി 46**

ഈ എട്ടു ഉത്കൃഷ്ടഗുണങ്ങളെയും ശക്തമായി സംരക്ഷിക്കുന്ന ഒരു ഗുണമുണ്ട്. രാജാവ് എപ്പോൾ ഒരുവനെ സത്കരിക്കുന്നുവോ, അപ്പോൾ ഈ രാജപ്രീതി എന്ന ഗുണം മറ്റ് സകലഗുണങ്ങളെയും വെല്ലുന്നു.

**അഷ്ടൌ നൃപേമാനി മനുഷ്യലോകേ**
**സ്വർഗസ്യ ലോകസ്യ നിദർശനാനി**
**ചത്വാര്യേഷാമന്വവേതാനി സദ്ഭി–**
**ശ്ചത്വാര്യേഷാമന്വവയന്തി സന്തഃ 47**

**യജ്ഞോ ദാനമധ്യയനം തപശ്ച**
**ചത്വാര്യേതാന്യന്വവേതാനി സദ്ഭിഃ**
**ദമഃ സത്യമാർജവമാനൃശംസ്യം**
**ചത്വാര്യേതാന്യന്വവയന്തി സന്തഃ 48**

അല്ലയോ രാജൻ! ഈ എട്ടു (താഴെ പറയുന്നവ) ഗുണങ്ങൾ മനുഷ്യലോകത്തിൽ സ്വർഗലോകത്തിന്റെ സൂചകങ്ങളാണ്. അവയിൽ നാലെണ്ണം സജ്ജനങ്ങൾക്ക് ജന്മനാ തന്നെ ഉള്ളവയാണ്. മറ്റു നാലെണ്ണം സത്തുക്കൾ എപ്പോഴും ആചരിക്കുകയും ചെയ്യുന്നു. യജ്ഞം, ദാനം, അധ്യയനം, തപസ്സ് എന്നിവയാണ് സജ്ജനങ്ങൾക്ക് ജന്മദത്തമായ നാല് ഗുണങ്ങൾ. ആത്മനിയന്ത്രണം, സത്യം, ആർജവം, ദയ എന്നിവയാണ് സജ്ജനങ്ങൾ സദാ ആചരിക്കുന്ന നാല് ഗുണങ്ങൾ.

**ന സാ സഭാ യത്ര ന സന്തി വൃദ്ധാ**
**ന തേ വൃദ്ധാ യേ ന വദന്തി ധർമം**
**നാസൌ ധർമോ യത്ര ന സത്യമസ്തി**
**ന തത്സത്യം യച്ഛലേനാനുവിദ്ധം 49**

വൃദ്ധന്മാർ എവിടെയാണൊ ഇല്ലാത്തത് അത് സഭയല്ല. ധർമ്മം പറയാത്തവർ ആരാണൊ അവർ വൃദ്ധന്മാരുമല്ല. യാതൊന്നാണോ സത്യവിഹീനമായത് അത് ധർമ്മവുമല്ല; യാതൊന്നാണോ വഞ്ചന നിറഞ്ഞത് അത് സത്യവുമല്ല.

**സത്യം രൂപം ശ്രുതം വിദ്യാ കൌല്യം ശീലം ബലം ധനം**
**ശൌര്യം ച ചിരഭാഷ്യം ച ദശേമേ സ്വർഗയോനയഃ 50**

സത്യം, സൗന്ദര്യം, ശാസ്ത്രജ്ഞാനം, വിദ്യ, കുലീനത, സത്സ്വഭാവം, ബലം, ധനം, ശൂരത, ദീർഘലവും, രോചകവുമായി

സംസാരിക്കുവാനുള്ള കഴിവ് എന്നീ പത്തും ഗുണങ്ങൾ സ്വർഗ്ഗപ്രാപ്തിയെ ഉണ്ടാക്കുന്നവയാണ്.

**പാപം കുർവൻ പാപകീർതിഃ പാപമേവാശ്നുതേ ഫലം**
**പുണ്യം കുർവൻ പുണ്യകീർതിഃ പുണ്യമേവാശ്നുതേ ഫലം 51**

പാപം ചെയ്യുന്ന ദുഷ്ടൻ പാപഫലത്തെ പ്രാപിക്കുന്നു. പുണ്യം അനുഷ്ഠിക്കുന്ന ശിഷ്ടൻ പുണ്യഫലത്തെയും പ്രാപിക്കുന്നു.

**പാപം പ്രജ്ഞാം നാശയതി ക്രിയമാണം പുനഃ പുനഃ**
**നഷ്ടപ്രജ്ഞഃ പാപമേവ നിത്യമാരഭതേ നരഃ 52**

പാപം വീണ്ടും വീണ്ടും ചെയ്യപ്പെടുമ്പോൾ അത് ബുദ്ധിയെ നശിപ്പിക്കുന്നു. അങ്ങനെ പ്രജ്ഞ (ബുദ്ധി) നശിച്ചവൻ പിന്നീട് എന്നും പാപം തന്നെ ചെയ്യുന്നു.

**പുണ്യം പ്രജ്ഞാം വർധയതി ക്രിയമാണം പുനഃ പുനഃ**
**വൃദ്ധപ്രജ്ഞഃ പുണ്യമേവ നിത്യമാരഭതേ നരഃ 53**

പുണ്യം വീണ്ടും വീണ്ടും ചെയ്യപ്പെടുമ്പോൾ അത് ബുദ്ധിയെ വികസിപ്പിക്കുന്നു. ബുദ്ധി വികസിച്ചവൻ പിന്നീട് എന്നും പുണ്യകർമ്മങ്ങൾ തന്നെ അനുഷ്ഠിക്കുകയും ചെയ്യുന്നു.

**അസൂയകോ ദന്ദശൂകോ നിഷ്ഠുരോ വൈരകൃന്നരഃ**
**സ കൃച്ഛ്റം മഹദാപ്നോതി നചിരാത് പാപമാചരൻ 54**

യാതൊരുവനാണോ അസൂയപ്പെടുകയും, മർമത്തിൽ മുറിവേല്പിക്കുകയും, എന്നും കലഹിക്കുകയും ചെയ്യുന്നവനും ക്രൂരനുമായവൻ ഈ പാപങ്ങളാചരിച്ചതിന്റെ ഫലമായി വേഗം തന്നെ വലിയ ദുഃഖമനുഭവിക്കുന്നു.

**അനസൂയഃ കൃതപ്രജ്ഞഃ ശോഭനാന്യാചരൻ സദാ**
**അകൃച്ഛ്രാത്സുഖമാപ്നോതി സർവത്ര ച വിരാജതേ 55**

യാതൊരുവനാണൊ അസൂയപ്പെടാതിരിക്കുകയും, എന്നും സത്കർമ്മങ്ങൾ മാത്രം അനുഷ്ഠിക്കുകയും, ബുദ്ധിമാനായിരിക്കുകയും ചെയ്യുന്നത് അയാൾ ഒരിക്കലും വിപത്തിൽ പെടാതിരിക്കുകയും സുഖമനുഭവിക്കുകയും, സർവത്ര ശോഭിക്കുകയും ചെയ്യുന്നു.

**പ്രജ്ഞാമേവാഗമയതി യഃ പ്രാജ്ഞേഭ്യഃ സ പണ്ഡിതഃ**
**പ്രാജ്ഞോ ഹ്യവാപ്യ ധർമാർഥൗ ശക്നോതി സുഖമേധിതും 56**

ബുദ്ധിമാന്മാരിൽനിന്ന് ജ്ഞാനം നേടുന്നവൻ പണ്ഡിതനാണ്. അവൻ ബുദ്ധിമാനായിത്തീർന്നിട്ട് ധർമ്മത്തെയും അർഥത്തെയും നേടിയിട്ട് സുഖത്തെ പ്രാപിക്കുന്നു.

**ദിവസേനൈവ തത്കുര്യാദ്യേന രാത്രൗ സുഖം വസേത്**
**അഷ്ടമാസേന തത്കുര്യാദ്യേന വർഷാഃ സുഖം വസേത് 57**

രാത്രി സുഖമായി കഴിയുവാൻ ആവശ്യമുള്ള കാര്യങ്ങൾ പകൽ തന്നെ ചെയ്യേണ്ടതാണ്. മഴക്കാലത്ത് സുഖമായി കഴിയുവാൻ ആവശ്യമുള്ള കാര്യങ്ങൾ അതിനുമുമ്പുള്ള എട്ടു മാസത്തിനുള്ളിൽ തന്നെ ചെയ്യേണ്ടതാണ്.

**പൂർവേ വയസി തത്കുര്യാദ്യേന വൃദ്ധഃ സുഖം വസേത്**
**യാവജ്ജീവേന തത്കുര്യാദ്യേന പ്രേത്യ സുഖം വസേത് 58**

വാർദ്ധക്യത്തിൽ സുഖമായി കഴിയാൻ ആവശ്യമായ കാര്യങ്ങൾ ചെറുപ്പത്തിൽ തന്നെ ചെയ്യേണ്ടതാണ്. മരണാനന്തരം (പരലോകത്തിൽ) സുഖമായി കഴിയാൻ

ആവശ്യമായ കാര്യങ്ങൾ ജീവിക്കുന്നിടത്തോളം തന്നെ ചെയ്യേണ്ടതാണ്.

**ജീർണമന്നം പ്രശംസന്തി ഭാര്യാം ച ഗതയൌവനാം**
**ശൂരം വിഗതസംഗ്രാമം ഗതപാരം തപസ്വിനം 59**

അറിവുള്ളവർ വേഗം ദഹിക്കുന്ന അന്നത്തിനെയും, യൗവനം കഴിഞ്ഞ ഭാര്യയെയും, യുദ്ധത്തിൽ വിജയം നേടിയ വീരനെയും, സിദ്ധിനേടിയ തപസ്വിയെയും പ്രശംസിക്കുന്നു (വില മതിക്കുന്നു).

**ധനേനാധർമലബ്ധേന യച്ഛിദ്രമപിധീയതേ**
**അസംവൃതം തദ്ഭവതി തതോ ƒന്യദവദീര്യതേ 60**

യാതൊരു ന്യൂനത (സ്വഭാവത്തിലോ, മറ്റോ ഉള്ള കുറവ്) അധർമ്മത്തിലൂടെ നേടിയ ധനം കൊണ്ട് നികത്തുന്നുവോ, അത് മറയാതിരിക്കുകയും, മറ്റ് ന്യൂനതകൾ പ്രത്യക്ഷപ്പെടുകയും ചെയ്യുന്നു.

**ഗുരുരാത്മവതാം ശാസ്താ ശാസ്താ രാജാ ദുരാത്മനാം**
**അഥ പ്രച്ഛന്നപാപാനാം ശാസ്താ വൈവസ്വതോ യമഃ 61**

ആത്മനിയന്ത്രണമുള്ളവർക്ക് ഗുരുവും, ദുഷ്ടന്മാർക്ക് രാജാവും, ഒളിച്ചിട്ട് പാപം ചെയ്യുന്നവർക്ക് യമനും ശാസകന്മാരാകുന്നു.

**ഋഷീണാം ച നദീനാം ച കുലാനാം ച മഹാമനാം**
**പ്രഭവോ നാധിഗന്തവ്യഃ സ്ത്രീണാം ദുശ്ചരിതസ്യ ച 62**

ഋഷി, നദി, കുലം, മഹാത്മാക്കൾ, സ്ത്രീകളുടെ ചാരിത്ര്യമില്ലായ്മ എന്നിവയുടെ ഉറവിടം അന്വേഷിക്കരുത്.

**ദ്വിജാതിപൂജാഭിരതോ ദാതാ ജ്ഞാതിഷു ചാർജവീ**
**ക്ഷത്രിയഃ സ്വർഗഭാഗ്രാജംശ്ചിരം പാലയതേ മഹീം 63**

അല്ലയോ രാജൻ! ബ്രാഹ്മണരെ പൂജിക്കുന്നതിൽ അഭിരുചി യുള്ളവനും, ബന്ധുക്കൾക്ക് ദാനം ചെയ്യുന്നവനും, ആർജവമു ള്ളവനുമായ ക്ഷത്രിയൻ വളരെനാൾ ഭൂമിയെ പാലിച്ചിട്ട് സ്വർഗ്ഗം പ്രാപിക്കുന്നു.

**സുവർണപുഷ്പാം പൃഥിവീം ചിന്വന്തി പുരുഷാസ്ത്രയഃ**
**ശൂരശ്ച കൃതവിദ്യശ്ച യശ്ച ജാനാതി സേവിതും 64**

വീരൻ, വിദ്യ സമ്പാദിച്ചൻ, സേവിക്കുവാൻ അറിയുന്നവൻ ഈ മൂന്നു പേർ ഭൂമിയിൽ സുവർണപുഷ്പങ്ങളെ ഉത്പാദിപ്പി ക്കുവാൻ കഴിവുള്ളവരാകുന്നു.

**ബുദ്ധിശ്രേഷ്ഠാനി കർമാണി ബാഹുമധ്യാനി ഭാരത**
**താനി ജംഘാജഘന്യാനി ഭാരപ്രത്യവരാണി ച 65**

കർമ്മങ്ങളിൽ വെച്ച് ശ്രേഷ്ഠം ബുദ്ധിപരമായ കർമ്മവും, മധ്യമം കൈകൾ കൊണ്ട് ചെയ്യപ്പെടുന്നവയും, തുടകൾ കൊണ്ടുചെയ്യപ്പെടുന്നവ അധമവും, ശിരസ്സിൽ ഭാരമേന്തിയു ള്ളവ അധമാധമവുമാണ്.

**ദുര്യോധനേ ച ശകുനൌ മൂഢേ ദുഃശാസനേ തഥാ**
**കർണേ ചൈശ്വര്യമാധായ കഥം ത്വം ഭൂതിമിച്ഛസി 66**
**സർവൈർഗുണൈരുപേതാശ്ച പാണ്ഡവാ ഭരതർഷഭ**
**പിതൃവത്ത്വയി വർതന്തേ തേഷു വർതസ്വ പുത്രവത് 67**

ദുര്യോധന!ൻ, ശകുനി, കർണൻ, മൂഢനായ ദുഃശാസനൻ എന്നിവരിൽ രാജ്യഭാരം ഏല്പിച്ചിട്ട് എങ്ങനെയാണ് അങ്ങ് ഐശ്വര്യമുണ്ടാകുവാൻ ഇച്ഛിക്കുന്നത്? അല്ലയോ ഭാരത! സകലഗുണസമ്പന്നരായ പാണ്ഡവന്മാർ അങ്ങയോട് പിതാവിനോടെന്ന പോലെ വർത്തിക്കുമ്പോൾ അങ്ങ് അവരോട് പുത്രന്മാരോടെന്ന പോലെയും വർത്തിക്കണം."

**ഇതി ശ്രീമഹാഭാരതേ ഉദ്യോഗപർവണി പ്രജാഗരപർവണി വിദുരഹിതവാക്യേ പഞ്ചത്രിംശോ*ƒ*ധ്യായഃ 35**

ശ്രീമഹാഭാരതത്തിലെ ഉദ്യോഗപർവത്തിൽ പ്രജാഗരപർവത്തിലെ വിദുരഹിതവാക്യത്തിൽ മുപ്പത്തിയഞ്ചാമദ്ധ്യായം സമാപിച്ചു.

# അധ്യായം നാല്

**വിദുര ഉവാച**
**അത്രൈവോദാഹരന്തീമമിതിഹാസം പുരാതനം**
**ആത്രേയസ്യ ച സംവാദം സാധ്യാനാം ചേതി നഃ ശ്രുതം 1**
**ചരന്തം ഹംസരൂപേണ മഹർഷിം സംശിതവ്രതം**
**സാധ്യാ ദേവാ മഹാപ്രാജ്ഞം പര്യപൃച്ഛന്ത വൈ പുരാ 2**

പുരാതനമായ കഥയിൽ പറയുന്ന ആത്രേയനും സാധ്യന്മാരും[3] തമ്മിലുള്ള സംവാദം ഇതിനുദാഹരണമാണ്. പണ്ട് മഹാ പ്രാജ്ഞനും, ദൃഢവ്രതനും, ഹംസവേഷത്തിൽ ചരിച്ചിരുന്ന വനുമായ ആത്രേയമഹർഷിയോട് സാധ്യദേവന്മാർ (താഴെ പറയുന്ന) ചോദ്യം ഉന്നയിച്ചു.

**സാധ്യാ ഊചുഃ**
**സാധ്യാ ദേവാ വയമസ്മോ മഹർഷേ**
**ദൃഷ്ട്വാ ഭവന്തം ന ശക്നുമോ ƒനുമാതും**
**ശ്രുതേന ധീരോ ബുദ്ധിമാംസ്ത്വം മതോ നഃ**
**കാവ്യാം വാചം വക്തുമർഹസ്യുദാരാം**

സാധ്യന്മാർ പറഞ്ഞു, "അല്ലയോ മഹർഷേ! ഞങ്ങൾ സാധ്യ ന്മാരാണ്. അങ്ങയെക്കണ്ടിട്ട് അങ്ങ് ആരാണെന്ന് തിരിച്ചറിയു വാൻ സാധിക്കുന്നില്ല. അങ്ങ് ശാസ്ത്രജ്ഞാന മുള്ളവനും, ധീരനും, ബുദ്ധിമാനുമാണ്. അതുകൊണ്ട് അങ്ങ് ഉദാരവും, ജ്ഞാനം നിറഞ്ഞതുമായ വാക്കുകൾ ഞങ്ങളോട് അരുളിയാലും."

---

[3] (സന്ന്യാസിമാർ ആറുവിധം കുടീചകൻ, ബഹൂദകൻ, ഹംസൻ, പരമഹംസൻ, തുരീയാതീതൻ, അവധൂതൻ)

**ഹംസ ഉവാച**
**ഏതത്കാര്യമമരാഃ, സംശ്രുതം മേ**
**ധൃതിഃ ശമഃ സത്യധർമാനുവൃത്തിഃ**
**ഗ്രന്ഥിം വിനീയ ഹൃദയസ്യ സർവം**
**പ്രിയാപ്രിയേ ചാത്മവശം നയീത 4**

ഹംസൻ പറഞ്ഞു, "അല്ലയോ ദേവന്മാരേ! ശാന്തി, ശമം, സത്യം, ധർമ്മം എന്നിവയുടെ ആചരണം എന്നിവയിലൂടെ ഹൃദയത്തിലെ (അജ്ഞാനമാകുന്ന) കെട്ട് അഴിച്ചിട്ട് പ്രിയം അപ്രിയം എന്നിവയെ ആത്മാവിങ്കൽ നയിക്കേണ്ടതാണ് എന്ന് ഞാൻ കേട്ടിട്ടുണ്ട്.

**ആക്രുശ്യമാനോ നാക്രോശേന്മന്യുരേവ തിതിക്ഷിതഃ**
**ആക്രോഷ്ടാരം നിർദഹതി സുകൃതം ചാസ്യ വിന്ദതി 5**

തന്നെ അധിക്ഷേപിക്കുന്നവനെ തിരിച്ച് അധിക്ഷേപിക്കരുത്. അതിനെ നിശ്ശബ്ദനായി സഹിക്കുന്നവന്റെ മനസ്സിലെ താപം അധിക്ഷേപിക്കുന്നവനെ ദഹിപ്പിക്കുന്നതാണ്. സഹിക്കുന്നവൻ തന്നെ അധിക്ഷേപിച്ചവന്റെ പുണ്യം നേടുകയും ചെയ്യും.

**നാക്രോശീ സ്യാന്നാവമാനീ പരസ്യ**
**മിത്രദ്രോഹീ നോത നീചോപസേവീ**
**ന ചാതിമാനീ ന ച ഹീനവൃത്തോ**
**രൂക്ഷാം വാചം രുശതീം വർജയീത 6**

അന്യരെ അധിക്ഷേപിക്കുകയോ അവമാനിക്കുകയോ ചെയ്യരുത്. മിത്രദ്രോഹിയോ, നീചന്മാരുമായി സഹവസിക്കുന്നവനോ ആകരുത്. ഗർവുള്ളവനോ, ദുഃസ്വഭാവിയോ ആകരുത്. പരുഷവും, ദേഷ്യം നിറഞ്ഞവയുമായ വാക്കുകളെയും ഒഴിവാക്കേണ്ടതാണ്.

**മർമാണ്യസ്ഥീനി ഹൃദയം തഥാസൂൻ**
**ഘോരാ വാചോ നിർദഹന്തീഹ പുംസാം**
**തസ്മാദ്വാചം രുശതീം രൂക്ഷരൂപാം**
**ധർമാരാമോ നിത്യശോ വർജയീത 7**

നിർദയമായ വാക്കുകൾ മനുഷ്യരുടെ മർമ്മങ്ങളെയും, അസ്ഥികളെയും, ഹൃദയത്തെയും, പ്രാണനെത്തന്നെയും ദഹിപ്പിക്കുന്നു. അതുകൊണ്ട് സജ്ജനങ്ങൾ എപ്പോഴും പരുഷവും, ക്രുദ്ധവുമായ വാക്കുകൾ വർജിക്കേണ്ടതാണ്.

**അരുന്തുദം പരുഷം രൂക്ഷവാചം**
**വാക്കണ്ടകൈർവിതുദന്തം മനുഷ്യാൻ**
**വിദ്യാദലക്ഷ്മീകതമം ജനാനാം**
**മുഖേ നിബദ്ധാം നിരൃതിം വഹന്തം 8**

പരുഷവും, രൂക്ഷവുമായ വാക്കുകളാകുന്ന മുള്ളുകളാൽ മനുഷ്യരുടെ മർമ്മങ്ങളെ ഭേദിക്കുന്നവനും, സ്വന്തം നാവിൽ മൃത്യുവിനെ വഹിക്കുന്നവനുമായ വ്യക്തി മനുഷ്യരിൽ വെച്ച് ഏറ്റവും ഐശ്വര്യമില്ലാത്തവനാണെന്ന് അറിയേണ്ടതാണ്.

**പരശ്ചേദേനമധിവിധ്യേത ബാണൈർ–**
**ഭൃശം സുതീക്ഷ്ണൈരനലാർകദീപ്തൈഃ**
**വിരിച്യമാനോƒപ്യതിരിച്യമാനോ**
**വിദ്യാത്കവിഃ സുകൃതം മേ ദധാതി 9**

മറ്റൊരുവൻ പ്രയോഗിച്ച പരുഷമായ വാക്കുകളാകുന്ന മൂർച്ചയേറിയവയും, സൂര്യനെയും അഗ്നിയെയും പോലെ ജ്വലിക്കുന്നവയുമായ കൂരമ്പുകളാൽ മുറിവേല്ക്കപ്പെടു മ്പോഴും, അധിക്ഷേപിക്കപ്പെടുമ്പോഴും ബുദ്ധിമാൻ തന്നെ

അധിക്ഷേപിക്കുന്നവന്റെ പുണ്യം അവൻ തനിക്ക് നല്കുകയാണെന്നറിഞ്ഞ് അതിനെ സഹിക്കേണ്ടതാണ്.

**യദി സന്തം സേവതേ യദ്യസന്തം**
**തപസ്വിനം യദി വാ സ്തേനമേവ**
**വാസോ യഥാ രംഗവശം പ്രയാതി**
**തഥാ സ തേഷാം വശമഭ്യുപൈതി 10**

ഒരുവൻ സജ്ജനത്തിനോടോ അഥവാ ദുർജ്ജനത്തിനോടോ അല്ലെങ്കിൽ തപസ്വിയോടോ മോഷ്ടാവിനോടോ സഹവസിക്കുകയാണെങ്കിൽ, നിറത്തിൽ മുക്കിവെയ്ക്കപ്പെട്ട വസ്ത്രത്തിൻ നിറം പകരുന്നതുപോലെ, അയാൾ ആരുമായി സഹവസിക്കുന്നുവോ അവരുടെ സ്വഭാവം ഉൾക്കൊള്ളുന്നു.

**വാദം തു യോ ന പ്രവദേന്ന വാദയേ-**
**ദ്യോ നാഹതഃ പ്രതിഹന്യാന്ന ഘാതയേത്**
**യോ ഹന്തുകാമസ്യ ന പാപമിച്ഛേ-**
**ത്തസ്മൈ ദേവാഃ സ്പൃഹയന്ത്യാഗതായ 11**

ആക്ഷേപിക്കപ്പെടുമ്പോൾ യാതൊരുവൻ തിരിച്ച് ആക്ഷേപിക്കാതിരിക്കുന്നുവോ, പ്രഹരിക്കപ്പെടുമ്പോൾ യാതൊരുവൻ തിരിച്ച് പ്രഹരിക്കുകയോ, പ്രഹരിപ്പിക്കുകയോ ചെയ്യുന്നില്ലയോ, തന്നെ ഹിംസിക്കുവാൻ ആഗ്രഹിക്കുന്നവനെ അല്പം പോലും ഹിംസിക്കുവാൻ യാതൊരുവൻ ഇച്ഛിക്കുന്നില്ലയോ ദേവന്മാർ അവന്റെ സഹവാസം ആഗ്രഹിക്കുന്നു.

**അവ്യാഹൃതം വ്യാഹൃതാച്ഛ്രേയ ആഹുഃ**
**സത്യം വദേദ് വ്യാഹൃതം തദ്വിതീയം**
**പ്രിയംവദേദ് വ്യാഹൃതം തത്തൃതീയം**
**ധർമ്യം വദേദ് വ്യാഹൃതം തച്ചതുർഥം 12**

മൗനം വാക്കുകളെക്കാൾ ശ്രേഷ്ഠമാണ് എന്ന് പറയപ്പെടുന്നു. സത്യം പറയുക എന്നത് വാക്കുകളുടെ രണ്ടാമത്തെ ഗുണമാണ്. പ്രിയം പറയുക എന്നത് വാക്കുകളുടെ മൂന്നാമത്തെ ഗുണമാണ്. ധർമ്മാനുസൃതമായി സംസാരിക്കുക എന്നത് വാക്കുകളുടെ നാലാമത്തെ ഗുണമാണ്.

(ഒരു അഭിപ്രായം പറയേണ്ട സാഹചര്യത്തിൽ മൗനമായിരിക്കാതെ സ്വന്തം അഭിപ്രായം പ്രകടിപ്പിക്കുന്നതാണ് ഉത്തമം. പറയുന്ന വാക്ക് സത്യവും, പ്രിയവും, ധർമ്മാനു സൃതവുമാണെങ്കിൽ അത് അത്യന്തം ശ്രേഷ്ഠമാണ് എന്നാണ് ഈ ശ്ലോകത്തിന്റെ താത്പര്യം).

**യാദൃശൈഃ സംവിവദതേ യാദൃശാംശ്ചോപസേവതേ**
**യാദൃഗിച്ഛേച്ച ഭവിതും താദൃഗ്ഭവതി പൂരുഷഃ 13**

ഒരുവൻ ഏതു തരക്കാരുമായി സംസാരിക്കുകയും, സഹ വസിക്കുകയും, ഏതു പ്രകാരത്തിലുള്ളവൻ ആയിത്തീരുവാൻ ആഗ്രഹിക്കുകയും ചെയ്യുന്നുവോ അയാൾ ആ പ്രകാരത്തി ലായിത്തീരുന്നു.

**യതോ യതോ നിവർതതേ തതസ്തതോ വിമുച്യതേ**
**നിവർതനാദ്ധി സർവതോ ന വേത്തി ദുഃഖമണ്വപി 14**

ഒരുവൻ ഏതിൽ നിന്നൊക്കെ നിവർത്തിക്കുന്നുവോ അതിൽ നിന്നൊക്കെ അയാൾ മുക്തനാകുന്നു. സകലവസ്തുക്കളിലും നിന്ന് നിവർത്തനായാൽ പിന്നീട് അയാൾ അല്പം പോലും ദുഃഖം അനുഭവിക്കുന്നില്ല.

**ന ജീയതേ നോത ജിഗീഷതേ$f$ന്യാ-**
**ന്ന വൈരക്കൃച്ചാപ്രതിഘാതകശ്ച**
**നിന്ദാപ്രശംസാസു സമസ്വഭാവോ**
**ന ശോചതേ ഹൃഷ്യതി നൈവ ചായം 15**

അങ്ങനെയുള്ള വ്യക്തി ആരാലും പരാജിതനാകുകയോ ആരെയും പരാജയപ്പെടുത്തുവാൻ ഇച്ഛിക്കുകയോ ചെയ്യുന്നില്ല; ആരെയും ഹിംസിക്കുകയോ, എതിർക്കുകയോ ചെയ്യുന്നില്ല; അയാൾ നിന്ദയെയും പ്രശംസയെയും സമമായി കരുതുകയും ദുഃഖിക്കുകയോ, സന്തോഷിക്കുകയോ ചെയ്യുന്നില്ല.

**ഭാവമിച്ഛതി സർവസ്യ നാഭാവേ കുരുതേ മതിം**
**സത്യവാദീ മൃദുർദാന്തോ യഃ സ ഉത്തമപൂരുഷഃ 16**

എല്ലാവരുടെയും ക്ഷേമമാഗ്രഹിക്കുന്നവനും, ആരുടെയും തിന്മയാഗ്രഹിക്കാത്തവനും, സത്യം പറയുന്നവനും, സൗമ്യനും, ആത്മനിയന്ത്രണമുള്ളവനുമായ വ്യക്തി മനുഷ്യ രിൽ ഉത്തമനാണ്.

**നാനർഥകം സാന്ത്വയതി പ്രതിജ്ഞായ ദദാതി ച**
**രാദ്ധാപരാദ്ധേ ജാനാതി യഃ സ മധ്യമപൂരുഷഃ 17**

അസത്യം പറഞ്ഞ് ആരെയും ആശ്വസിപ്പിക്കാത്തവനും, (ഒരു വസ്തു നല്കാമെന്ന്) പ്രതിജ്ഞ ചെയ്താൽ പിന്നെ അത് നല്കുന്നവനും, അന്യരുടെ നേട്ടങ്ങളെയും കോട്ടങ്ങളെയും അറിയുന്നവനുമായ വ്യക്തി മനുഷ്യരിൽ മധ്യമനാണ്.

**ദുഃശാസനസ്തൂപഹന്താ ന ശാസ്താ**
**നാവർതതേ മന്യുവശാത്കൃതഘ്നഃ**
**ന കസ്യചിന്മിത്രമഥോ ദുരാത്മാ**
**കലാശ്ചൈതാƒധമസ്യേഹ പുംസഃ 18**

ആരാലും നിയന്ത്രിക്കപ്പെടാത്തവനും, ക്രോധം മൂലം അന്യരെ ഉപദ്രവിക്കുന്നതിൽ നിന്ന് പിന്മാറാത്തവനും, നന്ദിയില്ലാത്ത

വനും, ആരുടെയും സുഹൃത്തല്ലാത്തവനും, ദുഷ്ടചിത്തനുമായ വ്യക്തി മനുഷ്യരിൽ അധമനാണ്.

**ന ശ്രദ്ധാതി കല്യാണം പരേഭ്യോƒപ്യാത്മശങ്കിതഃ**
**നിരാകരോതി മിത്രാണി യോ വൈ സോƒധമ പൂരുഷഃ 19**

അന്യരിൽ നിന്ന് യാതൊരു നന്മയും തനിക്കുണ്ടാകുമെന്ന് വിശ്വസിക്കാത്തവനും, സ്വയം സംശയിക്കുന്നവനും, മിത്രങ്ങളെ അകറ്റുന്നവനുമായ വ്യക്തിയും മനുഷ്യരിൽ അധമനാണ്.

**ഉത്തമാനേവ സേവേത പ്രാപ്തേ കാലേ തു മധ്യമാൻ**
**അധമാംസ്തു ന സേവേത യ ഇച്ഛേച്ഛ്രേയ ആത്മനഃ 20**

യാതൊരുവൻ സ്വന്തം ശ്രേയസ്സ് ആഗ്രഹിക്കുന്നുവോ അയാൾ ഉത്തമരായ മനുഷ്യരുമായി സഹവസിക്കണം. ചിലപ്പോൾ മധ്യമരുമായിട്ടും സഹവസിക്കാം. എന്നാൽ അധമമനുഷ്യരുമായി ഒരിക്കലും സഹവസിക്കരുത്.

**പ്രാപ്നോതി വൈ വിത്തമസദ്ബലേന**
**നിത്യോത്ഥാനാത്പ്രജ്ഞയാ പൌരുഷേണ**
**ന ത്വേവ സമ്യക് ലഭതേ പ്രശംസാം**
**ന വൃത്തമാപ്നോതി മഹാകുലാനാം 21**

ദുർജനം ബലം പ്രയോഗിച്ചും, തുടർച്ചയായുള്ള പ്രയത്നവും, ബുദ്ധിയും, പൗരുഷവും കൊണ്ട് ധനം സമ്പാദിച്ചു എന്നുവരാം. എന്നാൽ മഹത്തുക്കൾക്ക് (മഹാകുലന്മാർക്ക്) ലഭിക്കുന്നതായ പ്രശംസയോ, സദ്ഗുണങ്ങളോ അയാൾ ഒരിക്കലും നേടുന്നില്ല.

**ധൃതരാഷ്ട്ര ഉവാച**
**മഹാകുലാനാം സ്പൃഹയന്തി ദേവാ**
**ധർമാർഥവൃദ്ധാശ്ച ബഹുശ്രുതാശ്ച**
**പൃച്ഛാമി ത്വാം വിദുര പ്രശ്നമേതം**
**ഭവന്തി വൈ കാനി മഹാകുലാനി 22**

ധൃതരാഷ്ട്രർ പറഞ്ഞു, "ധർമ്മാർഥങ്ങളെ അനുസരിക്കുന്നവരും, ശാസ്ത്രജ്ഞാനമുള്ളവരുമായ മഹാകുലന്മാരെ ദേവന്മാർ ഇഷ്ടപ്പെടുന്നു. എന്നാൽ മഹാകുലങ്ങൾ ഏതാണ് എന്ന് ഞാൻ, അല്ലയോ വിദുരാ! നിന്നോട് ചോദിക്കട്ടെ."

**വിദുര ഉവാച**
**തപോ ദമോ ബ്രഹ്മവിത്ത്വം വിതാനാഃ**
**പുണ്യാ വിവാഹാഃ സതതാന്ന ദാനം**
**യേഷ്വേവൈതേ സപ്തഗുണാ ഭവന്തി**
**സമ്യഗ്വൃത്താസ്താനി മഹാകുലാനി 23**

വിദുരർ പറഞ്ഞു, "തപസ്സ്, ഇന്ദ്രിയനിയന്ത്രണം, വൈദികമായ ജ്ഞാനം, യജ്ഞം, പവിത്രമായ വിവാഹങ്ങൾ, സദാ അന്നദാനം എന്നീ ഏഴ് ഗുണങ്ങൾ ഏതു കുലത്തിലുണ്ടോ അവയാണ് മഹാകുലങ്ങൾ."

**യേഷാം ന വൃത്തം വ്യഥതേ ന യോനിർ**
**വൃത്തപ്രസാദേന ചരന്തി ധർമം**
**യേ കീർതിമിച്ഛന്തി കുലേ വിശിഷ്ടാം**
**ത്യക്താനൃതാസ്താനി മഹാകുലാനി**

സ്വധർമ്മത്തിൽ നിന്ന് വ്യതിചലിക്കാത്തവരും, പിതൃക്കൾ (തങ്ങളുടെ വംശജരുടെ ദുഷ്കർമ്മങ്ങൾ കാണേണ്ടി വരുകയാൽ) ദുഃഖിക്കാത്തവരും, സദ്ഗുണങ്ങളെ ആചരിക്കു

ന്നവരും, കുലത്തിൻ വിശിഷ്ടമായ കീർത്തി ഇച്ഛിക്കുന്നവരും, അസത്യത്തെ ത്യജിച്ചവരുമായവരുള്ള കുലങ്ങളാണ് മഹാ കുലങ്ങൾ.

**അനിജ്യയാവിവാഹൈർശ്ച വേദസ്യോത്സാദനേന ച**
**കുലാന്യകുലതാം യാന്തി ധർമസ്യാതിക്രമേണ ച 25**

യജ്ഞാനുഷ്ഠാനം ഇല്ലാത്തതുകൊണ്ടും, അശുദ്ധമായ വിവാഹങ്ങൾ കൊണ്ടും, വേദത്തെ ഉപേക്ഷിക്കുന്നതു കൊണ്ടും, ധർമ്മത്തെ ലംഘിക്കുന്നതുകൊണ്ടും കുലങ്ങൾ പതിക്കുവാനിടയാകുന്നു.

**ദേവദ്രവ്യവിനാശേന ബ്രഹ്മസ്വഹരണേന ച**
**കുലാന്യകുലതാം യാന്തി ബ്രാഹ്മണാതിക്രമേണ ച 26**

ദേവന്മാരുടെ ദ്രവ്യങ്ങൾ നശിപ്പിക്കുന്നതുകൊണ്ടും, ബ്രാഹ്മണ സ്വത്ത് അപഹരിക്കുന്നതുകൊണ്ടും, ബ്രാഹ്മണനെ അവഹേളിക്കുന്നതുകൊണ്ടും കുലങ്ങൾ പതിക്കുവാനിടയാ കുന്നു.

**ബ്രാഹ്മണാനാം പരിഭവാത്പരിവാദാച്ച ഭാരത**
**കുലാന്യകുലതാം യാന്തി ന്യാസാപഹരണേന ച 27**

ഹേ ഭാരത! ബ്രാഹ്മണരെ നിന്ദിക്കുന്നതുകൊണ്ടും അവഹേളി ക്കുന്നതുകൊണ്ടും അല്ലെങ്കിൽ വിശ്വസിച്ച് ഏല്പിച്ച വസ്തു അപഹരിച്ചതുകൊണ്ടും കുലങ്ങൾ പതിക്കുവാനിടയാകുന്നു.

**കുലാനി സമുപേതാനി ഗോഭിഃ പുരുഷതോƒശ്വതഃ**
**കുലസംഖ്യാം ന ഗച്ഛന്തി യാനി ഹീനാനി വൃത്തതഃ 28**

**വൃത്തതസ്ത്വവിഹീനാനി കുലാന്യല്പധനാന്യപി**
**കുലസംഖ്യാം തു ഗച്ഛന്തി കർഷന്തി ച മഹദ്യശഃ 29**

ധാരാളം പുരുഷന്മാരും, പശുക്കളും, സമ്പത്തുമുണ്ടെങ്കിലും സദാചാരമില്ലാത്ത കുലങ്ങൾ, കുലങ്ങളായി കണക്കാക്കപ്പെടുന്നില്ല. എന്നാൽ അല്പമായ സമ്പത്തുണ്ടെങ്കിൽ പോലും സദാചാരമുള്ള കുലങ്ങൾ, കുലങ്ങളായി കണക്കാക്കപ്പെടുകയും, മഹത്തായ കീർത്തി നേടുകയും ചെയ്യുന്നു.

**മാ നഃ കുലേ വൈരകൃത്കശ്ചിദസ്തു**
**രാജാമാത്യോ മാ പരസ്വാപഹാരീ**
**മിത്രദ്രോഹീ നൈകൃതികോഽനൃതീ**
**വാ പൂർവാശീ വാ പിതൃദേവാതിഥിഭ്യഃ 30**

ഞങ്ങളുടെ കുലത്തിൽ കലഹിക്കുന്നവനായി ഒരാളും ഉണ്ടാകാതിരിക്കട്ടെ. രാജാവിന്റെ മന്ത്രിയോ, പരസ്വത്ത് അപഹരിക്കുന്നവനോ, മിത്രദ്രോഹിയോ, വഞ്ചകനോ, അസത്യം പറയുന്നവനോ, പിതൃക്കൾക്കും, ദേവന്മാർക്കും, അതിഥികൾക്കും നല്കുന്നതിൻ മുമ്പായി ഭക്ഷിക്കുന്നവനോ ആയി ഞങ്ങളുടെ കുലത്തിൽ ഒരാളും ഉണ്ടാകാതിരിക്കട്ടെ.

**യശ്ച നോ ബ്രാഹ്മണം ഹന്യാദ്യശ്ച നോ ബ്രാഹ്മണാന്ദ്വിഷേത്**
**ന നഃ സ സമിതിം ഗച്ഛേദ്യശ്ച നോ നിർവപേത്കൃഷിം 31**

ഞങ്ങളുടെ കുലത്തിൽ ഒരാളും ബ്രാഹ്മണനെ വധിക്കുകയോ വെറുക്കുകയോ ചെയ്യാതിരിക്കട്ടെ. കൃഷിയെ നശിപ്പിക്കുന്നവൻ ഞങ്ങളുമായി സഹവസിക്കാതിരിക്കട്ടെ.

**തൃണാനി ഭൂമിരുദകം വാക്ചതുർഥീ ച സൂനൃതാ**
**സതാമേതാനി ഗേഹേഷു നോച്ഛിദ്യന്തേ കദാചന 32**

പുല്ല് (കൊണ്ടുള്ള ആസനം), ഭൂമി (അതിഥിയ്ക്ക് ഇരിക്കുന്നതിന്), ജലം (അതിഥിയുടെ മുഖവും, കാലും കഴുകുന്നതിൻ), നല്ല വാക്കുകൾ എന്നീ നാലു കാര്യങ്ങൾക്ക് സജ്ജനങ്ങളുടെ വീടുകളിൽ ഒരിക്കലും ദൗർലഭ്യമുണ്ടാകുകയില്ല.

**ശ്രദ്ധയാ പരയാ രാജന്നുപനീതാനി സത്കൃതിം**
**പ്രവൃത്താനി മഹാപ്രാജ്ഞ ധർമിണാം പുണ്യകർമണാം 33**

അല്ലയോ മഹാബുദ്ധിമാനായ രാജൻ! പുണ്യകർമ്മങ്ങൾ ചെയ്യുന്നവരും, അപാരമായ ശ്രദ്ധയോടെ (അതിഥികളെ) സത്കരിക്കുന്നവരുമായ ധർമ്മിഷ്ഠരുടെ ഗൃഹങ്ങളിൽ ഈ വസ്തുക്കൾ (മേൽ പറഞ്ഞവ) അവിടെ സുലഭമായിരിക്കും.

**സൂക്ഷ്മോഽപി ഭാരം നൃപതേ സ്യന്ദനോ വൈ**
**ശക്തോ വോഢും ന തഥാന്യേ മഹീജാഃ**
**ഏവം യുക്താ ഭാരസഹാ ഭവന്തി**
**മഹാകുലീനാ ന തഥാന്യേ മനുഷ്യാഃ 34**

അല്ലയോ രാജൻ! സ്യന്ദനമരം വളരെ നേർന്നതാണെങ്കിലും അതിന്റെ തടിയ്ക്ക് മറ്റ് മരങ്ങളുടെ തടിയെക്കാൾ ഭാരം താങ്ങുവാനുള്ള ശക്തിയുണ്ട്. അതുപോലെ, മഹാകുലത്തിൽ പിറന്നവർക്ക് മറ്റ് മനുഷ്യരേക്കാൾ ഭാരിച്ച ചുമതല വഹിക്കുവാനുള്ള സാമർഥ്യമുണ്ട്.

**ന തന്മിത്രം യസ്യ കോപാദ്ബിഭേതി**
**യദ്വാ മിത്രം ശങ്കിതേനോപചര്യം**
**യസ്മിന്മിത്രേ പിതരീവാശ്വസീത**
**തദ്വൈ മിത്രം സംഗതാനീതരാണി 35**

ഒരുവന്റെ കോപം ഭയത്തെ ഉളവാക്കുകയും, അയാളെ ഭയപൂർവം സേവിക്കേണ്ടി വരുകയും ചെയ്യുന്നുവെങ്കിൽ അയാൾ മിത്രമല്ല. യാതൊരുവനിലാണോ പിതാവിലെന്ന പോലെ വിശ്വാസമർപ്പിക്കുവാൻ കഴിയുന്നത് അയാൾ യഥാർഥ മിത്രമാണ്. മറ്റുള്ളവ നാമമാത്രമായ ബന്ധങ്ങൾ മാത്രമാണ്.

**യദി ചേദപ്യസംബന്ധോ മിത്രഭാവേന വർതതേ**
**സ ഏവ ബന്ധുസ്തന്മിത്രം സാ ഗതിസ്തത്പരായണം 36**

രക്തബന്ധമില്ലാത്തവനാണെങ്കിലും മിത്രഭാവത്തിൽ വർത്തിക്കുന്നവൻ ശരിയായ ബന്ധുവും, മിത്രവും, ആശ്രയവും, രക്ഷകനുമാണ്.

**ചലചിത്തസ്യ വൈ പുംസോ വൃദ്ധാനനുപസേവതഃ**
**പാരിപ്ലവമതേർനിത്യമധ്രുവോ മിത്രസംഗ്രഹഃ 37**

ചഞ്ചലചിത്തനും, വൃദ്ധന്മാരുമായി സഹവസിക്കാത്തവനും, അദൃഢബുദ്ധിയുമായ വ്യക്തിയുടെ മൈത്രി അസ്ഥിരമായിരിക്കും.

**ചലചിത്തമനാത്മാനമിന്ദ്രിയാണാം വശാനുഗം**
**അർഥാഃ സമതിവർതന്തേ ഹംസാഃ ശുഷ്കം സരോ യഥാ 38**

ചഞ്ചലമനസ്കനും, ആത്മനിയന്ത്രണമില്ലാത്തവനും, ഇന്ദ്രിയങ്ങൾക്ക് അടിമയുമായ വ്യക്തിയെ, ഉണങ്ങിവരണ്ട തടാകത്തിനെ ഹംസങ്ങളെന്ന പോലെ, വിജയം ഉപേക്ഷിക്കുന്നു.

**അകസ്മാദേവ കുപ്യന്തി പ്രസീദന്ത്യനിമിത്തതഃ**
**ശീലമേതദസാധൂനാമഭ്രം പാരിപ്ലവം യഥാ 39**

പെട്ടെന്ന് ദേഷ്യപ്പെടുകയും, യാതൊരു കാരണം കൂടാതെ സന്തോഷിക്കുകയും (ഒരാളിൽ പ്രസന്നനാകുകയും) ചെയ്യുന്ന കാറ്റിൽ അലയുന്ന മേഘം പോലെയുള്ള സ്വഭാവം ദുർജനങ്ങളുടേതാണ്.

**സത്കൃതാശ്ച കൃതാർഥാശ്ച മിത്രാണാം ന ഭവന്തി യേ**
**താന്മൃതാനപി ക്രവ്യാദാഃ കൃതഘ്നാന്നോപഭുഞ്ജതേ 40**

സുഹൃത്തുക്കളിൽ നിന്ന് സത്ക്കാരവും സഹായവും സ്വീകരിച്ചിട്ട് അവരോട് നന്ദികേട് കാണിക്കുന്നവരുടെ ശവത്തെ ശവംതീനിപ്പക്ഷികൾ പോലും സ്പർശിക്കുന്നില്ല.

**അർഥയേദേവ മിത്രാണി സതി വാസതി വാ ധനേ**
**നാനർഥയന്വിജാനാതി മിത്രാണാം സാരഫല്ഗുതാം 41**

ഒരുവൻ ധനമുണ്ടെങ്കിലും ഇല്ലെങ്കിലും മിത്രങ്ങളോട് സഹായമർഥിക്കേണ്ടതാണ്. മിത്രങ്ങളോട് സഹായം ആവശ്യപ്പെട്ടില്ലെങ്കിൽ അവരുടെ മൈത്രിയുടെ ദൃഢതയും, നിസ്സാരതയും അറിയുവാൻ സാധിക്കുകയില്ല.

**സന്താപാദ്ഭ്രശ്യതേ രൂപം സന്താപാദ്ഭ്രശ്യതേ ബലം**
**സന്താപാദ്ഭ്രശ്യതേ ജ്ഞാനം സന്താപാദ് വ്യാധിമൃച്ഛതി 42**

ദുഃഖം സൗന്ദര്യത്തെയും, ബലത്തെയും, ജ്ഞാനത്തെയും ഹനിക്കുകയും വ്യാധിയെ വരുത്തുകയും ചെയ്യുന്നു.

**അനവാപ്യം ച ശോകേന ശരീരം ചോപതപ്യതേ**
**അമിത്രാശ്ച പ്രഹൃഷ്യന്തി മാ സ്മ ശോകേ മനഃ കൃഥാഃ 43**

ഒരുവൻ ദുഃഖിക്കുമ്പോൾ കാര്യസിദ്ധി ഉണ്ടാകാതിരിക്കുകയും, ശരീരം ഉണങ്ങുകയും, ശത്രുക്കൾ ആഹ്ലാദിക്കുകയും ചെയ്യുന്നു. അതുകൊണ്ട് ദുഃഖത്തിൻ വഴങ്ങരുത്.

**പുനർനരോ മ്രിയതേ ജായതേ ച**
**പുനർനരോ ഹീയതേ വർധതേ പുനഃ**
**പുനർനരോ യാചതി യാച്യതേ ച**
**പുനർനരഃ ശോചതി ശോച്യതേ പുനഃ 44**

മനുഷ്യൻ വീണ്ടും വീണ്ടും മരിക്കുകയും ജനിക്കുകയും ചെയ്യുന്നു. മനുഷ്യൻ വീണ്ടും വീണ്ടും ക്ഷയിക്കുകയും വളരുകയും ചെയ്യുന്നു. മനുഷ്യൻ വീണ്ടും വീണ്ടും യാചിക്കുകയും യാചിക്കപ്പെടുകയും ചെയ്യുന്നു. മനുഷ്യൻ വീണ്ടും വീണ്ടും ദുഃഖിക്കുകയും അവനുവേണ്ടി മറ്റുള്ളവർ ദുഃഖിക്കുകയും ചെയ്യുന്നു.

**സുഖം ച ദുഃഖം ച ഭവാഭവൌ ച**
**ലാഭാലാഭൌ മരണം ജീവിതം ച**
**പര്യായശഃ സർവമിഹ സ്പൃശന്തി**
**തസ്മാദ്ധീരോ നൈവ ഹൃഷ്യേന്ന ശോചേത് 45**

സുഖവും ദുഃഖവും, സമൃദ്ധിയും ദാരിദ്ര്യവും, ലാഭവും നഷ്ടവും, മരണവും ജീവിതവുമെല്ലാം മാറി മാറി എല്ലാവരെയും ബാധിക്കുന്നു. അതുകൊണ്ട് ആത്മ നിയന്ത്രണമുള്ളവൻ ഒന്നിലും ദുഃഖിക്കുകയോ ആഹ്ലാദിക്കു കയോ ചെയ്യേണ്ടതില്ല.

**ചലാനി ഹീമാനി ഷഡിന്ദ്രിയാണി**
**തേഷാം യദ്യദ്വർതതേ യത്ര യത്ര**

**തതസ്തതഃ സ്രവതേ ബുദ്ധിരസ്യ**
**ഛിദ്രോദകുംഭാദിവ നിത്യമംഭഃ 46**

ഈ ആറ് ഇന്ദ്രിയങ്ങൾ (പഞ്ചേന്ദ്രിയങ്ങളും, മനസ്സും) ചഞ്ചലങ്ങളാണ്. ഒരു കുടത്തിലെ സുഷിരത്തിലൂടെ തുടർച്ചയായി ജലം ഒലിച്ചുപോകുന്നതുപോലെ ഓരോ ഇന്ദ്രിയങ്ങളും എവിടെയെവിടെ വർത്തിക്കുന്നുവോ അവിടെ നിന്ന് ബുദ്ധി ഒലിച്ചുപോകുന്നു (നഷ്ടമാകുന്നു).

**ധൃതരാഷ്ട്ര ഉവാച**
**തനുരുച്ചഃ ശിഖീ രാജാ മിഥ്യോപചരിതോ മയാ**
**മന്ദാനാം മമ പുത്രാണാം യുദ്ധേനാന്തം കരിഷ്യതി 47**
**നിത്യോദ്വിഗ്നമിദം സർവം നിത്യോദ്വിഗ്നമിദം മനഃ**
**യത്തത്പദമനുദ്വിഗ്നം തന്മേ വദ മഹാമതേ 48**

ധൃതരാഷ്ട്രർ പറഞ്ഞു, "അഗ്നിജ്വാലയ്ക്ക് തുല്യനായ യുധിഷ്ഠിരനോട് ഞാൻ തെറ്റായി പെരുമാറി. അവൻ യുദ്ധത്തിൽ എന്റെ മന്ദന്മാരായ പുത്രന്മാരെ ഉന്മൂലനം ചെയ്യും. അതുകൊണ്ട്, എനിക്ക് സകലവും അപകടം നിറഞ്ഞതായി തോന്നുന്നു. സകലതും എന്റെ മനസ്സിനെ വ്യാകുലപ്പെടുത്തുന്നു. അല്ലയോ മഹബുദ്ധേ! എന്റെ വ്യാകുലത മാറ്റുവാൻ ഉതകുന്ന വാക്കുകൾ പറയൂ."

**വിദുര ഉവാച**
**നാന്യത്ര വിദ്യാ തപസോർനാന്യത്രേന്ദ്രിയനിഗ്രഹാത്**
**നാന്യത്ര ലോഭസന്ത്യാഗാച്ഛാന്തിം പശ്യാമ തേƒനഘ 49**

വിദുരർ പറഞ്ഞു, "അല്ലയോ നിഷ്പാപനായവനേ! വിദ്യയിലും, തപസ്സിലും, ഇന്ദ്രിയസംയമത്തിലും, ലോഭത്യാഗത്തി

ലുമല്ലാതെ വേറെയൊന്നിലും അങ്ങയുടെ ശാന്തി ഞാൻ കാണുന്നില്ല.

**ബുദ്ധ്യാ ഭയം പ്രണുദതി തപസാ വിന്ദതേ മഹത്**
**ഗുരുശുശ്രൂഷയാ ജ്ഞാനം ശാന്തിം ത്യാഗേന വിന്ദതി 50**

ബുദ്ധി (അറിവ്) കൊണ്ട് ഭയമകലുന്നു. തപസ്സ് കൊണ്ട് മഹത്തായത് ലഭിക്കുന്നു. ഗുരുശുശ്രൂഷകൊണ്ട് ജ്ഞാനവും, ത്യാഗത്തിലൂടെ ശാന്തിയും ലഭിക്കുന്നു.

**അനാശ്രിതാ ദാനപുണ്യം വേദപുണ്യമനാശ്രിതാഃ**
**രാഗദ്വേഷവിനിർമുക്താ വിചരന്തീഹ മോക്ഷിണഃ 51**

മോക്ഷം ഇച്ഛിക്കുന്നവർ ദാനത്തിലൂടെ ലഭിക്കുന്ന പുണ്യത്തിനെയും, വേദപുണ്യത്തെയും (വൈദികകർമ്മാനുഷ്ഠാനത്തിലൂടെ ലഭിക്കുന്ന പുണ്യത്തെയും) ആശ്രയിക്കാതെ രാഗദ്വേഷങ്ങളെ (ഇഷ്ടാനിഷ്ടങ്ങളെ) വെടിഞ്ഞിട്ട് ജീവിക്കുന്നു.

**സ്വധീതസ്യ സുയുദ്ധസ്യ സുകൃതസ്യ ച കർമണഃ**
**തപസശ്ച സുതപ്തസ്യ തസ്യാന്തേ സുഖമേധതേ 52**

നല്ല രീതിയിൽ ചെയ്യപ്പെട്ട അധ്യയനം, യുദ്ധം, പുണ്യകർമ്മം, തപസ്സ് എന്നിവ അവസാനം (പൂർണ്ണമാകുമ്പോൾ) സുഖമേകുന്നു.

**സ്വാസ്തീർണാനി ശയനാനി പ്രപന്നാ**
**ന വൈ ഭിന്നാ ജാതു നിദ്രാം ലഭന്തേ**
**ന സ്ത്രീഷു രാജൻ രതിമാപ്നുവന്തി**
**ന മാഗധൈഃ സ്തൂയമാനാ ന സൂതൈഃ 53**

(ബന്ധുക്കളോട്) കലഹിച്ചിട്ടുള്ളവർക്ക് നന്നായി വിരിച്ച കിടക്കയിൽ കിടന്നാലും ഉറക്കം കിട്ടുകയില്ല. അല്ലയോ രാജൻ! അവർ സ്ത്രീകളിലോ, സ്തുതിപാഠകന്മാരുടെ പ്രശംസയിലോ സുഖം അനുഭവിക്കുന്നില്ല.

**ന വൈ ഭിന്നാ ജാതു ചരന്തി ധർമം**
**ന വൈ സുഖം പ്രാപ്നുവന്തീഹ ഭിന്നാഃ**
**ന വൈ ഭിന്നാ ഗൌരവം മാനയന്തി**
**ന വൈ ഭിന്നാഃ പ്രശമം രോചയന്തി 54**

(ബന്ധുക്കളോട്) കലഹിച്ചിട്ടുള്ളവർക്ക് ധർമ്മം ആചരിക്കുവാൻ സാധിക്കുകയില്ല. അവർ സുഖമനുഭവിക്കുകയോ, ആദരവ് സമ്പാദിക്കുകയോ ചെയ്യുന്നില്ല. അവർക്ക് ശാന്തി ഇഷ്ടപ്പെടുന്നുമില്ല.

**ന വൈ തേഷാം സ്വദതേ പഥ്യമുക്തം**
**യോഗക്ഷേമം കല്പതേ നോത തേഷാം**
**ഭിന്നാനാം വൈ മനുജേന്ദ്ര പരായണം**
**ന വിദ്യതേ കിം ചിദന്യദ്വിനാശാത് 55**

(ബന്ധുക്കളോട്) കലഹിച്ചിട്ടുള്ളവർക്ക് അവരുടെ നന്മയ്ക്കായി നല്കിയ ഉപദേശങ്ങൾ ഇഷ്ടപ്പെടുന്നില്ല. അവർക്ക് യോഗക്ഷേമവുമില്ല തന്നെ[4]. അവർക്ക് വിനാശമല്ലാതെ വേറെ എന്താണ് ആശ്രയമായിട്ടുള്ളത്.

**സംഭാവ്യം ഗോഷു സമ്പന്നം സംഭാവ്യം ബ്രാഹ്മണേ തപഃ**
**സംഭാവ്യം സ്ത്രീഷു ചാപല്യം സംഭാവ്യം ജ്ഞാതിതോ ഭയം 56**

---

[4] കൈവശമില്ലാത്തതിനെ നേടുന്നത് യോഗവും, ഉള്ളതിനെ സംരക്ഷിക്കുന്നത് ക്ഷേമവുമാണ്.

പശുക്കളിൽ പാലും, ബ്രാഹ്മണരിൽ തപസ്സും, സ്ത്രീകളിൽ ചാപല്യവും, ബന്ധുക്കളിൽ നിന്ന് ഭയവും സംഭാവ്യമാണ് (ഉണ്ടാകുന്നതാണ്).

**തന്തവോ*f*പ്യായതാ നിത്യം തന്തവോ ബഹുലാഃ സമാഃ**
**ബഹൂൻബഹുത്വാദായാസാൻ സഹന്തീത്യുപമാ സതാം 57**

അനേകം നേർത്ത നൂലുകൾ ഒരുമിച്ചുചേർത്താൽ അവയ്ക്ക് വളരെയധികം ഭാരം താങ്ങാനുള്ള കെല്പുണ്ടാകും. അതുപോലെ നല്ലവരായ അനേകം ബന്ധുക്കൾ ഒരുമിച്ചു നിന്നാൽ വളരെയധികം കഷ്ടപ്പാടുകളെ സഹിക്കുന്നതിനുള്ള കെല്പുണ്ടാകും.

**ധൂമായന്തേ വ്യപേതാനി ജ്വലന്തി സഹിതാനി ച**
**ധൃതരാഷ്ട്രോല്മുകാനീവ ജ്ഞാതയോ ഭരതർഷഭ 58**

അല്ലയോ ധൃതരാഷ്ട്ര! തീപ്പന്തങ്ങൾ വെവ്വേറെയാണെങ്കിൽ പുകയുകയും, ഒരുമിച്ചുനിന്നാൽ ശക്തമായി ജ്വലിക്കുകയും ചെയ്യുന്നതുപോലെയാണ് ബന്ധുക്കളും.

**ബ്രാഹ്മണേഷു ച യേ ശൂരാഃ സ്ത്രീഷു ജ്ഞാതിഷു ഗോഷു ച**
**വൃന്താദിവ ഫലം പക്വം ധൃതരാഷ്ട്ര പതന്തി തേ 59**

അല്ലയോ ധൃതരാഷ്ട്ര! ബ്രാഹ്മണരോടും, സ്ത്രീകളോടും, ബന്ധുക്കളോടും, പശുക്കളോടും ശൗര്യം കാണിക്കുന്നവർ ഞെട്ടിൽ നിന്ന് പഴുത്ത ഫലം അറ്റുവീഴുന്നതുപോലെ താഴെ വീണുനശിക്കുന്നു.

**മഹാനപ്യേകജോ വൃക്ഷോ ബലവാൻസുപ്രതിഷ്ഠിതഃ**
**പ്രസഹ്യ ഏവ വാതേന ശാഖാ സ്കന്ധം വിമർദിതും 60**

ഒറ്റയ്ക്ക് നില്ക്കുന്ന വൃക്ഷം വലുതും, അത്യന്തം ബലമുള്ളതും, വളരെ ഉറച്ചതുമാണെങ്കിലും ശക്തമായ കാറ്റിൽ അതിന്റെ തായ്ത്തടി തകരുകതന്നെ ചെയ്യും.

**അഥ യേ സഹിതാ വൃക്ഷാഃ സംഘശഃ സുപ്രതിഷ്ഠിതാഃ**
**തേ ഹി ശീഘ്രതമാന്വാതാൻസഹന്തേƒന്യോന്യസംശ്രയാത് 61**

എന്നാൽ, ഒരുമിച്ചു വളരുന്നതും, അടുത്തടുത്ത് നില്ക്കുന്നവയുമായ വൃക്ഷങ്ങൾ പരസ്പരം ആശ്രയിക്കുന്നതുകൊണ്ട് വളരെ ശക്തമായി വീശുന്ന കാറ്റിനെപ്പോലും സഹിക്കുവാൻ കെല്പുള്ളവരായിത്തീരുന്നു.

**ഏവം മനുഷ്യമപ്യേകം ഗുണൈരപി സമന്വിതം**
**ശക്യം ദ്വിഷന്തോ മന്യന്തേ വായുർദ്രുമമിവൈകജം 62**

അതുകൊണ്ട്, സകലഗുണങ്ങളുള്ളവനാണെങ്കിലും ഏകനായ വ്യക്തിയെ ശത്രുക്കൾ കാറ്റിൽ നശിക്കുന്ന ഒറ്റപ്പെട്ട മരം പോലെ പരാജയപ്പെടുത്താവുന്നവൻ എന്ന് കരുതുന്നു.

**അന്യോന്യസമുപഷ്ടംഭാദന്യോന്യാപാശ്രയേണ ച**
**ജ്ഞാതയഃ സമ്പ്രവർധന്തേ സരസീവോത്പലാന്യുത 63**

അന്യോന്യം സഹായിക്കുകയും, ആശ്രയിക്കുകയും ചെയ്യുന്നതിന്റെ ഫലമായി, കുളത്തിൽ കൂട്ടമായി വളരുന്ന താമരപ്പൂക്കളെപ്പോലെ, ബന്ധുക്കളും ഒരുമിച്ച് വളരുന്നു.

**അവധ്യാ ബ്രാഹ്മണാ ഗാവോ**
**സ്ത്രിയോ ബാലാശ്ച ജ്ഞാതയഃ**

**യേഷാം ചാന്നാനി ഭുഞ്ജീത**
**യേ ച സ്യുഃ ശരണാഗതാഃ 64**

ബ്രാഹ്മണർ, പശുക്കൾ, സ്ത്രീകൾ, കുട്ടികൾ, ബന്ധുക്കൾ എന്നിവരും, ആരുടെ അന്നമാണൊ നാം ഭക്ഷിച്ചിട്ടുള്ളത് അവരും, ശരണം പ്രാപിച്ചവരും വധിക്കപ്പെടാൻ പാടില്ലാത്തവരാണ്.

**ന മനുഷ്യേ ഗുണഃ കശ്ചിദന്യോ ധനവതാമപി**
**അനാതുരത്വാദ്ഭദ്രം തേ മൃതകല്പാ ഹി രോഗിണഃ 65**

അല്ലയോ രാജൻ! ധനവാന്മാരിൽ പോലും ആരോഗ്യത്തെക്കൂടാതെ വേറെ ഒരു ഗുണം ഇല്ല തന്നെ. ആരോഗ്യമില്ലാത്തവർ മരിച്ചതിൻ തുല്യമാണ്. അങ്ങ് ആരോഗ്യത്തോടെ സുഖമായിരിക്കട്ടെ.

**അവ്യാധിജം കടുകം ശീർഷരോഗം**
**പാപാനുബന്ധം പരുഷം തീക്ഷ്ണമുഗ്രം**
**സതാം പേയം യന്ന പിബന്ത്യസന്തോ**
**മന്യും മഹാരാജ പിബ പ്രശാമ്യ 66**

ഒരു രോഗത്തിൽ നിന്നുണ്ടാകാത്തതും, കയ്പുള്ളതും, പാപം നിമിത്തമുണ്ടാകുന്നതും, പരുഷവും, മൂർച്ചയേറിയതും, ഉഗ്രവുമായ തലവേദന പോലെയാണ് ക്രോധം. സജ്ജനങ്ങൾ അതിനെ കുടിക്കുവാൻ സാധിക്കും. ദുർജനങ്ങൾ അത് കഴിയുകയില്ല. അല്ലയോ രാജൻ! അങ്ങ് ഇതിനെ കുടിച്ച് ശാന്തി നേടൂ. (അങ്ങ് ക്രോധത്തെ അടക്കി ശാന്തചിത്തനാകൂ എന്നർഥം).

**രോഗാർദിതാ ന ഫലാന്യാദ്രിയന്തേ**
**ന വൈ ലഭന്തേ വിഷയേഷു തത്ത്വം**
**ദുഃഖോപേതാ രോഗിണോ നിത്യമേവ**
**ന ബുധ്യന്തേ ധനഭോഗാന്ന സൌഖ്യം**

രോഗം മൂലം കഷ്ടപ്പെടുന്നവർ ഒന്നിനെയും ആസ്വദിക്കുന്നില്ല. അവർക്ക് ഒരു വിഷയത്തിലും സുഖമനുഭവിക്കുന്നില്ല. അതുപോലെ ദുഃഖം ബാധിച്ചവരും ധനം, ഭോഗം എന്നിവയിൽ നിന്നുള്ള സുഖം അറിയുന്നില്ല.

**പുരാ ഹ്യുക്തോ നാകരോസ്ത്വം വചോ മേ**
**ദ്യൂതേ ജിതാം ദ്രൌപദീം പ്രേക്ഷ്യ രാജൻ**
**ദുര്യോധനം വാരയേത്യക്ഷവത്യാം**
**കിതവത്വം പണ്ഡിതാ വർജയന്തി 68**

അല്ലയോ രാജൻ! ചൂതിലൂടെ ദ്രൗപദിയെ നേടിയതുകണ്ടിട്ട് പണ്ട് ഞാൻ അങ്ങയോട് പറഞ്ഞിരുന്നു, "പാണ്ഡവർ സത്യസന്ധരാണ്, അവർ കള്ളച്ചൂത് കളിക്കുന്നില്ല. അതു കൊണ്ട് ദുര്യോധനനെ തടയൂ!" എന്ന്. (എന്നാൽ അങ്ങ് എന്റെ വാക്കനുസരിച്ചില്ല).

**ന തദ്ബലം യന്മൃദുനാ വിരുധ്യതേ**
**മിശ്രോ ധർമസ്തരസാ സേവിതവ്യഃ**
**പ്രധ്വംസിനീ ക്രൂരസമാഹിതാ ശ്രീർ**
**മൃദുപ്രൌഢാ ഗച്ഛതി പുത്രപൌത്രാൻ 69**

സൗമ്യതയോട് വിരുദ്ധമായ ബലം ശരിയായ ബലമല്ല. സൗമ്യതയും ബലവും കൂടിച്ചേർന്നിട്ടുള്ള ധർമ്മമാണ് ആചരിക്കപ്പെടേണ്ടത്. ക്രൂരതയിലൂടെ സമാഹരിച്ച ഐശ്വര്യം നാശമടയാൻ വിധിക്കപ്പെട്ടതാണ്. എന്നാൽ സൗമ്യതയെയും

ബലത്തെയും ആശ്രയിച്ചുള്ള ഐശ്വര്യം പുത്രപൗത്രന്മാരിലേയ്ക്ക് ചെല്ലുന്നു.

**ധാർതരാഷ്ട്രാഃ പാണ്ഡവാൻ പാലയന്തു**
**പാണ്ഡോഃ സുതാസ്തവ പുത്രാംശ്ച പാന്തു**
**ഏകാരിമിത്രാഃ കുരവോ ഹ്യേകമന്ത്രാ**
**ജീവന്തു രാജൻസുഖിനഃ സമൃദ്ധാഃ 70**

അതുകൊണ്ട്, അങ്ങയുടെ പുത്രന്മാർ പാണ്ഡവന്മാരെ പാലിക്കുകയും, അവർ അങ്ങയുടെ പുത്രന്മാരെ പാലിക്കുകയും ചെയ്യട്ടെ. കൗരവരും പാണ്ഡവരും ഒരേ ശത്രുമിത്രങ്ങളോടുകൂടിയവരായി സന്തോഷത്തോടും, ഐശ്വര്യത്തോടും കൂടി ഏകമന്ത്രന്മാരായി (ഒരുമിച്ച് കാര്യങ്ങൾ ചർച്ച ചെയ്തുകൊണ്ട്) ഒരുമിച്ച് ജീവിക്കട്ടെ

**മേഢീഭൂതഃ കൗരവാണാം ത്വമദ്യ**
**ത്വയ്യാധീനം കുരുകുലമാജമീഢ**
**പാർഥാൻ ബാലാൻ വനവാസപ്രതപ്താൻ**
**ഗോപായസ്വ സ്വം യശസ്താത രക്ഷൻ 71**

അല്ലയോ രാജൻ! ഇന്ന് അങ്ങാണ് കൗരവന്മാരുടെയും പാണ്ഡവന്മാരുടെയും ആശ്രയം. കുരുകുലം, ഹേ ആജമീഢ! അങ്ങയുടെ അധീനത്തിലാണ്. വനവാസദുഃഖമനുഭവിച്ചവരായ പാണ്ഡവന്മാരെ, അങ്ങയുടെ യശസ്സിനെ രക്ഷിച്ചുകൊണ്ട്, അങ്ങ് പാലിക്കൂ.

**സന്ധത്സ്വ ത്വം കൗരവാൻ പാണ്ഡുപുത്രൈർ**
**മാ തേƒന്തരം രിപവഃ പ്രാർഥയന്തു**
**സത്യേ സ്ഥിതാസ്തേ നരദേവ സർവേ**
**ദുരവ്യോധനം സ്ഥാപയ ത്വം നരേന്ദ്ര 72**

അങ്ങ് കൗരവന്മാരെ പാണ്ഡവരുമായി സന്ധി ചെയ്യിപ്പിക്കൂ. നിങ്ങളുടെ ഈ വൈരത്തെ ശത്രുക്കൾ ആഗ്രഹിക്കാതിരിക്കട്ടെ. അല്ലയോ രാജൻ! അവരെല്ലാവരും (പാണ്ഡവർ) സത്യനിഷ്ഠയുള്ളവരാണ്. അല്ലയോ രാജൻ! ദുരദ്യോധനനെ അങ്ങ് നിയന്ത്രിക്കൂ.

**ഇതി ശ്രീമഹാഭാരതേ ഉദ്യോഗപർവണി പ്രജാഗരപർവണി വിദുരഹിതവാക്യേ ഷട്ത്രിംശോ$f$ധ്യായഃ 36**

ശ്രീമഹാഭാരതത്തിലെ ഉദ്യോഗപർവത്തിൽ പ്രജാഗരപർവത്തിലെ വിദുരഹിതവാക്യത്തിൽ മുപ്പത്തിയാറാമദ്ധ്യായം സമാപിച്ചു.

# അധ്യായം അഞ്ച്

**വിദുര ഉവാച**
**സപ്തദശേമാൻ രാജേന്ദ്ര മനുഃ സ്വായംഭുവോ*ƒ*ബ്രവീത്**
**വൈചിത്രവീര്യ പുരുഷാനാകാശം മുഷ്ടിഭിർഘ്നതഃ 1**
**താനേവേന്ദ്രസ്യ ഹി ധനുരനാമ്യം നമതോ*ƒ*ബ്രവീത്**
**അഥോ മരീചിനഃ പാദാനനാമ്യാന്നമതസ്തഥാ 2**

വിദുരർ പറഞ്ഞു, "അല്ലയോ വൈചിത്രവീര്യ! ആകാശത്തിൽ മുഷ്ടികൊണ്ട് പ്രഹരിക്കുന്നവരോ, മഴവില്ലിനെ (ഇന്ദ്രധനുസ്സിനെ) വളയ്ക്കുവാൻ ശ്രമിക്കുന്നവരോ, അതുമല്ലെങ്കിൽ സൂര്യരശ്മികളെ പിടിക്കുവാൻ ശ്രമിക്കുന്നവരോ ആണ് ഈ പതിനേഴ് പേരെന്ന് സ്വായംഭുവമനു പറഞ്ഞിട്ടുണ്ട്.

**യശ്ചാശിഷ്യം ശാസതി യശ്ച കുപ്യതേ**
**യശ്ചാതിവേലം ഭജതേ ദ്വിഷന്തം**
**സ്ത്രിയശ്ച യോ*ƒ*രക്ഷതി ഭദ്രമശ്നുതേ**
**യശ്ചായാച്യം യാചതി യശ്ച കത്ഥതേ 3**

**യശ്ചാഭിജാതഃ പ്രകരോത്യകാര്യം**
**യശ്ചാബലോ ബലിനാ നിത്യവൈരീ**
**അശ്രദ്ദധാനായ ച യോ ബ്രവീതി**
**യശ്ചാകാമ്യം കാമയതേ നരേന്ദ്ര 4**

**വധ്വാ ഹാസം ശ്വശുരോ യശ്ച മന്യതേ**
**വധ്വാ വസന്നുത യോ മാനകാമഃ**
**പരക്ഷേത്രേ നിർവപതി യശ്ച ബീജം**
**സ്ത്രിയം ച യഃ പരിവദതേ*ƒ*തിവേലം 5**

**യശ്ചൈവ ലബ്ധ്വാ ന സ്മരാമീത്യുവാച**
**ദത്ത്വാ ച യഃ കത്ഥതി യാച്യമാനഃ**
**യശ്ചാസതഃ സാന്ത്വമുപാസതീഹ**
**ഏതേ$f$നുയാന്ത്യനിലം പാശഹസ്താഃ 6**

ശിഷ്യനല്ലാത്തവനെ ശാസിക്കുകയോ അവനോട് കോപിക്കുകയോ ചെയ്യുന്നവൻ, തന്നെ ദ്വേഷിക്കുന്നവനെ ശാന്തനാക്കുവാൻ അമിതമായി ശ്രമിക്കുന്നവൻ, സ്ത്രീകളുടെ ദൗർബ്ബല്യത്തെ നിയന്ത്രിക്കുവാൻ ശ്രമിക്കുന്നവൻ, ഒരിക്കലും യാചിക്കരുതാത്തവനോട് യാചിക്കുന്നവൻ, പൊങ്ങച്ചം പറയുന്നവൻ, ഉയർന്ന കുലത്തിൽ പിറന്നിട്ട് നിഷിദ്ധകർമ്മം ചെയ്യുന്നവൻ, അരുതാത്തത് കാമിക്കുന്നവൻ, പുത്രവധുവിനോട് കൂടി നേരമ്പോക്ക് പറയുന്ന ശ്വശുരൻ, പുത്രവധുവുമൊത്ത് ഏകാന്തമായിവസിച്ചുകൊണ്ട് മാന്യത കാംക്ഷിക്കുന്നവൻ, അന്യന്റെ വയലിൽ വിത്തിടുന്നവൻ, സ്വന്തം പത്നിയെക്കുറിച്ച് അധികമായി പരാതി പറയുന്നവൻ, അന്യനിൽ നിന്ന് എന്തെങ്കിലും സ്വീകരിച്ചിട്ട് അത് ഓർമ്മിക്കുന്നില്ലെന്ന് പറയുന്നവൻ, അന്യൻ എന്തെങ്കിലും നല്കിയിട്ട് യാചിചപ്പോൾ നല്കിയതാണെന്ന് പൊങ്ങച്ചം പറയുന്നവൻ, ദുഷ്ടനെ ശാന്തനാക്കാൻ ശ്രമിക്കുന്നവൻ എന്നീ പതിനേഴു പേർ കൈകളിൽ കയറുമായി കാറ്റിനെ പിന്തുടരുന്നു[5].

**യസ്മിന്യഥാ വർതതേ യോ മനുഷ്യ-**
**സ്തസ്മിംസ്തഥാ വർതിതവ്യം സ ധർമഃ**
**മായാചാരോ മായയാ വർതിതവ്യഃ**
**സാധ്വാചാരഃ സാധുനാ പ്രത്യുദേയഃ 7**

[5] ഏതാന്നയന്തി നിരയം പാശഹസ്താഃ എന്നും പാഠഭേദമുണ്ട്. ഈ പതിനേഴുപേരെ പാശഹസ്തന്മാരായ യമദൂതന്മാർ നരകത്തിലേയ്ക്ക് നയിക്കുന്നു എന്നർത്ഥം.

തന്നോട് ഒരാൾ എപ്രകാരം വർത്തിക്കുന്നുവോ അതുപോലെ അയാളോടും വർത്തിക്കേണ്ടതാണ്. വഞ്ചന കാണിക്കുന്ന വരോട് വഞ്ചനയും, സത്യസന്ധമായി ഇടപെടുന്നവരോട് അതേപോലെയും വർത്തിക്കേണ്ടതാണ്.

**ധൃതരാഷ്ട്ര ഉവാച**
**ശതായുരുക്തഃ പുരുഷഃ സർവവേദേഷു വൈ യദാ**
**നാപ്നോത്യഥ ച തത്സർവമായുഃ കേനേഹ ഹേതുനാ 8**

ധൃതരാഷ്ട്രർ പറഞ്ഞു, "മനുഷ്യന്റെ ആയുസ്സ് നൂറ് വർഷമാണെന്ന് സകലവേദങ്ങളിലും പറഞ്ഞിട്ടുണ്ട്. എന്നിട്ടും എന്തു കാരണം കൊണ്ടാണ് മനുഷ്യൻ ആ ആയുസ്സ് പൂർണ്ണ മായി ലഭിക്കാത്തത്?"

**വിദുര ഉവാച**
**അതിവാദോഽതിമാനശ്ച തഥാത്യാഗോ നരാധിപ**
**ക്രോധശ്ചാതിവിവിത്സാ ച മിത്രദ്രോഹശ്ച താനി ഷട് 9**
**ഏത ഏവാസയസ്തീക്ഷ്ണാഃ കൃന്തന്ത്യായൂംഷി ദേഹിനാം**
**ഏതാനി മാനവാൻഘ്നന്തി ന മൃത്യുർഭദ്രമസ്തു തേ 10**

വിദുരർ പറഞ്ഞു, "അല്ലയോ രാജൻ! അധികമായ അഭിമാനം, അധികമായുള്ള ഭാഷണം, ത്യാഗമില്ലായ്മ, ക്രോധം, അറിയു വാനുള്ള അമിതമായ ആഗ്രഹം, മിത്രദ്രോഹം എന്നീ ആറെണ്ണമാണ് അതിനുള്ള കാരണം. അത്യധികം മൂർച്ചയുള്ള ഈ വാളുകളാണ് മനുഷ്യരുടെ ആയുസ്സിനെ അറുത്തു മാറ്റുന്നത്. ഇവയാണ് മനുഷ്യനെ ഹനിക്കുന്നത്, മരണമല്ല. രാജൻ! അങ്ങയ്ക്ക് നന്മ വരട്ടെ.

**വിശ്വസ്തസ്യൈതി യോ ദാരാന്യശ്ചാപി ഗുരുതല്പഗഃ**
**വൃഷലീപതിർദ്വിജോ യശ്ച പാനപശ്ചൈവ ഭാരത 11**

**ആദേശകൃത് വൃത്തിഹന്താ ദ്വിജാനാം പ്രേഷകശ്ച യഃ**
**ശരണാഗതഹാ ചൈവ സർവേ ബ്രഹ്മഹണൈഃ സമാഃ**
**ഏതൈഃ സമേത്യ കർതവ്യം പ്രായശ്ചിത്തമിതി ശ്രുതിഃ 12**

തന്നെ വിശ്വസിച്ചവന്റെ ഭാര്യയെ പ്രാപിച്ചവൻ, ഗുരുപത്നിയെ പ്രാപിച്ചവൻ, ശൂദ്രസ്ത്രീയുടെ ഭർത്താവായ ബ്രാഹ്മണൻ, മദ്യപാനിയായ ബ്രാഹ്മണൻ, ഗുരുതുല്യരോട് ആജ്ഞാപിക്കുന്നവൻ, അന്യരുടെ ഉപജീവനമാർഗം നഷ്ടപ്പെടുത്തുന്നവൻ, ബ്രാഹ്മണരെ സേവകരായി നിയോഗിക്കുന്നവൻ, ശരണാഗതനെ വധിച്ചവൻ എന്നിവർ ബ്രഹ്മഹത്യചെയ്തവനോട് തുല്യരാണ്. ഇവരുമായി ഇടപെട്ടാൽ പ്രായശ്ചിത്തം ചെയ്യണമെന്ന് വേദം അനുശാസിക്കുന്നു.

**ഗൃഹീ വദാന്യോ*f*നപവിദ്ധവാക്യഃ**
**ശേഷാന്നഭോക്താപ്യവിഹിംസകശ്ച**
**നാനർഥകൃത്ത്യക്തകലിഃ കൃതജ്ഞഃ**
**സത്യോ മൃദുഃ സ്വർഗമുപൈതി വിദ്വാൻ 13**

ഗൃഹസ്ഥനും, ദാനശീലനും, സ്വന്തം വാക്കിനെ ത്യജിക്കാത്തവനും, ദേവപിതൃക്കൾക്ക് നിവേദിച്ച ശേഷം മാത്രം ഭക്ഷിക്കുന്നവനും, ഹിംസിക്കാത്തവനും, അനർഥമുണ്ടാക്കാത്തവനും, കലഹിക്കാത്തവനും, കൃതജ്ഞനും, സത്യസന്ധനും, സൗമ്യനും ജ്ഞാനിയുമായ വ്യക്തി സ്വർഗം പ്രാപിക്കുന്നു.

**സുലഭാഃ പുരുഷാ രാജൻസതതം പ്രിയവാദിനഃ**
**അപ്രിയസ്യ തു പഥ്യസ്യ വക്താ ശ്രോതാ ച ദുർലഭഃ 14**

അല്ലയോ രാജൻ! പ്രിയമായി സംസാരിക്കുന്നവർ സുലഭമാണ്. എന്നാൽ അപ്രിയവും ഹിതവുമായ കാര്യം പറയുന്നവരും അതു കേൾക്കുന്നവരും വളരെ ദുർലഭരാണ്.

**യോ ഹി ധർമം വ്യപാശ്രിത്യ ഹിത്വാ ഭർതുഃ പ്രിയാപ്രിയേ**
**അപ്രിയാണ്യാഹ പഥ്യാനി തേന രാജാ സഹായവാൻ 15**

യാതൊരുവനാണോ രാജാവിന്റെ ഇഷ്ടാനിഷ്ടങ്ങൾ പരിഗണിക്കാതെ ധർമ്മത്തെ മാത്രം കണക്കിലെടുത്ത് ഹിതകരമായ അപ്രിയങ്ങൾ പറയുന്നത് അവൻ രാജാവിന്റെ ശക്തിയെ വർദ്ധിപ്പിക്കുന്നു.

**ത്യജേത്കുലാർഥേ പുരുഷം ഗ്രാമസ്യാർഥേ കുലം ത്യജേത്**
**ഗ്രാമം ജനപദസ്യാർഥേ ആത്മാർഥേ പൃഥിവീം ത്യജേത് 16**

കുലത്തിനായിക്കൊണ്ട് കുലത്തിലെ ഒരു അംഗത്തെയും, ഗ്രാമത്തിനായി ഒരു കുലത്തെയും, രാജ്യത്തിനായി ഒരു ഗ്രാമത്തെയും, ആത്മാവിനായി ഭൂമിയെത്തന്നെയും ത്യജിക്കേണ്ടതാണ്.

**ആപദർഥം ധനം രക്ഷേദ്ദാരാന്രക്ഷേദ്ധനൈരപി**
**ആത്മാനം സതതം രക്ഷേദ്ദാരൈരപി ധനൈരപി 17**

ആപത്തുകാലം മുൻകൂട്ടിക്കണ്ട് ധനം സൂക്ഷിച്ചുവെയ്ക്കണം. ധനത്തേക്കാളധികം ഭാര്യയെ രക്ഷിക്കണം. എന്നാൽ ധനത്തെക്കാളും, ഭാര്യയെക്കാളുമധികം ഒരുവൻ സ്വയം രക്ഷിക്കേണ്ടതാണ്.

**ഉക്തം മയാ ദ്യൂതകാലേƒപി രാജ-**
**ന്നൈവം യുക്തം വചനം പ്രാതിപീയ**
**തദൌഷധം പഥ്യമിവാതുരസ്യ**
**ന രോചതേ തവ വൈചിത്രവീര്യ 18**

അല്ലയോ പ്രാതിപീയ (പ്രതീപന്റെ പുത്രൻ)! ചൂതുകളിച്ചു കൊണ്ടിരുന്ന സമയത്തുതന്നെ ഞാൻ അങ്ങയോട് പറഞ്ഞി രുന്നു, "അല്ലയോ വൈചിത്രവീര്യ! ഇത് ഉചിതമല്ല" എന്ന്. എന്നാൽ രോഗിക്ക് ഔഷധം രുചിക്കാത്തതുപോലെ അങ്ങയ്ക്ക് അത് രുചിച്ചില്ല.

**കാകൈരിമാംശ്ചിത്രബർഹാന്മയൂരാൻ**
**പരാജൈഷ്ഠാഃ പാണ്ഡവാന്ധാർതരാഷ്ട്രൈഃ**
**ഹിത്വാ സിംഹാൻ ക്രോഷ്ടുകാൻ ഗൂഹമാനഃ**
**പ്രാപ്തേ കാലേ ശോചിതാ ത്വം നരേന്ദ്ര 19**

അല്ലയോ രാജൻ! വിവിധവർണ്ണത്തിലുള്ള ചിറകുകളുള്ള മയിലുകളാകുന്ന പാണ്ഡവന്മാരെ വെറും കാക്കകളാകുന്ന ധാർത്തരാഷ്ട്രന്മാരെക്കൊണ്ട് പരാജയപ്പെടുത്തുവാൻ അങ്ങ് ആഗ്രഹിക്കുന്നു. സിംഹങ്ങളെ ഒഴിവാക്കി കുറുനരികളെയാണ് അങ്ങ് സംരക്ഷിക്കുന്നത്. സമയം വരുമ്പോൾ അങ്ങയ്ക്ക് ഇതിനുവേണ്ടിയെല്ലാം ദുഃഖിക്കേണ്ടിവരും.

**യസ്താത ന ക്രുധ്യതി സർവകാലം**
**ഭൃത്യസ്യ ഭക്തസ്യ ഹിതേ രതസ്യ**
**തസ്മിൻഭൃത്യാ ഭർതരി വിശ്വസന്തി**
**ന ചൈനമാപത്സു പരിത്യജന്തി 20**

അല്ലയോ കുഞ്ഞേ! യാതൊരു സ്വാമി (യജമാനൻ) തന്നെ ഭക്തിപൂർവം സേവിക്കുന്ന സേവകരോട് ഒരിക്കലും ദേഷ്യ പ്പെടുന്നില്ലയോ, അയാളിൽ അവരെല്ലാം വിശ്വാസമർപ്പിക്കുന്നു; ആപത്തു വരുമ്പോൾ അവർ അയാളെ ത്യജിക്കുന്നുമില്ല.

**ന ഭൃത്യാനാം വൃത്തിസംരോധനേന**
**ബാഹ്യം ജനം സഞ്ജിഘൃക്ഷേദപൂർവം**

**ത്യജന്തി ഹ്യേനമുചിതാവരുദ്ധാഃ**
**സ്നിഗ്ധാ ഹ്യമാത്യാഃ പരിഹീനഭോഗാഃ 21**

തന്റെ ഭൃത്യന്മാരുടെ വേതനം തടഞ്ഞുവെച്ചുകൊണ്ടോ, അവർക്കുള്ള സഹായധനം നിർത്തിവെച്ചുകൊണ്ടോ ഒരുവൻ സമ്പത്ത് വർദ്ധിപ്പിക്കുവാൻ ആഗ്രഹിക്കരുത്. യജമാനനോട് സ്നേഹമുള്ള മന്ത്രിമാർ പോലും തങ്ങളുടെ വരുമാനം നിലച്ചുകഴിഞ്ഞാൽ പിന്നെ യജമാനനെതിരെ തിരിയുകയും, (ആപത്തു വരുമ്പോൾ) അയാളെ ഉപേക്ഷിക്കുകയും ചെയ്യുന്നു.

**കൃത്യാനി പൂർവം പരിസംഖ്യായ സർവാ-**
**ണ്യായവ്യയാവനുരൂപാം ച വൃത്തിം**
**സംഗൃഹ്ണീയാദനുരൂപാൻ സഹായാൻ**
**സഹായസാധ്യാനി ഹി ദുഷ്കരാണി 22**

ചെയ്യുവാനുദ്ദേശിക്കുന്ന കാര്യങ്ങളെയും നേരത്തെ നന്നായി നിശ്ചയിക്കുകയും, വരവുചെലവുകൾക്കനുസരിച്ച് മാത്രം ഭൃത്യന്മാരുടെ ശമ്പളം ക്രമീകരിക്കുകയും ചെയ്തിട്ട് രാജാവ് അനുയോജ്യമായ സഹായം (സഹപ്രവർത്തകർ) തേടേണ്ടതാണ്. എന്തെന്നാൽ സഹായം കൊണ്ട് നേടാൻ കഴിയാത്തതായി ഒന്നുമില്ല.

**അഭിപ്രായം യോ വിദിത്വാ തു ഭർതുഃ**
**സർവാണി കാര്യാണി കരോത്യതന്ദ്രീഃ**
**വക്താ ഹിതാനാമനുരക്ത ആര്യഃ**
**ശക്തിജ്ഞ ആത്മേവ ഹി സോഽനുകമ്പ്യഃ**

യജമാനന്റെ അഭിപ്രായത്തെ അറിഞ്ഞിട്ട് (അതനുസരിച്ച്) എല്ലാ കാര്യങ്ങളും മടിയില്ലാതെ ചെയ്യുന്നവനും, മാന്യനും,

യജമാനൻ ഹിതകരമായതുമാത്രം പറയുന്നവനും, തന്റെ ശക്തിയെയും, താനുമായി ബന്ധപ്പെടുന്നവരുടെ ശക്തിയെയും അറിയുന്നവനുമായ സേവകനെ രാജാവ് തന്റെ രണ്ടാമത്തെ ആത്മാവായി കരുതേണ്ടതാണ്.

**വാക്യം തു യോ നാദ്രിയതേƒനുശിഷ്ടഃ**
**പ്രത്യാഹ യശ്ചാപി നിയുജ്യമാനഃ**
**പ്രജ്ഞാഭിമാനീ പ്രതികൂലവാദീ**
**ത്യാജ്യഃ സ താദൃക്ത്വരയൈവ ഭൃത്യഃ 24**

യജമാനൻ ആജ്ഞാപിക്കുമ്പോൾ അനുസരിക്കാത്തവനും, എന്തെങ്കിലും കാര്യം ഏല്പിക്കുമ്പോൾ അതുചെയ്യുവാൻ വിസമ്മതിക്കുകയും ചെയ്യുന്നവനും, തന്റെ ബുദ്ധിയിൽ അഭിമാനിക്കുന്നവനും, (യജമാനൻ) പ്രതികൂലമായി സംസാരിക്കുന്നവനുമായ ഭൃത്യനെ ഉടനെതന്നെ ത്യജിക്കേണ്ടതാണ്.

**അസ്തബ്ധമക്ലീബമദീർഘസൂത്രം**
**സാനുക്രോശം ശ്ലക്ഷ്ണമഹാര്യമന്യൈഃ**
**അരോഗജാതീയമുദാരവാക്യം**
**ദൂതം വദന്ത്യഷ്ടഗുണോപപന്നം 25**

ഗർവ്വില്ലാത്തവൻ, സമർഥൻ, ജോലി ചെയ്യാതെ നീട്ടിവെയ്ക്കാത്തവൻ, ദയയുള്ളവൻ, ശുചിത്വമുള്ളവൻ, അന്യരാൽ സ്വാധീനിക്കപ്പെടാത്തവൻ, രോഗങ്ങളൊന്നുമില്ലാത്ത കുടുംബത്തിൽ പിറന്നവൻ, ഉദാരമായി സംസാരിക്കുന്നവൻ എന്നിങ്ങനെ എട്ടു ഗുണങ്ങൾ ഉള്ളവനായിരിക്കണം ഒരു സേവകൻ എന്ന് പറയപ്പെടുന്നു.

**ന വിശ്വാസാജ്ജാതു പരസ്യ ഗേഹം**
**ഗച്ഛേന്നരശ്ചേതയാനോ വികാലേ**

**ന ചത്വരേ നിശി തിഷ്ഠേന്നിഗൂഢോ**
**ന രാജന്യാം യോഷിതം പ്രാർഥയീത 26**

നേരം ഇരുട്ടിയ ശേഷം അന്യഗൃഹത്തിൽ, നേരത്തെ അറിയിച്ചിട്ടാണെങ്കിൽ പോലും, വിശ്വാസപൂർവ്വം പോകരുത്. അന്യന്റെ മുറ്റത്ത് (നാല്ക്കവലയിൽ) രാത്രിസമയം ഒളിച്ചിരിക്കരുത്. രാജസംബന്ധമുള്ള (രാജകുടുംബത്തിലെ അംഗമോ അല്ലെങ്കിൽ രാജാവ് പ്രേമിക്കുന്നവളോ ആയ) സ്ത്രീയെ ആഗ്രഹിക്കരുത്.

**ന നിഹ്നവം സത്രഗതസ്യ ഗച്ഛേത്-**
**സംസൃഷ്ടമന്ത്രസ്യ കുസംഗതസ്യ**
**ന ച ബ്രൂയാന്നാശ്വസാമി ത്വയീതി**
**സ കാരണം വ്യപദേശം തു കുര്യാത് 27**

നീചന്മാരുമായി സഹവസിച്ചുകൊണ്ട് അവരുമായി തന്റെ രഹസ്യങ്ങൾ ചർച്ച ചെയ്യുന്നവനുമായ രാജാവിന്റെ തീരുമാനത്തെ എതിർക്കരുത്. "ഞാൻ നിന്നെ വിശ്വസിക്കുന്നില്ല" എന്ന് അയാളോട് നേരിട്ട് ഒരിക്കലും പറയരുത്. എന്നാൽ വേറെ എന്തെങ്കിലും കാരണം പറഞ്ഞ് ഒഴിഞ്ഞുമാറണം.

**ഘൃണീ രാജാ പുംശ്ചലീ രാജഭൃത്യഃ**
**പുത്രോ ഭ്രാതാ വിധവാ ബാലപുത്രാ**
**സേനാജീവീ ചോദ്ധൃതഭക്ത ഏവ**
**വ്യവഹാരേ വൈ വർജനീയാഃ സ്യുരേതേ 28**

അമിതമായി ദയയുള്ള രാജാവ്, അഭിസാരിക, രാജസേവകൻ, പുത്രൻ, സഹോദരൻ, ആൺകുഞ്ഞുള്ള വിധവ, സൈനികൻ, വലുതായ നഷ്ടമനുഭവിച്ചയാൾ എന്നിവരെ വ്യവഹാരങ്ങളിൽ ഒഴിവാക്കേണ്ടതാണ്.

**ഗുണാ ദശ സ്നാനശീലം ഭജന്തേ**
**ബലം രൂപം സ്വരവർണപ്രശുദ്ധിഃ**
**സ്പർശശ്ച ഗന്ധശ്ച വിശുദ്ധതാ ച**
**ശ്രീഃ സൌകുമാര്യം പ്രവരാശ്ച നാര്യഃ 29**

പതിവായി സ്നാനം ചെയ്യുന്നവൻ ഈ പത്ത് കാര്യങ്ങൾ ലഭിക്കുന്നു ബലം, സൗന്ദര്യം, നല്ല സ്വരം, ഉച്ചാരണശുദ്ധി, മൃദുസ്പർശം, സുഗന്ധം, വിശുദ്ധി, ഐശ്വര്യം, അംഗ സൗഷ്ഠവം, സുന്ദരികളായ സ്ത്രീകൾ.

**ഗുണാശ്ച ഷണ്മിതഭുക്തം ഭജന്തേ**
**ആരോഗ്യമായുശ്ച സുഖം ബലം ച**
**അനാവിലം ചാസ്യ ഭവേദപത്യം**
**ന ചൈനമാദ്യൂന ഇതി ക്ഷിപന്തി 30**

മിതമായി ഭക്ഷിക്കുന്നവൻ ആറ് ഗുണങ്ങൾ വന്നുചേരുന്നു. ആരോഗ്യം, ആയുസ്സ്, സുഖം, ബലം, രോഗമില്ലാത്ത സന്തതി കൾ, അമിതാഹാരിയെന്ന് ആരും അവനെ അധിക്ഷേപിക്കു ന്നുമില്ല.

**അകർമശീലം ച മഹാശനം ച**
**ലോകദ്വിഷ്ടം ബഹുമായം നൃശംസം**
**അദേശകാലജ്ഞമനിഷ്ടവേഷം**
**ഏതാൻഗൃഹേ ന പ്രതിവാസയീത 31**

എപ്പോഴും അരുതാത്തത് ചെയ്യുന്നവനും, അമിതമായി ഭക്ഷിക്കുന്നവൻ, എല്ലാവരും വെറുക്കുന്നവൻ, വഞ്ചകൻ, ദേശകാലങ്ങളെ അറിയാത്തവൻ, ശരിയായി വേഷം ധരിക്കാ ത്തവൻ എന്നിവർക്ക് വീട്ടിൽ താമസിപ്പിക്കരുത്.

**കദര്യമാക്രോശകമശ്രുതം ച**
**വരാകസംഭൂതമമാന്യമാനിനം**
**നിഷ്ഠൂരിണം കൃതവൈരം കൃതഘ്നം**
**ഏതാൻഭൃശാർതോ𝑓പി ന ജാതു യാചേത് 32**

എത്രമാത്രം ആപത്തിൽപെട്ടാലും പിശുക്കൻ, അന്യരെ അധിക്ഷേപിക്കുന്നവൻ, ശാസ്ത്രജ്ഞാനമില്ലാത്തവൻ, നീചൻ, ബഹുമാനമർഹിക്കുന്നവരെ ആദരിക്കാത്തവൻ, ക്രൂരൻ, കലഹിക്കുന്നവൻ, നന്ദിയില്ലാത്തവൻ എന്നിവരോട് യാചിക്കരുത്.

**സംക്ലിഷ്ടകർമാണമതിപ്രവാദം**
**നിത്യാനൃതം ചാദൃഢഭക്തികം ച**
**വികൃഷ്ടരാഗം ബഹുമാനിനം ചാ-**
**പ്യേതാന്ന സേവേത നരാധമാൻ ഷട് 33**

വിപരീതകർമ്മങ്ങളെ ചെയ്യുന്നവൻ, പരുഷമായി സംസാരിക്കുന്നവൻ, എന്നും തെറ്റ് ചെയ്യുന്നവൻ, ദേവന്മാരോട് ദൃഢമായ ഭക്തിയില്ലാത്തവൻ, സ്നേഹമില്ലാത്തവൻ, സ്വയം കേമനെന്ന് ഭാവിക്കുന്നവൻ എന്നീ മനുഷ്യാധമന്മാരുമായി ഒരിക്കലും സഹവസിക്കരുത് (സേവിക്കരുത്).

**സഹായബന്ധനാ ഹ്യർഥാഃ സഹായാശ്ചാർഥബന്ധനാഃ**
**അന്യോന്യബന്ധനാവേതൌ വിനാന്യോന്യം ന സിധ്യതഃ 34**

അർഥങ്ങൾ (നേടുവാനുദ്ദേശിക്കുന്ന കാര്യങ്ങൾ) എപ്പോഴും സഹായത്തെ ആശ്രയിച്ചിരിക്കുന്നു. സഹായം അർഥത്തെയും ആശ്രയിച്ചിരിക്കുന്നു. അന്യോന്യം ആശ്രയിച്ചിരിക്കുന്ന ഇവരണ്ടും ഒന്നില്ലാതെ മറ്റൊന്ന് സാധിക്കുന്നതല്ല.

**ഉത്പാദ്യ പുത്രാനനൃണാംശ്ച കൃത്വാ**
**വൃത്തിം ച തേഭ്യോ$\mathcal{f}$നുവിധായ കാം ചിത്**
**സ്ഥാനേ കുമാരീഃ പ്രതിപാദ്യ സർവാ**
**അരണ്യസംസ്ഥോ മുനിവദ്ബുഭൂഷേത് 35**

പുത്രന്മാരെ ജനിപ്പിച്ചിട്ട് അവർക്ക് എന്തെങ്കിലും വരുമാന മാർഗം ഏർപ്പെടുത്തിയിട്ട് അവരെ സ്വതന്ത്രരാക്കി, പെൺ മക്കളെ യോഗ്യന്മാരുടെ കൈകളിലേല്പിച്ചിട്ട് ഒരുവൻ വനത്തി ലേയ്ക്ക് പോയി മുനിയെപ്പോലെ വസിക്കുവാൻ ആഗ്രഹിക്കേ ണ്ടതാണ്.

**ഹിതം യത്സർവഭൂതാനാമാത്മനശ്ച സുഖാവഹം**
**തത്കുര്യാദീശ്വരോ ഹ്യേതന്മൂലം ധർമാർഥസിദ്ധയേ 36**

രാജാവ് സർവജീവികൾക്കും ഹിതകരമായതും, തനിയ്ക്ക് സുഖം നല്കുന്നതുമായ കർമ്മങ്ങൾ ചെയ്യേണ്ടതാണ്. എന്തെ ന്നാൽ അവയാണ് (ഇത്തരം കർമ്മങ്ങളാണ്) ധർമ്മം, അർഥം എന്നിവ ലഭിക്കുവാനുള്ള മൂലകാരണം.

**ബുദ്ധിഃ പ്രഭാവസ്തേജശ്ച സത്ത്വമുത്ഥാനമേവ ച**
**വ്യവസായശ്ച യസ്യ സ്യാത്തസ്യാവൃത്തി ഭയം കുതഃ 37**

ബുദ്ധി, അധികാരം, തേജസ്സ്, ശൗര്യം, ബലം, ഉത്സാഹം, സ്ഥിരപ്രയത്നം എന്നിവ ഉള്ളവൻ വരുമാനമാർഗ്ഗത്തെക്കുറിച്ച് എന്തിൻ ഭയക്കണം?

**പശ്യ ദോഷാൻപാണ്ഡവൈർവിഗ്രഹേ ത്വം**
**യത്ര വ്യഥേരന്നപി ദേവാഃ സശക്രാഃ**
**പുത്രൈർവൈരം നിത്യമുദ്വിഗ്നവാസോ**
**യശഃ പ്രണാശോ ദ്വിഷതാം ച ഹർഷഃ 38**

ഇന്ദ്രനും ദേവന്മാരും പോലും ദുഃഖിപ്പിക്കുന്നതായ പാണ്ഡവരുമായുള്ള ശത്രുതയിൽ അങ്ങ് ഈ ദോഷങ്ങളെ കാണേണ്ടതാണ്. അവ പുത്രന്മാരെപ്പോലുള്ളവരോടുള്ള വൈരം, എന്നും വ്യാകുലതയോടുകൂടിയ ജീവിതം, കൗരവ ന്മാരുടെ കീർത്തി നശിക്കൽ, ശത്രുക്കൾക്ക് സന്തോഷി ക്കുവാനുള്ള അവസരമുണ്ടാകുക എന്നിവയാണ്.

**ഭീഷ്മസ്യ കോപസ്തവ ചേന്ദ്രകല്പ**
**ദ്രോണസ്യ രാജ്ഞശ്ച യുധിഷ്ഠിരസ്യ**
**ഉത്സാദയേല്ലോകമിമം പ്രവൃദ്ധഃ**
**ശ്വേതോ ഗ്രഹസ്തിര്യഗിവാപതൻഖേ 39**

ഭീഷ്മർ, ദ്രോണർ, യുധിഷ്ഠിരരാജാവ് എന്നിവരുടെയും ഇന്ദ്രതുല്യനായ അങ്ങയുടെയും ക്രോധം, ആകാശത്തുനിന്ന് ഭൂമിയിലേയ്ക്ക് പതിക്കുന്ന ധൂമകേതുവിനെപ്പോലെ, ഈ ലോകത്തെയാകമാനം നശിപ്പിക്കും.

**തവ പുത്രശതം ചൈവ കർണഃ പഞ്ച ച പാണ്ഡവാഃ**
**പൃഥിവീമനുശാസേയുരഖിലാം സാഗരാംബരാം 40**

അങ്ങയുടെ നൂറുപുത്രന്മാരും, കർണനും, പഞ്ചപാണ്ഡവരും ചേർന്ന് സമുദ്രം വസ്ത്രമായണിഞ്ഞ ഈ ഭൂമിയെ മുഴുവൻ ഭരിക്കട്ടെ.

**ധാർതരാഷ്ട്രാ വനം രാജൻ വ്യാഘ്രാഃ പാണ്ഡുസുതാ മതാഃ**
**മാ വനം ഛിന്ധി സവ്യാഘ്രം മാ വ്യാഘ്രാന്നീനശോ വനാത് 41**

ധാർത്തരാഷ്ട്രന്മാർ വനവും, പാണ്ഡവർ കടുവകളുമാണ് എന്നു ഞാൻ കരുതുന്നു. കടുവകളോടൊപ്പം അങ്ങ് കാട്ടിനെ

മുഴുവൻ മുറിച്ചുകളയരുത് (നശിപ്പിക്കരുത്). കടുവകളെയും കാട്ടിൽ നിന്ന് ഓടിച്ചുകളയുകയുമരുത്.

**ന സ്യാദ്വനമൃതേ വ്യാഘ്രാന്വ്യാഘ്രാ ന സ്യുഃ ഋതേ വനം**
**വനം ഹി രക്ഷ്യതേ വ്യാഘ്രൈർവ്യാഘ്രാൻ രക്ഷതി കാനനം 42**

കടുവകളില്ലെങ്കിൽ വനം നിലനില്ക്കയില്ല. വനമില്ലെങ്കിൽ കടുവകളുമുണ്ടായിരിക്കുകയില്ല. വനം കടുവകളാലാണ് രക്ഷിക്കപ്പെടുന്നത്. കടുവകളെ വനവും രക്ഷിക്കുന്നു.

**ന തഥേച്ഛന്ത്യകല്യാണാഃ പരേഷാം വേദിതും ഗുണാൻ**
**യഥൈഷാം ജ്ഞാതുമിച്ഛന്തി നൈർഗുണ്യം പാപചേതസഃ 43**

നന്മയില്ലാത്തവരായ പാപമനസ്കർ അന്യരുടെ ദോഷങ്ങളെ അറിയുവാൻ ഇച്ഛിക്കുന്നതുപോലെ അവരുടെ ഗുണങ്ങളെ അറിയുവാൻ ഇച്ഛിക്കുന്നില്ല.

**അർഥസിദ്ധിം പരാമിച്ഛൻ ധർമമേവാദിതശ്ചരേത്**
**ന ഹി ധർമാദപൈത്യർഥഃ സ്വർഗലോകാദിവാമൃതം 44**

സകല ഉദ്യമങ്ങളിലും വിജയം ആഗ്രഹിക്കുന്നവൻ ആദ്യം തൊട്ട് ധർമ്മം തന്നെ ആചരിക്കട്ടെ. എന്തെന്നാൽ സ്വർഗ്ഗത്തിൽ നിന്ന് അമൃതം എന്ന പോലെ ധർമ്മത്തിൽ നിന്ന് കാര്യ സിദ്ധിയെ വേർതിരിക്കുവാൻ സാധ്യമല്ല.

**യസ്യാത്മാ വിരതഃ പാപാത്കല്യാണേ ച നിവേശിതഃ**
**തേന സർവമിദം ബുദ്ധം പ്രകൃതിർവികൃതിശ്ച യാ 45**

യാതൊരുവന്റെ മനസ്സാണോ പാപത്തിൽ നിന്ന് വിരമിച്ച് നന്മയിൽ ഉറപ്പിച്ചിരിക്കുന്നത്, അവൻ സകലതിനെയും

പ്രകൃതിയെയും വികൃതിയെയും (നൈസർഗികമായ ഭാവത്തെയും വികാരങ്ങളെയും) അറിയുന്നു.

**യോ ധർമമർഥം കാമം ച യഥാകാലം നിഷേവതേ**
**ധർമാർഥകാമസംയോഗം യോƒമുത്രേഹ ച വിന്ദതി 46**

യാതൊരുവൻ ധർമ്മം, അർഥം, കാമം എന്നിവയെ ഉചിതമായ സമയത്ത് അനുഷ്ഠിക്കുന്നുവോ, അയൾ ഈ ലോകത്തിലും പരലോകത്തിലും ധർമ്മം, അർഥം, കാമം എന്നിവ ഒരുമിച്ച് നേടുന്നു.

**സംനിയച്ഛതി യോ വേഗമുത്ഥിതം ക്രോധഹർഷയോഃ**
**സ ശ്രിയോ ഭാജനം രാജന്യശ്ചാപത്സു ന മുഹ്യതി 47**

അല്ലയോ രാജൻ! ക്രോധം, ഹർഷം എന്നിവയുടെ ഊക്കിനെ ആരാണോ നിയന്ത്രിക്കുകയും, ആപത്ഘട്ടത്തിൽ മോഹിക്കാതിരിക്കുകയും ചെയ്യുന്നുവോ അയാൾ ഐശ്വര്യത്തെ പ്രാപിക്കുന്നു.

**ബലം പഞ്ച വിധം നിത്യം പുരുഷാണാം നിബോധ മേ**
**യത്തു ബാഹുബലം നാമ കനിഷ്ഠം ബലമുച്യതേ 48**

**അമാത്യലാഭോ ഭദ്രം തേ ദ്വിതീയം ബലമുച്യതേ**
**ധനലാഭസ്തൃതീയം തു ബലമാഹുർജിഗീഷവഃ 49**

**യത്ത്വസ്യ സഹജം രാജൻപിതൃപൈതാമഹം ബലം**
**അഭിജാത ബലം നാമ തച്ചതുർഥം ബലം സ്മൃതം 50**

**യേന ത്വേതാനി സർവാണി സങ്ഗൃഹീതാനി ഭാരത**
**യദ്ബലാനാം ബലം ശ്രേഷ്ഠം തത്പ്രജ്ഞാ ബലമുച്യതേ 51**

മനുഷ്യരുടെ ബലം അഞ്ചുവിധത്തിലുള്ളതാണ്, അവയെ എന്നിൽ നിന്നറിഞ്ഞാലും. ബാഹുബലം (കൈയ്യൂക്ക്) ആണ് അതിൽ ഏറ്റവും മഹത്വം കുറഞ്ഞത്. നല്ല മന്ത്രിമാരുണ്ടായിരിക്കുന്നതാണ് രണ്ടാമത്തെ ബലം. ധനലാഭം മൂന്നാമത്തെ ബലമെന്ന് പറയപ്പെടുന്നു. പൈതൃകമായി ലഭിക്കുന്നതായ അഭിജാതബലം നാലാമത്തെ ബലമാണ്. യാതൊന്നിനാൽ ഇവയെല്ലാം തന്നെ സമ്പാദിക്കപ്പെടുന്നുവോ, ബലങ്ങളുടെയെല്ലാം ബലവും ശ്രേഷ്ഠവുമായ ആ ബുദ്ധി ബലം അഞ്ചാമത്തെ ബലമെന്ന് പറയപ്പെടുന്നു.

**മഹതേ യോƒപകാരായ നരസ്യ പ്രഭവേന്നരഃ**
**തേന വൈരം സമാസജ്യ ദൂരസ്ഥോƒസ്മീതി നാശ്വസേത് 52**

തനിയ്ക്ക് വലുതായ ഉപദ്രവം ചെയ്യുവാൻ ശക്തിയുള്ള മനുഷ്യനോട് വൈരം സമ്പാദിച്ചിട്ട് ഞാൻ അയാളിൽ നിന്ന് വളരെ അകലെയാണ് എന്ന് ചിന്തിച്ച് ആശ്വസിക്കരുത്.

**സ്ത്രീഷു രാജസു സർപേഷു സ്വാധ്യായേ ശത്രുസേവിഷു**
**ഭോഗേ ചായുഷി വിശ്വാസം കഃ പ്രാജ്ഞഃ കർതുമർഹതി 53**

സ്ത്രീകൾ, രാജാക്കന്മാർ, സർപ്പങ്ങൾ, സ്വയമായി പഠിച്ച വിദ്യ, ശത്രുക്കളുമായി സഹവസിക്കുന്നവർ, ഭോഗങ്ങൾ, ആയുസ്സ് എന്നിവയിൽ ബുദ്ധിയുള്ള ആർക്കാണ് വിശ്വസിക്കുവാൻ സാധിക്കുക?

**പ്രജ്ഞാ ശരേണാഭിഹതസ്യ ജന്തോ-**
**ശ്ചികിത്സകാഃ സന്തി ന ചൌഷധാനി**
**ന ഹോമമന്ത്രാ ന ച മംഗലാനി**
**നാഥർവണാ നാപ്യഗദാഃ സുസിദ്ധാഃ 54**

ബുദ്ധിയാകുന്ന അമ്പുകൊണ്ട് മുറിവേറ്റവനെ ചികിത്സിക്കുവാൻ ശക്തിയുള്ള ഔഷധമോ വൈദ്യനോ ഇല്ല. ഹോമമന്ത്രങ്ങൾ, പുണ്യകർമ്മങ്ങൾ, അഥർവവേദത്തിലെ മന്ത്രങ്ങൾ (അഥവാ ക്രിയകൾ), വിഷൗഷധങ്ങൾ എന്നിവയ്ക്ക് ഇക്കാര്യത്തിൽ സാമർഥ്യമില്ല.

**സർപശ്ചാഗ്നിശ്ച സിംഹശ്ച കുലപുത്രശ്ച ഭാരത**
**നാവജ്ഞേയാ മനുഷ്യേണ സർവേ തേ ഹ്യതിതേജസഃ 55**

സർപം, അഗ്നി, സിംഹം, കുലീനൻ എന്നിവരെ അവഗണിക്കരുത്, എന്തെന്നാൽ ഇവർ അതിതേജസ്വികളാണ്.

**അഗ്നിസ്തേജോ മഹല്ലോകേ ഗൂഢസ്തിഷ്ഠതി ദാരുഷു**
**ന ചോപയുങ്ക്തേ തദ്ദാരു യാവന്നോ ദീപ്യതേ പരൈഃ 56**

അഗ്നി ഈ ലോകത്തിൽ അത്യന്തം തേജസ്സുള്ള വസ്തുവാണ്. അത് വിറകിൽ ഗുപ്തമായിരിക്കുന്നു. എന്നാലും ആരെങ്കിലും വിറകിനെ കത്തിക്കുന്നതുവരെ അത് വിറകിനെ എരിക്കുന്നില്ല.

**സ ഏവ ഖലു ദാരുഭ്യോ യദാ നിർമഥ്യ ദീപ്യതേ**
**തദാ തച്ച വനം ചാന്യന്നിർദഹത്യാശു തേജസാ 57**

വിറകുകഷ്ണങ്ങളുടെ ഘർഷണത്തിലൂടെ ഉണ്ടാകുന്ന അഗ്നി ആ വിറകിനെ മാത്രമല്ല, മുഴുവൻ വനത്തെയും,മറ്റു പലതിനെയും കത്തിച്ചാമ്പലാക്കുന്നു.

**ഏവമേവ കുലേ ജാതാഃ പാവകോപമതേജസഃ**
**ക്ഷമാവന്തോ നിരാകാരാഃ കാഷ്ഠേƒഗ്നിരിവ ശേരതേ 58**

ഇപ്രകാരം തന്നെ അഗ്നിയെപ്പോലെ തേജസ്സുള്ളവരാണ് കുലീനർ. ക്ഷമയുള്ളവരായ അവർ തങ്ങളിൽ ഒളിച്ചിരിക്കുന്ന ക്രോധാഗ്നിയുടെ യാതൊരു ലക്ഷണവും പുറത്തുകാണിക്കുന്നില്ല.

**ലതാധർമാ ത്വം സപുത്രഃ ശാലാഃ പാണ്ഡുസുതാ മതാഃ**
**ന ലതാ വർധതേ ജാതു മഹാദ്രുമമനാശ്രിതാ 59**

അങ്ങയുടെ പുത്രന്മാരും അങ്ങും വള്ളികളെപ്പോലെയും, പാണ്ഡവന്മാർ സാലവൃക്ഷങ്ങളെപ്പോലെയുമാണ്. മഹാവൃക്ഷ ങ്ങളെ ആശ്രയിക്കാതെ വള്ളികൾ വളരുന്നില്ല.

**വനം രാജംസ്ത്വം സപുത്രോംബികേയ**
**സിംഹാന്വനേ പാണ്ഡവാംസ്താത വിദ്ധി**
**സിംഹൈർവിഹീനം ഹി വനം വിനശ്യേത്–**
**സിംഹാ വിനശ്യേയുർ ഋതേ വനേന 60**

അല്ലയോ രാജൻ! അങ്ങയുടെ പുത്രന്മാരും അങ്ങും വനത്തെ പ്പോലെയും, പാണ്ഡവന്മാർ സിംഹങ്ങളെപ്പോലെ യുമാണ് എന്ന് അറിയൂ. സിംഹങ്ങളില്ലാത്ത വനം നശിച്ചുപോകും. വനമില്ലെങ്കിൽ സിംഹങ്ങളും നശിച്ചുപോകും.

**ഇതി ശ്രീമഹാഭാരതേ ഉദ്യോഗപർവണി പ്രജാഗരപർവണി വിദുരവാക്യേ സപ്തത്രിംശോഽധ്യായഃ 37**

ശ്രീമഹാഭാരതത്തിലെ ഉദ്യോഗപർവത്തിൽ പ്രജാഗരപർവത്തിലെ വിദുരവാക്യത്തിൽ മുപ്പത്തിയേഴാമദ്ധ്യായം സമാപിച്ചു.

# അധ്യായം ആറ്

**വിദുര ഉവാച**
**ഊർധ്വം പ്രാണാ ഹ്യുത്ക്രാമന്തി യൂനഃ സ്ഥവിര ആയതി**
**പ്രത്യുത്ഥാനാഭിവാദാഭ്യാം പുനസ്താൻപതിപദ്യതേ 1**

വിദുരർ പറഞ്ഞു, "വൃദ്ധനായ ഒരാൾ (തന്റെ ഗൃഹത്തിൽ അതിഥിയായി) സമാഗതനാകുമ്പോൾ യുവാവിന്റെ പ്രാണൻ മുകളിലേയ്ക്ക് ഉയരുന്നു. ആ യുവാവ് എഴുന്നേൽക്കുകയും, ആ വൃദ്ധനെ അഭിവാദനം ചെയ്യുകയും ചെയ്യുന്നതോടെ അയാളുടെ പ്രാണൻ പൂർവ്വസ്ഥിതിയിലാകുന്നു.

**പീഠം ദത്ത്വാ സാധവേƒഭ്യാഗതായ**
**ആനീയാപഃ പരിനിർണിജ്യ പാദൌ**
**സുഖം പൃഷ്ട്വാ പ്രതിവേദ്യാത്മസംസ്ഥം**
**തതോ ദദ്യാദന്നമവേക്ഷ്യ ധീരഃ 2**

ജലം കൊണ്ടുവന്ന് സജ്ജനമായ അതിഥിയുടെ പാദങ്ങൾ കഴുകി കുശലാന്വേഷണം നടത്തിയശേഷം തന്റെ കാര്യങ്ങൾ പറഞ്ഞിട്ട് പിന്നീട് എല്ലാം പരിഗണിച്ച് ആഹാരം നല്കേണ്ട താണ്.

**യസ്യോദകം മധുപർകം ച ഗാം ച**
**ന മന്ത്രവിത്പ്രതിഗൃഹ്ണാതി ഗേഹേ**
**ലോഭാദ്ഭയാദർഥകാർപണ്യതോ വാ**
**തസ്യാനർഥം ജീവിതമാഹുരാര്യാഃ 3**

ലോഭം, ഭയം, പിശുക്ക്, വൈമനസ്യം മൂലമോ യാതൊരുവന്റെ വീട്ടിൽ (വൈദിക) മന്ത്രങ്ങളെ അറിയുന്ന അതിഥി ജലം,

മധുപർക്കം, പശു എന്നിവയെ സ്വീകരിക്കുന്നില്ലയോ അയാളു ടെ ജീവിതം വ്യർഥമാണെന്ന് അറിവുള്ളവർ പറയുന്നു.

**ചികിത്സകഃ ശല്യകർത്താവകീർണീ**
**സ്തേനഃ ക്രൂരോ മദ്യപോ ഭ്രൂണഹാ ച**
**സേനാജീവീ ശ്രുതിവിക്രായകശ്ച**
**ഭൃശം പ്രിയോƒപ്യതിഥിർനോദകാർഹഃ 4**

ചികിത്സകൻ, ആയുധം നിർമ്മിക്കുന്നവൻ, ബ്രഹ്മചര്യവ്രതം ലംഘിച്ചവൻ, കള്ളൻ, ക്രൂരൻ, മദ്യപാനി, ഭ്രൂണഹത്യ ചെയ്തവൻ, സൈനികൻ, വേദങ്ങളെ വില്ക്കുന്നവൻ എന്നിവർ ഗൃഹസ്ഥന് അത്യന്തം പ്രിയപ്പെട്ടവരാണെങ്കിലും അവർ അതിഥികളായി ജലം നല്കി സ്വീകരിക്കപ്പെടാൻ യോഗ്യരല്ല.

**അവിക്രേയം ലവണം പക്വമന്നം**
**ദധി ക്ഷീരം മധു തൈലം ഘൃതം ച**
**തിലാമാംസം മൂലഫലാനി ശാകം**
**രക്തം വാസഃ സർവഗന്ധാ ഗുഡശ്ച 5**

ഉപ്പ്, വേവിച്ച ആഹാരം, തൈർ, പാൽ, തേൻ, എണ്ണ, നെയ്യ്, എള്ള്, മാംസം, പഴങ്ങൾ, മൂലങ്ങൾ, പച്ചക്കറികൾ, നിറം പിടിപ്പിച്ച തുണി, സുഗന്ധദ്രവ്യങ്ങൾ, ശർക്കര എന്നിവ ബ്രാഹ്മണൻ വില്ക്കരുത്.

**അരോഷണോ യഃ സമലോഷ്ടകാഞ്ചനഃ**
**പ്രഹീണശോകോ ഗതസന്ധിവിഗ്രഹഃ**
**നിന്ദാപ്രശംസോപരതഃ പ്രിയാപ്രിയേ**
**ചരന്നുദാസീനവദേഷ ഭിക്ഷുകഃ 6**

ദേഷ്യപ്പെടാത്തവനും, സ്വർണ്ണത്തെയും മൺകട്ടയെയും തുല്യമായിക്കരുതുന്നവനും, ശോകമില്ലാത്തവനും, കൂട്ടുകൂടു കയോ കലഹിക്കുകയോ ചെയ്യാത്തവനും, നിന്ദയെയും പ്രശംസയെയും അവഗണിക്കുന്നവനും, ഉദാസീനനായി പ്രിയവും, അപ്രിയവും അനുഭവിക്കുന്നവനുമായവൻ ശരിയായ ഭിക്ഷുവാണ് (സന്ന്യാസിയാണ്).

**നീവാരമൂലേംഗുദശാകവൃത്തിഃ**
**സുസംയതാത്മാഗ്നികാര്യേഷ്വചോദ്യഃ**
**വനേ വസന്നതിഥിഷ്വപ്രമത്തോ**
**ധുരന്ധരഃ പുണ്യകൃദേഷ താപസഃ 7**

വനത്തിൽ വളരുന്ന അരിയോ, ഔഷധികളോ, പച്ചക്കറികളോ കഴിച്ചു ജീവിക്കുന്നവനും, ശരിയായ ആത്മനിയന്ത്രണ മുള്ളവനും, അഗ്നിയെ ശരിയായി സംരക്ഷിക്കുന്നവനും, വനത്തിൽ വസിച്ചുകൊണ്ട് അതിഥികളോട് ആദരവോടെ പെരുമാറുന്നവനുമായവൻ ശ്രേഷ്ഠനായ താപസനാണ്.

**അപകൃത്വാ ബുദ്ധിമതോ ദൂരസ്ഥോഽസ്മീതി നാശ്വസേത്**
**ദീർഘൌ ബുദ്ധിമതോ ബാഹൂ യാഭ്യാം ഹിംസതി ഹിംസിതഃ 8**

ബുദ്ധിമാനായ വ്യക്തിയെ ഉപദ്രവിച്ചിട്ട് താൻ അയാളിൽ നിന്ന് ദൂരെയാണെന്ന് വിചാരിച്ച് ആശ്വസിക്കരുത്. ബുദ്ധിമാന്മാരുടെ കൈകൾ നീളമുള്ളവയാണ്. അയാളെ ഹിംസിച്ചവരെ ആ നീണ്ട കൈകൾ ഹിംസിക്കുന്നു.

**ന വിശ്വസേദവിശ്വസ്തേ വിശ്വസ്തേ നാതിവിശ്വസേത്**
**വിശ്വാസാദ്ഭയമുത്പന്നം മൂലാന്യപി നികൃന്തതി 9**

വിശ്വാസയോഗ്യനല്ലാത്തവനിൽ വിശ്വസിക്കരുത്. വിശ്വാസ യോഗ്യനായവനിൽ പോലും അമിതമായി വിശ്വാസമർപ്പി ക്കരുത്. വിശ്വാസത്തിലൂടെ ഉദ്ഭവിക്കുന്ന ഭയം ഒരുവന്റെ വേരുകളെപ്പോലും ഛേദിക്കുന്നു.

**അനീർഷ്യുർഗുപ്തദാരഃ സ്യാത്**
**സംവിഭാഗീ പ്രിയംവദഃ**
**ശ്ലക്ഷ്ണോ മധുരവാക് സ്ത്രീണാം**
**ന ചാസാം വശഗോ ഭവേത് 10**

അസൂയയില്ലാത്തവനും, ഭാര്യയെ രക്ഷിക്കുന്നവനും, തന്റെ പക്കലുള്ളത് മറ്റുള്ളവരുമായി പങ്കിടുന്നവനും, പ്രിയമായി സംസാരിക്കുന്നവനും, സൗമ്യനും, സ്ത്രീകളോട് മധുരമായി സംസാരിക്കുന്നവനുമായിരിക്കണം എന്നാൽ അവർക്ക് പൂർണ്ണമായും വശപ്പെടരുത്.

**പൂജനീയാ മഹാഭാഗാഃ പുണ്യാശ്ച ഗൃഹദീപ്തയഃ**
**സ്ത്രിയഃ ശ്രിയോ ഗൃഹസ്യോക്താസ്തസ്മാദ്രക്ഷ്യാ വിശേഷതഃ 11**

സ്ത്രീകൾ പൂജ അർഹിക്കുന്നവരും, മഹാഭാഗ്യമുള്ളവരും, പവിത്രകളും, വീടിൻ ശോഭയേകുന്നവരും, വീടിന്റെ ഐശ്വര്യ വുമാണെന്ന് പറയപ്പെടുന്നു. അതുകൊണ്ട് അവർ വിശേഷിച്ചും രക്ഷിക്കപ്പെടേണ്ടതാണ്.

**പിതുരന്തഃപുരം ദദ്യാന്മാതുർദദ്യാന്മഹാനസം**
**ഗോഷു ചാത്മസമം ദദ്യാത്സ്വയമേവ കൃഷിം വ്രജേത്**
**ഭൃത്യൈർവണിജ്യചാരം ച പുത്രൈഃ സേവേത ബ്രാഹ്മണാൻ 12**

അന്തഃപുരം അച്ഛനെയും, അടുക്കള അമ്മയെയും, പശു ത്തൊഴുത്ത് തനിയ്ക്ക് സമനായ ഒരാളെയും ഏല്പിക്കേ ണ്ടതാണ്. കൃഷി താൻ തന്നെ നോക്കണം. വൈശ്യന്മാരായ

അതിഥികളെ ഭൃത്യന്മാരെക്കൊണ്ടും, ബ്രാഹ്മണരായ അതിഥികളെ പുത്രന്മാരെക്കൊണ്ടും സേവിക്കേണ്ടതാണ്.

**അദ്ഭ്യോƒഗ്നിർബ്രഹ്മതഃ ക്ഷത്രമശ്മനോ ലോഹമുത്ഥിതം**
**തേഷാം സർവത്രഗം തേജഃ സ്വാസു യോനിഷു ശാമ്യതി 13**

തീ വെള്ളത്തിൽ നിന്നും, ക്ഷത്രിയൻ ബ്രാഹ്മണനിൽ നിന്നും, ലോഹം കല്ലിൽ നിന്നും ഉണ്ടായതാണ്. അതുകൊണ്ട് അവയുടെ (തീ, ക്ഷത്രിയൻ, ലോഹം എന്നിവയുടെ) സർവവ്യാപിയായ തേജസ്സ് അവരുടെ ഉദ്ഭവസ്ഥാനങ്ങളുമായി (വെള്ളം, ബ്രാഹ്മണൻ, കല്ല് എന്നിവയുമായി)സമ്പർക്കം വരുമ്പോൾ ശമിക്കുന്നു.

**നിത്യം സന്തഃ കുലേ ജാതാഃ പാവകോപമതേജസഃ**
**ക്ഷമാവന്തോ നിരാകാരാഃ കാഷ്ഠേƒഗ്നിരിവ ശേരതേ 14**

കുലീനർ സദാ അഗ്നിയെപ്പോലെ തേജസ്സുള്ളവരാണ്. ക്ഷമയുള്ളവരായ അവർ വിറകിൽ നിഹിതമായിരിക്കുന്ന അഗ്നിയെപ്പോലെ തങ്ങളിൽ ഒളിച്ചിരിക്കുന്ന ക്രോധാഗ്നിയുടെ യാതൊരു ലക്ഷണവും പുറത്തുകാണിക്കുന്നില്ല.

**യസ്യ മന്ത്രം ന ജാനന്തി ബാഹ്യാശ്ചാഭ്യന്തരാശ്ച യേ**
**സ രാജാ സർവതശ്ചക്ഷുശ്ചിരമൈശ്വര്യമശ്നുതേ 15**

യാതൊരുവന്റെ രഹസ്യം അയാളുടെ കൂടെയുള്ളവരോ, അല്ലാത്തവരോ ആയ ആരുംതന്നെ അറിയാതിരിക്കുകയും, എന്നാൽ (അന്യരുടെ എല്ലാ രഹസ്യങ്ങളും) ചാരന്മാരിലൂടെ അറിയുകയും ചെയ്യുന്ന രാജാവ് സ്ഥായിയായ ഐശ്വര്യം നേടുന്നു.

**കരിഷ്യന്ന പ്രഭാഷേത കൃതാന്യേവ ച ദർശയേത്**
**ധർമകാമാർഥ കാര്യാണി തഥാ മന്ത്രോ ന ഭിദ്യതേ 16**

ചെയ്തുകൊണ്ടിരിക്കുന്ന കാര്യങ്ങൾ ആരെയും അറിയിക്കരുത്. ധർമ്മം, അർഥം എന്നിവ സംബന്ധിച്ച കാര്യങ്ങളിൽ ചെയ്തുകഴിഞ്ഞവയെ മാത്രം അന്യർ അറിയട്ടെ. അപ്രകാരം അങ്ങയുടെ രഹസ്യചർച്ചകൾ ഒരിക്കലും പുറത്തറിയാതിരിക്കട്ടെ.

**ഗിരിപൃഷ്ഠമുപാരുഹ്യ പ്രാസാദം വാ രഹോഗതഃ**
**അരണ്യേ നിഃശലാകേ വാ തത്ര മന്ത്രോ വിധീയതേ 17**

പർവതത്തിന്റെ മുകളിൽ കയറിയിട്ടോ, രഹസ്യമായി കൊട്ടാരത്തിന്റെ മട്ടുപ്പാവിൽ വെച്ചോ, മരങ്ങളും, ചെടികളുമില്ലാത്ത വിജനപ്രദേശത്തുവെച്ചോ രഹസ്യചർച്ച ചെയ്യേണ്ടതാണ്.

**നാസുഹൃത്പരമം മന്ത്രം ഭാരതാർഹതി വേദിതും**
**അപണ്ഡിതോ വാപി സുഹൃത്പണ്ഡിതോ വാപ്യനാത്മവാൻ**
**അമാത്യേ ഹ്യർഥലിപ്സാ ച മന്ത്രരക്ഷണമേവ ച 18**

അല്ലയോ ഭാരത! പണ്ഡിതനല്ലാത്ത സുഹൃത്തോ, പണ്ഡിതനാണെങ്കിലും ഇന്ദ്രിയനിയന്ത്രണമില്ലാത്ത സുഹൃത്തോ രാജകീയ രഹസ്യങ്ങൾ അറിയുവാൻ പാടില്ലാത്തതാണ്. ഒരാളെ നന്നായി പരീക്ഷിക്കാതെ അയാളെ മന്ത്രിയായി നിയമിക്കരുത്. എന്തെന്നാൽ രാജാവിന്റെ ധനസമ്പാദനവും, രഹസ്യം സൂക്ഷിക്കലും മന്ത്രിയെ ആശ്രയിച്ചിരിക്കുന്നു.

**കൃതാനി സർവകാര്യാണി യസ്യ വാ പാർഷദാ വിദുഃ**
**ഗൂഢമന്ത്രസ്യ നൃപതേസ്തസ്യ സിദ്ധിരസംശയം 19**

യാതൊരുവന്റെ സകലപ്രവർത്തികളും ചെയ്തുകഴിഞ്ഞിട്ടു മാത്രം അയാളുടെ അനുചരന്മാർ പോലും അറിയുന്നുവോ, രഹസ്യത്തെ ഗൂഢമായി രക്ഷിക്കുന്ന ആ രാജാവ് വിജയിക്കുമെന്നതിൽ സംശയമില്ല.

**അപ്രശസ്താനി കർമാണി യോ മോഹാദനുതിഷ്ഠതി**
**സ തേഷാം വിപരിഭ്രംശേ ഭ്രശ്യതേ ജീവിതാദപി 20**

യാതൊരുവൻ മോഹത്തിൻ വശപ്പെട്ട് നിന്ദ്യമായ കർമ്മങ്ങൾ ചെയ്യുന്നുവോ അവയ്ക്ക് വിപരീതഫലമുണ്ടായാൽ അയാൾക്ക് ജീവിതം പോലും നഷ്ടപ്പെടുന്നു.

**കർമണാം തു പ്രശസ്താനാമനുഷ്ഠാനം സുഖാവഹം**
**തേഷാമേവാനനുഷ്ഠാനം പശ്ചാത്താപകരം മഹത് 21**

സ്തുത്യമായ കർമ്മങ്ങൾ അനുഷ്ഠിക്കുന്നതുതന്നെ സുഖാവഹമാണ്. ഇത്തരം കർമ്മങ്ങൾ ചെയ്യാതിരുന്നാൽ അത് വലുതായ പശ്ചാത്താപത്തിൻ ഇടയാക്കും.

**സ്ഥാനവൃദ്ധക്ഷയജ്ഞസ്യ ഷാഡ്ഗുണ്യവിദിതാത്മനഃ**
**അനവജ്ഞാതശീലസ്യ സ്വാധീനാ പൃഥിവീ നൃപ 22**

അല്ലയോ രാജൻ! സ്ഥാനം, വൃദ്ധി, ക്ഷയം എന്നിവയെ അറിയുന്നവനും, ആറ് ഗുണങ്ങളിൽ വ്യുത്പത്തിയുള്ളവനും, പ്രശംസനീയമായ ശീലങ്ങളുള്ളവനുമായ രാജാവിൻ ഈ ഭൂമി സ്വാധീനയാകുന്നു.

**അമോഘക്രോധഹർഷസ്യ സ്വയംകൃത്യാന്വവേക്ഷിണഃ**
**ആത്മപ്രത്യയകോശസ്യ വസുധേയം വസുന്ധരാ 23**

യാതൊരുവന്റെ ക്രോധവും, ഹർഷവും വ്യർഥമല്ലയോ (അവ രണ്ടിനും തക്കതായ ഫലമുണ്ടെന്നർഥം), യാതൊരുവൻ ചെയ്യേണ്ട കാര്യങ്ങളെയെല്ലാം സ്വയം മേൽനോട്ടം വഹിക്കുന്നുവോ, യാതൊരുവൻ തന്റെ ഖജനാവിൽ നിയന്ത്രണമുണ്ടോ ആ രാജാവിൻ ഈ ഭൂമി സ്വാധീനമാകുന്നു.

**നാമമാത്രേണ തുഷ്യേത ഛത്രേണ ച മഹീപതിഃ**
**ഭൃത്യേഭ്യോ വിസൃജേദർഥാന്നൈകഃ സർവഹരോ ഭവേത് 24**

തന്റെ സിംഹാസനത്തിന്മേലുള്ള ഛത്രമുണ്ടെന്ന് വിചാരിച്ച് രാജാവ് നാമമാത്രമായി മാത്രമേ സന്തോഷിക്കാവൂ. സകലതും താനൊറ്റയ്ക്ക് സ്വത്തെല്ലാം അനുഭവിക്കാതെ അയാൾ തന്റെ സ്വത്തുക്കൾ ഭൃത്യന്മാർക്കിടയിൽ വിതരണം ചെയ്യേണ്ടതാണ്.

**ബ്രാഹ്മണോ ബ്രാഹ്മണം വേദ ഭർതാ വേദ സ്ത്രിയം തഥാ**
**അമാത്യം നൃപതിർവേദ രാജാ രാജാനമേവ ച 25**

ബ്രാഹ്മണൻ ബ്രാഹ്മണനെയും, ഭർത്താവ് തന്റെ ഭാര്യയെയും, രാജാവ് മന്ത്രിയെയും അറിയുന്നു. എന്നാൽ രാജാവിനെ രാജാവ് മാത്രമേ അറിയുന്നുള്ളൂ.

**ന ശത്രുരങ്കമാപന്നോ മോക്തവ്യോ വധ്യതാം ഗതഃ**
**അഹതാദ്ധി ഭയം തസ്മാജ്ജായതേ നചിരാദിവ 26**

വധശിക്ഷ അർഹിക്കുന്ന ഒരു ശത്രു തന്റെ കയ്യിലകപ്പെടുമ്പോൾ അയാളെ ഒരിക്കലും മോചിപ്പിക്കരുത്. അവനെ വധിക്കാതിരുന്നാൽ അവൻ കാരണം തനിക്ക് അധികം താമസിയാതെ തന്നെ ഭയം ജനിക്കുന്നതാണ്.

**ദൈവതേഷു ച യത്നേന രാജസു ബ്രാഹ്മണേഷു ച**
**നിയന്തവ്യഃ സദാ ക്രോധോ വൃദ്ധബാലാതുരേഷു ച 27**

ദേവന്മാർ, രാജാക്കന്മാർ, ബ്രാഹ്മണർ, വൃദ്ധർ, ബാലന്മാർ, രോഗികൾ എന്നിവരോട് ദേഷ്യം തോന്നിയാലും അതിനെ പ്രയത്നപൂർവം നിയന്ത്രിക്കേണ്ടതാണ്.

**നിരർഥം കലഹം പ്രാജ്ഞോ വർജയേന്മൂഢസേവിതം**
**കീർതിം ച ലഭതേ ലോകേ ന ചാനർഥേന യുജ്യതേ 28**

മൂഢന്മാർ മാത്രം ഏർപ്പെടുന്നതായ നിരർഥകമായ കലഹത്തെ അറിവുള്ളവർ വർജിക്കേണ്ടതാണ്. അതുമൂലം ലോകത്തിൽ കീർത്തി ലഭിക്കുകയും, ക്ലേശം ഒഴിവാകുകയും ചെയ്യുന്നു.

**പ്രസാദോ നിഷ്ഫലോ യസ്യ ക്രോധശ്ചാപി നിരർഥകഃ**
**ന തം ഭർതാരമിച്ഛന്തി ഷണ്ഢം പതിമിവ സ്ത്രിയഃ 29**

യാതൊരുവന്റെ ക്രോധം വ്യർഥവും, പ്രീതി നിഷ്ഫലവുമാണോ ആ യജമാനനെ, ഷണ്ഡനായ ഭർത്താവിനെ സ്ത്രീകളെന്ന പോലെ, ആരും ഇച്ഛിക്കുന്നില്ല.

**ന ബുദ്ധിർധനലാഭായ ന ജാഡ്യമസമൃദ്ധയേ**
**ലോകപര്യായവൃത്താന്തം പ്രാജ്ഞോ ജാനാതി നേതരഃ 30**

ബുദ്ധി കൊണ്ട് ധനലാഭമുണ്ടാകണമെന്നില്ല. മന്ദത (ബുദ്ധി മാന്ദ്യം) മൂലം ദാരിദ്ര്യവും ഉണ്ടാകണമെന്നില്ല. ഈ ലോകത്തിലെ വൈവിധ്യത്തിനുള്ള കാരണം പ്രാജ്ഞൻ (അറിവുള്ളവൻ) മാത്രമാണ് അറിയുന്നത്, മറ്റുള്ളവർ അത് അറിയുന്നില്ല.

**വിദ്യാശീലവയോവൃദ്ധാൻബുദ്ധിവൃദ്ധാംശ്ച ഭാരത**
**ധനാഭിജനവൃദ്ധാംശ്ച നിത്യം മൂഢോ*ƒ*വമന്യതേ 31**

വിദ്യ, സ്വഭാവം, വയസ്സ്, ബുദ്ധി, ധനം, കുലം എന്നിവയിൽ വൃദ്ധനായവനെ (തന്നെക്കാൾ ശ്രേഷ്ഠനായവനെ) മൂഢൻ സദാ അനാദരിക്കുന്നു.

**അനാര്യവൃത്തമപ്രാജ്ഞമസൂയകമധാർമികം**
**അനർഥാഃ ക്ഷിപ്രമായാന്തി വാഗ്ദുഷ്ടം ക്രോധനം തഥാ 32**

ദുഃസ്വഭാവി, അറിവില്ലാത്തവൻ, അസൂയാലു, അധാർമ്മികൻ, പരുഷമായി സംസാരിക്കുന്നവൻ, മുൻകോപി എന്നിവർക്ക് വിപത്തുക്കൾ പെട്ടെന്ന് വന്നുചേരുന്നു.

**അവിസംവാദനം ദാനം സമയസ്യാവ്യതിക്രമഃ**
**ആവർതയന്തി ഭൂതാനി സമ്യക്പ്രണിഹിതാ ച വാക് 33**

വഞ്ചനയില്ലായ്മ, ദാനം, ആചാരങ്ങളെ ലംഘിക്കാതിരിക്കൽ, ശരിയായി നിയന്ത്രിക്കപ്പെട്ട സംസാരം എന്നിവ എല്ലാവരെയും വശീകരിക്കുന്നു.

**അവിസംവാദകോ ദക്ഷഃ കൃതജ്ഞോ മതിമാനൃജുഃ**
**അപി സംക്ഷീണകോശോ*ƒ*പി ലഭതേ പരിവാരണം 34**

കാപട്യമില്ലാത്തവനും, കാര്യശേഷിയുള്ളവനും, കൃതജ്ഞനും, ബുദ്ധിയുള്ളവനും, ആർജവമുള്ളവനുമായ വ്യക്തിയുടെ ഖജനാവ് ശോഷിച്ചിട്ടാണെങ്കിലും അയാൾക്ക് പരിവാരങ്ങൾ (സുഹൃത്തുക്കൾ, സേവകർ, ഉപദേശകർ, എന്നിവർ) ലഭ്യമാകുന്നു.

**ധൃതിഃ ശമോ ദമഃ ശൌചം കാരുണ്യം വാഗനിഷ്ഠുരാ**
**മിത്രാണാം ചാനഭിദ്രോഹഃ സപ്തൈതാഃ സമിധഃ ശ്രിയഃ 35**

സഹനശക്തി, മനസ്സിൻ അടക്കം, ഇന്ദ്രിയനിയന്ത്രണം, ശുചിത്വം, കാരുണ്യം, പരുഷമല്ലാത്ത വാക്ക്, മിത്രങ്ങളെ ഉപദ്രവിക്കാതിരിക്കൽ ഇവ ഏഴും ഐശ്വര്യത്തിനുള്ള ഇന്ധനമാണ്.

**അസംവിഭാഗീ ദുഷ്ടാത്മാ കൃതഘ്നോ നിരപത്രപഃ**
**താദൃങ്നരാധമോ ലോകേ വർജനീയോ നരാധിപ 36**

അല്ലയോ രാജൻ! ആരുമായും ഒന്നും പങ്കു വെയ്ക്കാത്തവനും, ദുഷ്ടചിത്തനും, നിന്ദിയില്ലാത്തവനും, നാണം കെട്ടവനുമായ അധമനായ മനുഷ്യൻ ഈ ലോകത്തിൽ ത്യജിക്കപ്പെടേണ്ടതാണ്.

**ന സ രാത്രൌ സുഖം ശേതേ സസർപ ഇവ വേശ്മനി**
**യഃ കോപയതി നിർദോഷം സ ദോഷോഽഭ്യന്തരം ജനം 37**

തന്റെ കൂടെയുള്ളവനും, നിർദോഷിയുമായ ഒരുവനെ പ്രകോപിപ്പിച്ചതിനുശേഷം, പാമ്പുള്ള വീട്ടിൽ കിടക്കുന്നവനെപ്പോലെ, രാത്രിയിൽ സുഖമായി ഉറങ്ങുന്നില്ല.

**യേഷു ദുഷ്ടേഷു ദോഷഃ സ്യാദ്യോഗക്ഷേമസ്യ ഭാരത**
**സദാ പ്രസാദനം തേഷാം ദേവതാനാമിവാചരേത് 38**

യാതൊരുവർ ക്രുദ്ധരായാൽ തന്റെ യോഗക്ഷേമങ്ങൾ[6] കോട്ടം തട്ടുമോ, അവരെ എന്നും ദേവന്മാരെപ്പോലെ പ്രീതിപ്പെടുത്തേണ്ടതാണ്.

**യേ$f$ർഥാഃ സ്ത്രീഷു സമാസക്താഃ പ്രഥമോത്പതിതേഷു ച**
**യേ ചാനാര്യസമാസക്താഃ സർവേ തേ സംശയം ഗതാഃ 39**

സ്ത്രീകളെയും, അശ്രദ്ധയുള്ളവരെയും, ജാതിഭ്രഷ്ടന്മാരെയും, ശ്രേഷ്ഠന്മാരല്ലാത്തവരെയും ആശ്രയിച്ചിരിക്കുന്ന കാര്യങ്ങളുടെ വിജയം സംശയാസ്പദമാണ്.

**യത്ര സ്ത്രീ യത്ര കിതവോ യത്ര ബാലോ$f$നുശാസ്തി ച**
**മജ്ജന്തി തേ$f$വശാ ദേശാ നദ്യാമശ്മപ്ലവാ ഇവ 40**

സ്ത്രീ, വഞ്ചകൻ, ബാലൻ എന്നിവർ ഭരിക്കുന്ന ദേശങ്ങൾ, കല്ലുകൊണ്ട് നിർമിച്ച നൗക നദിയിലെന്ന പോലെ, മുങ്ങിത്താഴുന്നു.

**പ്രയോജനേഷു യേ സക്താ ന വിശേഷേഷു ഭാരത**
**താനഹം പണ്ഡിതാന്മന്യേ വിശേഷാ ഹി പ്രസംഗിനഃ 41**

തങ്ങൾക്കു ഹിതകരമായ കാര്യങ്ങളിൽ മാത്രം മുഴുകിയിരിക്കുന്നവരും, അന്യകാര്യങ്ങളിൽ രുചിയില്ലാത്തവരുമായവർ പണ്ഡിതന്മാരാണെന്നു ഞാൻ കരുതുന്നു. എന്തെന്നാൽ അപ്രസക്തമായ കാര്യങ്ങളിലിടപെടുന്നതുമൂലം കലഹമുണ്ടാകുന്നു.

---

[6] ഇതുവരെയില്ലാതിരുന്ന വസ്തുക്കൾ നേടുന്നതിനെ യോഗം എന്നും തന്റെ കൈവശമുള്ളവയെ സംരക്ഷിക്കുന്നതിനെ ക്ഷേമം എന്നും പറയുന്നു.

**യം പ്രശംസന്തി കിതവാ യം പ്രശംസന്തി ചാരണാഃ**
**യം പ്രശംസന്തി ബന്ധക്യോ ന സ ജീവതി മാനവഃ 42**

യാതൊരുവനെ വഞ്ചകന്മാരും, സ്തുതിപാഠകന്മാരും, സ്ത്രീകളും പ്രശംസിക്കുന്നുവോ അയാൾ ജീവിച്ചിരിക്കുന്നു വെങ്കിലും മരിച്ചതിന്‍ തുല്യമാണ്.

**ഹിത്വാ താൻ പരമേഷ്വാസാൻ പാണ്ഡവാനമിതൌജസഃ**
**ആഹിതം ഭാരതൈശ്വര്യം ത്വയാ ദുര്യോധനേ മഹത് 43**
**തം ദ്രക്ഷ്യസി പരിഭ്രഷ്ടം തസ്മാത്ത്വം നചിരാദിവ**
**ഐശ്വര്യമദസംമൂഢം ബലിം ലോകത്രയാദിവ 44**

അല്ലയോ ഭാരത! അതിബലവാന്മാരായ പാണ്ഡവരെ ത്യജിച്ചിട്ട് മഹത്തായ അധികാരം (രാജ്യഭരണം) അങ്ങ് ദുരന്യോധനൻ നല്കി. അധികം വൈകാതെതന്നെ, മൂന്നു ലോകങ്ങളിലും നിന്ന് പതിച്ച ബലിചക്രവർത്തിയെപ്പോലെ, ഐശ്വര്യമദമത്ത നായ ദുരന്യോധനൻ അധികാരത്തിൽ നിന്ന് വീഴുന്നത് അങ്ങ് കാണുവാനിടയാകും.

**ഇതി ശ്രീമഹാഭാരതേ ഉദ്യോഗപർവണി പ്രജാഗരപർവണി വിദുരവാക്യേ അഷ്ടത്രിംശോ*ƒ*ധ്യായഃ**

ശ്രീമഹാഭാരതത്തിലെ ഉദ്യോഗപർവത്തിൽ പ്രജാഗരപർവത്തിലെ വിദുരവാക്യത്തിൽ മുപ്പത്തിയെട്ടാമദ്ധ്യായം സമാപിച്ചു.

# അധ്യായം ഏഴ്

**ധൃതരാഷ്ട്ര ഉവാച**
**അനീശ്വരോ𝑓യം പുരുഷോ ഭവാഭവേ**
**സൂത്രപ്രോതാ ദാരുമയീവ യോഷാ**
**ധാത്രാ ഹി ദിഷ്ടസ്യ വശേ കിലായം**
**തസ്മാദ്വദ ത്വം ശ്രവണേ ധൃതോ𝑓ഹം 1**

ധൃതരാഷ്ട്രർ പറഞ്ഞു, "ചരടിൽ കെട്ടപ്പെട്ട ഒരു മരപ്പാവയെ പ്പോലെ മനുഷ്യൻ തന്റെ ഉയർച്ചതാഴ്ചകൾ (ഐശ്വര്യമോ, കഷ്ടകാലമോ) നിയന്ത്രിക്കുവാൻ ശക്തനല്ല. അവൻ വിധാതാ വിന്റെ വിധിക്ക് അധീനനാണ്. അതുകൊണ്ട് നീ പറയൂ, നീ പറയുന്നത് ഞാൻ വളരെ ശ്രദ്ധിക്കുന്നുണ്ട്."

**വിദുര ഉവാച**
**അപ്രാപ്തകാലം വചനം ബൃഹസ്പതിരപി ബ്രുവൻ**
**ലഭതേ ബുദ്ധ്യവജ്ഞാനമവമാനം ച ഭാരത 2**

വിദുരർ പറഞ്ഞു, "ശരിയായ സമയത്തല്ലാത് ഉപദേശം നല്കു ന്നവൻ ബൃഹസ്പതിയായാലും, അയാൾ നിസ്സാരബുദ്ധിയു ള്ളവനായി കരുതപ്പെടുകയും, അപമാനിക്കപ്പെടുകയും ചെയ്യുന്നു.

**പ്രിയോ ഭവതി ദാനേന പ്രിയവാദേന ചാപരഃ**
**മന്ത്രം മൂലബലേനാന്യോ യഃ പ്രിയഃ പ്രിയ ഏവ സഃ 3**

ദാനം കൊണ്ടും, പ്രിയമായ വാക്കുകൾ പറയുന്നതുകൊണ്ടും, മന്ത്രബലം മൂലവും ഒരാൾ അന്യർക്ക് പ്രിയനായിത്തീരുന്നു. എന്നാൽ യാതൊരുവൻ സ്വാഭാവികനായും പ്രിയനാണൊ അയാൾ എപ്പോഴും ഏവർക്കും പ്രിയനാകുന്നു.

**ദ്വേഷ്യോ ന സാധുർഭവതി ന മേധാവീ ന പണ്ഡിതഃ**
**പ്രിയേ ശുഭാനി കർമാണി ദ്വേഷ്യേ പാപാനി ഭാരത 4**

യാതൊരുവൻ വെറുക്കപ്പെടുന്നുവോ, വെറുക്കുന്നവൻ അയാളെ ധാർമ്മികനോ, ബുദ്ധിയുള്ളവനോ, പണ്ഡിതനോ ആയി കരുതുകയില്ല. പ്രിയപ്പെട്ടവനിൽ ശുഭവും, വെറുക്കപ്പെടുന്നവനിൽ അശുഭവും (ആയ ധർമ്മങ്ങൾ ആരോപിക്കപ്പെടുന്നു).

**ന സ ക്ഷയോ മഹാരാജ യഃ ക്ഷയോ വൃദ്ധിമാവഹേത്**
**ക്ഷയഃ സ ത്വിഹ മന്തവ്യോ യം ലബ്ധ്വാ ബഹു നാശയേത് 5**

അല്ലയോ മഹാരാജൻ! പിന്നീട് വൃദ്ധിയിലേയ്ക്ക് നയിക്കുന്നതായ നാശം (വീഴ്ച), വാസ്തവത്തിൽ നാശമല്ല (വീഴ്ചയല്ല). യാതൊന്നിനെ നേടിയതിന്റെ ഫലമായി പലരും, പലതും നശിക്കുന്നുവോ അതാണ് യഥാർഥ നാശം.

**സമൃദ്ധാ ഗുണതഃ കേചിദ്ഭവന്തി ധനതോ*f*പരേ**
**ധനവൃദ്ധാൻഗുണൈർഹീനാന്ധൃതരാഷ്ട്ര വിവർജയേത് 6**

അല്ലയോ ധൃതരാഷ്ട്ര! ചിലർ ഗുണങ്ങൾ കൊണ്ടും, മറ്റുചിലർ ധനം കൊണ്ടും ശ്രേഷ്ഠരായിത്തീരുന്നു. ധാരാളം ധനമുള്ളവരും എന്നാൽ ഗുണങ്ങളില്ലാത്തവരുമായവരെ ത്യജിക്കേണ്ടതാണ്.

**ധൃതരാഷ്ട്ര ഉവാച**
**സർവം ത്വമായതീ യുക്തം ഭാഷസേ പ്രാജ്ഞസമ്മതം**
**ന ചോത്സഹേ സുതം ത്യക്തും യതോ ധർമസ്തതോ ജയഃ 7**

ധൃതരാഷ്ട്രർ പറഞ്ഞു, "നീ വളരെ ഉചിതമായതും, പ്രാജ്ഞന്മാർ സമ്മതിക്കുന്നതുമായ കാര്യങ്ങൾ പറയുന്നു. എന്നാൽ മകനെ ത്യജിക്കുവാൻ എനിക്ക് സാധിക്കുന്നില്ല. ധർമ്മം എവിടെയാണോ അവിടെയാണ് വിജയവും."

**വിദുര ഉവാച**
**സ്വഭാവഗുണസമ്പന്നോ ന ജാതു വിനയാന്വിതഃ**
**സുസൂക്ഷ്മമപി ഭൂതാനാമുപമർദം പ്രയോക്ഷ്യതേ 8**

വിദുരർ പറഞ്ഞു, "സത്സ്വഭാവമുള്ളവനും, ഗുണവാനും, വിനയാന്വിതനുമായ വ്യക്തി ജീവികളെ അല്പം പോലും ക്ഷതമേല്ല്പിക്കുന്നില്ല.

**പരാപവാദനിരതാഃ പരദുഃഖോദയേഷു ച**
**പരസ്പരവിരോധേ ച യതന്തേ സതതോഥിതാഃ 9**
**സദോഷം ദർശനം യേഷാം സംവാസേ സുമഹദ്ഭയം**
**അർഥാദാനേ മഹാന്ദോഷഃ പ്രദാനേ ച മഹദ്ഭയം 10**

അന്യരെക്കുറിച്ചുള്ള അപവാദങ്ങൾ പറയുന്നതിൽ മുഴുകിയവരും, അന്യർക്ക് ദുഃഖമുണ്ടാക്കുന്നതിനും, അന്യരെ കലഹിപ്പിക്കുന്നതിൻ സദാ പ്രയത്നിക്കുകയും ചെയ്യുന്നവരുടെ ദർശനം അശുഭവും, അവരുടെ കൂടെ വസിക്കുന്നത് വലുതായ ഭയത്തെ ഉണ്ടാക്കുന്നതുമാണ്. അവർക്ക് ദാനം നല്കുന്നതും, അവരിൽ നിന്ന് ദാനം സ്വീകരിക്കുന്നതും വളരെയധികം ഭയമുണ്ടാക്കുന്നതാണ് (പാപകരമാണ്).

**യേ പാപാ ഇതി വിഖ്യാതാഃ സംവാസേ പരിഗർഹിതാഃ**
**യുക്താശ്ചാന്യൈർമഹാദോഷൈശ്ചര്യേ നരാസ്താന്വിവർജയേത് 11**

പാപികൾ എന്ന് അറിയപ്പെടുന്നവരും, ആരുടെ കൂടെ വസിക്കുന്നത് നിന്ദനീയവുമാണോ അങ്ങനെയുള്ളവരും, മറ്റു വലുതായ ദോഷങ്ങളുമുള്ളവരായ മനുഷ്യന്മാരെ ഒഴിവാക്കേണ്ടതാണ്.

**നിവർതമാനേ സൌഹാർദേ പ്രീതിർനീചേ പ്രണശ്യതി**
**യാ ചൈവ ഫലനിർവൃത്തിഃ സൌഹൃദേ ചൈവ യത്സുഖം 12**

സൗഹാർദ്ദം അവസാനിക്കുമ്പോൾ നീചന്മാരുടെ സ്നേഹം നശിക്കുന്നു. സുഹൃത്തുക്കളായിരുന്നപ്പോൾ ചെയ്ത സഹായങ്ങളുടെ ഫലങ്ങളും, സുഖവും അതോടെ ഇല്ലാതാകും.

**യതതേ ചാപവാദായ യത്നമാരഭതേ ക്ഷയേ**
**അല്പേƒപ്യപകൃതേ മോഹാന്ന ശാന്തിമുപഗച്ഛതി 13**

സൗഹൃദം ക്ഷയിക്കുമ്പോൾ അവർ (നീചന്മാർ) സുഹൃത്തിനെക്കുറിച്ച് അപവാദം പറയുകയും, അവർക്ക് വന്നുചേർന്ന ഹാനി വളരെചെറുതാണെങ്കിൽ പോലും അവർ മോഹം മൂലം ശാന്തിയനുഭവിക്കുന്നില്ല (അതു ക്ഷമിക്കുവാൻ അവർ തയ്യാറാകുന്നില്ലെന്ന് താത്പര്യം).

**താദൃശൈഃ സംഗതം നീചൈർനൃശംസൈരകൃതാത്മഭിഃ**
**നിശമ്യ നിപുണം ബുദ്ധ്യാ വിദ്വാൻ ദൂരാദ്വിവർജയേത് 14**

അങ്ങനെയുള്ള നീചന്മാരും, ദുഷ്ടചിത്തന്മാരുമായുള്ളവരോടുള്ള സഹവാസത്തെ (അതിന്റെ ദോഷങ്ങളെക്കുറിച്ച് അന്യരിൽ നിന്ന്) നല്ലവണ്ണം കേട്ടറിഞ്ഞിട്ട് വിദ്വാൻ ഉപേക്ഷിക്കേണ്ടതാണ്.

**യോ ജ്ഞാതിമനുഗൃഹ്ണാതി ദരിദ്രം ദീനമാതുരം**
**സപുത്രപശുഭിർവൃദ്ധിം യശശ്ചാവ്യയമശ്നുതേ 15**

ദരിദ്രരും, ദീനരും, രോഗികളുമായ ബന്ധുക്കളെ സഹായിക്കുന്നവൻ പുത്രന്മാർ, പശുക്കൾ എന്നിവയോടുകൂടി അഭിവൃദ്ധിയെ പ്രാപിക്കുകയും നശിക്കാത്ത കീർത്തി നേടുകയും ചെയ്യുന്നു.

**ജ്ഞാതയോ വർധനീയാസ്തൈര്യ ഇച്ഛന്ത്യാത്മനഃ ശുഭം**
**കുലവൃദ്ധിം ച രാജേന്ദ്ര തസ്മാത്സാധു സമാചര 16**

തന്റെ നന്മ ആഗ്രഹിക്കുന്നവൻ ബന്ധുക്കളെ സഹായിക്കേണ്ടതാണ്. അല്ലയോ രാജൻ! അങ്ങ് കുലത്തിന്റെ വളർച്ചയ്ക്കായി ശ്രമിക്കൂ.

**ശ്രേയസാ യോക്ഷ്യസേ രാജൻകുർവാണോ ജ്ഞാതിസത്ക്രിയാം**
**വിഗുണാ ഹ്യപി സംരക്ഷ്യാ ജ്ഞാതയോ ഭരതർഷഭ 17**

അല്ലയോ രാജൻ! ബന്ധുക്കളോട് അങ്ങ് നന്നായി പെരുമാറുകയാണെങ്കിൽ അങ്ങയ്ക്ക് എല്ലാ ഐശ്വര്യവും വന്നുചേരും. ബന്ധുക്കൾ ഗുണഹീനന്മാരാണെങ്കിലും അവരെ സംരക്ഷിക്കേണ്ടതാണ്.

**കിം പുനർഗുണവന്തസ്തേ ത്വത്പ്രസാദാഭികാംക്ഷിണഃ**
**പ്രസാദം കുരു ദീനാനാം പാണ്ഡവാനാം വിശാംപതേ 18**
**ദീയന്താം ഗ്രാമകാഃ കേചിത്തേഷാം വൃത്ത്യർഥമീശ്വര**
**ഏവം ലോകേ യശഃപ്രാപ്തോ ഭവിഷ്യന്തി നരാധിപ 19**

അങ്ങനെയാണെങ്കിൽ പിന്നെ ഗുണസമ്പന്നരായവരും അങ്ങയുടെ പ്രീതിയെ കാംക്ഷിക്കുന്നവരുമായവരെ എത്രമാത്രം

സംരക്ഷിക്കേണ്ടതാണെന്ന് പറയേണ്ടതില്ലല്ലോ. അല്ലയോ രാജൻ! അതുകൊണ്ട് അങ്ങ് ദീനന്മാരായ പാണ്ഡവരിൽ പ്രസാദിക്കൂ. അങ്ങ് അവർക്ക് ഉപജീവനത്തിനായി കുറച്ചു ഗ്രാമങ്ങൾ നല്കൂ. അങ്ങ് ഈ ലോകത്തിൽ യശസ്സുള്ളവ നായിത്തീരും.

**വൃദ്ധേന ഹി ത്വയാ കാര്യം പുത്രാണാം താത രക്ഷണം**
**മയാ ചാപി ഹിതം വാച്യം വിദ്ധി മാം ത്വദ്ധിതൈഷിണം 20**

വൃദ്ധനായ അങ്ങ് സ്വന്തം പുത്രന്മാരെ നിയന്ത്രിക്കണം. എനിക്ക് അങ്ങയോട് ഹിതകരമായ കാര്യം പറയേണ്ടതുണ്ട്. ഞാൻ അങ്ങയുടെ ഹിതം ഇച്ഛിക്കുന്നവനാണെന്ന് അറിയൂ.

**ജ്ഞാതിഭിർവിഗ്രഹസ്താത ന കർതവ്യോ ഭവാർഥിനാ**
**സുഖാനി സഹ ഭോജ്യാനി ജ്ഞാതിഭിർഭരതർഷഭ 21**
**സംഭോജനം സങ്കഥനം സംപ്രീതിശ്ച പരസ്പരം**
**ജ്ഞാതിഭിഃ സഹ കാര്യാണി ന വിരോധഃ കഥംചന 22**

സ്വന്തം നന്മ ഇച്ഛിക്കുന്നവൻ ബന്ധുക്കളുമായി കലഹിക്കരുത്. അല്ലയോ ഭരതവംശജാ! സുഖങ്ങളെ ബന്ധുക്കളുമൊത്ത് അനുഭവിക്കേണ്ടതാണ്. ബന്ധുക്കളുമായി ഒരുമിച്ച് ഭക്ഷണ വും, സല്ലാപവും, സ്നേഹവും പങ്കിടേണ്ടതാണ്. അവരുമായി ഒരുതരത്തിലുമുള്ള വിരോധം പാടില്ല.

**ജ്ഞാതയസ്താരയന്തീഹ ജ്ഞാതയോ മജ്ജയന്തി ച**
**സുവൃത്താസ്താരയന്തീഹ ദുർവൃത്താ മജ്ജയന്തി ച 23**

ഈ ലോകത്തിൽ ബന്ധുക്കൾ ഒരുവനെ രക്ഷിക്കുകയും, നശിപ്പിക്കുകയും ചെയ്യുന്നു. അവർ നല്ലവരാണെങ്കിൽ

ഒരുവനെ രക്ഷിക്കുകയും, ദുഃസ്വഭാവികളാണെങ്കിൽ നശിപ്പിക്കുകയും ചെയ്യുന്നു.

**സുവൃത്തോ ഭവ രാജേന്ദ്ര പാണ്ഡവാൻപ്രതി മാനദ**
**അധർഷണീയഃ ശത്രൂണാം തൈർവൃതസ്ത്വം ഭവിഷ്യസി 24**

അല്ലയോ രാജൻ! അങ്ങ് അന്യരെ മാനിക്കുന്നവനാണല്ലോ. അങ്ങ് പാണ്ഡവരോട് നന്നയി പെരുമാറൂ. അവരാൽ ചുറ്റപ്പെട്ട അങ്ങ് ശത്രുക്കൾക്ക് ഒരിക്കലും കീഴടക്കുവാൻ കഴിയാത്തവനാകും.

**ശ്രീമന്തം ജ്ഞാതിമാസാദ്യ യോ ജ്ഞാതിരവസീദതി**
**ദിഗ്ധഹസ്തം മൃഗ ഇവ സ ഏനസ്തസ്യ വിന്ദതി 25**

ധനികനായ ഒരു ബന്ധുവിനെക്കണ്ടിട്ട് ഒരാൾ ആയുധപാണിയായ വേടനെക്കണ്ട മാനിനെപ്പോലെ ക്ലേശമനുഭവിക്കുകയാണെങ്കിൽ അയാളുടെ പാപങ്ങൾ ധനികനായ ബന്ധുവിൽ വന്നുചേരുന്നു.

**പശ്ചാദപി നരശ്രേഷ്ഠ തവ താപോ ഭവിഷ്യതി**
**താന്വാ ഹതാൻസുതാന്വാപി ശ്രുത്വാ തദനുചിന്തയ 26**

പിന്നീട് അങ്ങയുടെ പുത്രന്മാരോ, അല്ലെങ്കിൽ പാണ്ഡവരോ വധിക്കപ്പെട്ടതായി കേൾക്കുമ്പോൾ അങ്ങയ്ക്ക് (ഇപ്പോൾ അതിനെ തടുക്കാൻ ഒന്നും ചെയ്യാതിരുന്നതിൽ) പശ്ചാത്താപം ഉണ്ടാകുക തന്നെ ചെയ്യും. അതിനെക്കുറിച്ച് ചിന്തിക്കൂ.

**യേന ഖട്വാം സമാരൂഢഃ പരിതപ്യേത കർമണാ**
**ആദാവേവ ന തത്കുര്യാദധ്രുവേ ജീവിതേ സതി 27**

യാതൊരു കർമ്മത്തിനെ ചെയ്തിട്ട് ഒരുവൻ പിന്നീട് കട്ടിലിൽ ഒറ്റയ്ക്കിരുന്നു ദുഃഖിക്കേണ്ടിവരുമോ അത്തരം പ്രവൃത്തികൾ ആദ്യം തന്നെ ചെയ്യാതിരിണ്ടതാണ്. എന്തെന്നാൽ ജീവിതം അനിത്യമാണ്.

**ന കശ്ചിന്നാപനയതേ പുമാനന്യത്ര ഭാർഗവാത്**
**ശേഷസമ്പ്രതിപത്തിസ്തു ബുദ്ധിമത്സ്വേവ തിഷ്ഠതി 28**

നീതിശാസ്ത്രകർത്താവായ ശുക്രാചാര്യർ (ഭാർഗവൻ) അല്ലാതെ മറ്റാരും തന്നെ ധർമ്മത്തെ ലംഘിക്കാതിരുന്നിട്ടില്ല. വരാനിരിക്കുന്നതിനെ ഊഹിച്ചറിയുവാനുള്ള കഴിവാകട്ടെ ബുദ്ധിമാന്മാർക്കെല്ലാം ഉള്ളതാണ്.

**ദുര്യോധനേന യദ്യേതത്പാപം തേഷു പുരാ കൃതം**
**ത്വയാ തത്കുലവൃദ്ധേന പ്രത്യാനേയം നരേശ്വര 29**

അല്ലയോ രാജൻ! ദുര്യോധനൻ പണ്ട് പാണ്ഡവരോട് ചെയ്ത പാപത്തിൻ പ്രായശ്ചിത്തം ചെയ്യേണ്ടത് കുരുവംശത്തിലെ കാരണവരായ അങ്ങാണ്.

**താംസ്ത്വം പദേ പ്രതിഷ്ഠാപ്യ ലോകേ വിഗതകല്മഷഃ**
**ഭവിഷ്യസി നരശ്രേഷ്ഠ പൂജനീയോ മനീഷിണാം 30**

അല്ലയോ നരശ്രേഷ്ഠ! പാണ്ഡവരെ അവരർഹിക്കുന്ന പദത്തിൽ അവരോധിച്ചാൽ അങ്ങ് പാപമുക്തനായിത്തീർന്ന് ബുദ്ധിമാന്മാർക്കെല്ലാം ആദരണീയനാകും.

**സുവ്യാഹൃതാനി ധീരാണാം ഫലതഃ പ്രവിചിന്ത്യ യഃ**
**അധ്യവസ്യതി കാര്യേഷു ചിരം യശസി തിഷ്ഠതി 31**

അറിവുള്ളവർ നല്കിയിട്ടുള്ള ഉപദേശങ്ങളെയും അവയുടെ ഫലങ്ങളെയും കുറിച്ച് വിചിന്തനം ചെയ്തശേഷം കാര്യങ്ങളിൽ ഏർപ്പെടുന്നവന്റെ യശസ്സ് എന്നെന്നും നിലനില്ക്കുന്നു.

**അവൃത്തിം വിനയോ ഹന്തി ഹന്ത്യനർഥം പരാക്രമഃ**
**ഹന്തി നിത്യം ക്ഷമാ ക്രോധമാചാരോ ഹന്ത്യലക്ഷണം 32**

വിനയം വരുമാനമില്ലായ്മയെയും, പരാക്രമം അനർഥത്തെയും, ക്ഷമാ ക്രോധത്തെയും, ആചാരം തിന്മയെയും നശിപ്പിക്കുന്നു.

**പരിച്ഛദേന ക്ഷത്രേണ വേശ്മനാ പരിചര്യയാ**
**പരീക്ഷേത കുലം രാജൻഭോജനാച്ഛാദനേന ച 33**

അല്ലയോ രാജൻ! ഒരുവൻ അയാളുടെ പരിവാരങ്ങൾ, പദവി, വീട്, പെരുമാറ്റം, ഭക്ഷണം, വസ്ത്രം എന്നിവകൊണ്ട് പരീക്ഷിക്കപ്പെടുന്നു.

**യയോശ്ചിത്തേന വാ ചിത്തം നൈഭൃതം നൈഭൃതേന വാ**
**സമേതി പ്രജ്ഞയാ പ്രജ്ഞാ തയോർമൈത്രീ ന ജീര്യതേ 34**

ആരുടെയാണോ മനസ്സും, രഹസ്യകർമ്മങ്ങളും, അറിവും ഒത്തിണങ്ങുന്നുവോ അവർ തമ്മിലുള്ള മൈത്രി ഒരിക്കലും അവസാനിക്കുന്നില്ല.

**ദുർബുദ്ധിമകൃതപ്രജ്ഞം ഛന്നം കൂപം തൃണൈരിവ**
**വിവർജയീത മേധാവീ തസ്മിന്മൈത്രീ പ്രണശ്യതി 35**

ദുർബുദ്ധിയും, ദുഷ്ടനുമായവനെ പുല്ല് കൊണ്ട് മൂടപ്പെട്ട കിണറിനെയെന്നപോലെ ബുദ്ധിമാൻ ഒഴിവാക്കേണ്ടതാണ്. അത്തരക്കാരുമായുള്ള മൈത്രി നിലനില്ക്കുന്നതല്ല.

**അവലിപ്തേഷു മൂർഖേഷു രൌദ്രസാഹസികേഷു ച**
**തഥൈവാപേത ധർമേഷു ന മൈത്രീമാചരേദ് ബുധഃ  36**

ഗർവ്വുള്ളവർ, മൂഢന്മാർ, മുൻകോപികൾ, സാഹസികന്മാർ, അധാർമ്മികർ എന്നിവരുമായി ബുദ്ധിമാൻ മൈത്രി സമ്പാദിക്കരുത്.

**കൃതജ്ഞം ധാർമികം സത്യമക്ഷുദ്രം ദൃഢഭക്തികം**
**ജിതേന്ദ്രിയം സ്ഥിതം സ്ഥിത്യാം മിത്രമത്യാഗി ചേഷ്യതേ  37**

നന്ദിയുള്ളവൻ, ധാർമ്മികൻ, സത്യവാൻ, വിശാലഹൃദയൻ, ദൃഢഭക്തിയുള്ളവൻ, ഇന്ദ്രിയസംയമനമുള്ളവൻ, സദാചാരമുള്ളവൻ, മിത്രത്തെ ഉപേക്ഷിക്കാത്തവൻ എന്നിവരുമായി മൈത്രി നേടേണ്ടതാണ്.

**ഇന്ദ്രിയാണാമനുത്സർഗോ മൃത്യുനാ ന വിശിഷ്യതേ**
**അത്യർഥം പുനരുത്സർഗഃ സാദയേദ്ദൈവതാന്യപി  38**

ഇന്ദ്രിയങ്ങളെ അവയുടെ വിഷയങ്ങളുമായി പൂർണ്ണമായി പിൻവലിക്കുന്നതും മരണവും തമ്മിൽ വലുതായ വ്യത്യാസമില്ല. ഇന്ദ്രിയങ്ങൾ അമിതമായി ഭോഗത്തിൽ മുഴുകുന്നതുമൂലം ദേവന്മാർ പോലും നാശമടയും.

**മാർദവം സർവഭൂതാനാമനസൂയാ ക്ഷമാ ധൃതിഃ**
**ആയുഷ്യാണി ബുധാഃ പ്രാഹുർമിത്രാണാം ചാവിമാനനാ  39**

സൗമ്യസ്വഭാവം, എല്ലാവരോടും അസൂയയില്ലായ്മ, ക്ഷമാ, സ്ഥിരോത്സാഹം, മിത്രങ്ങളെ അനാദരിക്കാതിരിക്കുക എന്നിവ ആയുസ്സിനെ ദീർഘമാക്കുന്നുവെന്ന് അറിവുള്ളവർ പറയുന്നു.

**അപനീതം സുനീതേന യോ ƒർഥം പ്രത്യാനിനീഷതേ**
**മതിമാസ്ഥായ സുദൃഢാം തദകാപുരുഷ വ്രതം 40**

നഷ്ടപ്പെട്ടുപോയ വസ്തുക്കളെ സുദൃഢമായ നിശ്ചയബുദ്ധി യോടെയും, ശരിയായ നീതിയോടെ നേടുവാൻ ശ്രമിക്കുക എന്നത് സത്പുരുഷന്മാരുടെ വ്രതമാണ്.

**ആയത്യാം പ്രതികാരജ്ഞസ്തദാത്വേ ദൃഢനിശ്ചയഃ**
**അതീതേ കാര്യശേഷജ്ഞോ നരോ ƒർഥൈർന പ്രഹീയതേ 41**

വരുവാൻ പോകുന്ന ആപത്തുക്കളെ ഒഴിവാക്കുവാൻ ചെയ്യേണ്ട ഉപായത്തെ അറിയുന്നവനും, ഇപ്പോൾ എന്തു ചെയ്യണമെന്ന് തീരുമാനിച്ചുറച്ചവനും, കഴിഞ്ഞുപോയ സംഭവ ങ്ങളുടെ പരിസമാപ്തിക്ക് ഭാവിയിൽ എന്തൊക്കെ ചെയ്യണമെ ന്നറിയുന്നവനുമായ വ്യക്തി ഒരിക്കലും സമ്പത്തില്ലാത്ത വനായി വർത്തിക്കുന്നില്ല

**കർമണാ മനസാ വാചാ യദഭീക്ഷ്ണം നിഷേവതേ**
**തദേവാപഹരത്യേനം തസ്മാത്കല്യാണമാചരേത് 42**

മനസാ വാചാ കർമണാ ഒരുവൻ യാതൊന്നിനെ നേടുവാൻ നിരന്തരം ശ്രമിക്കുന്നുവോ, അത് അവൻ വന്നുചേരുന്നു. അതുകൊണ്ട് ഹിതകരമായതുമാത്രം ചെയ്യുവാൻ ശ്രമിക്കേ ണ്ടതാണ്.

**മംഗലാലംഭനം യോഗഃ ശ്രുതമുത്ഥാനമാർജവം**
**ഭൂതിമേതാനി കുർവന്തി സതാം ചാഭീക്ഷ്ണദർശനം 43**

ശുഭമായതു നേടുവാനുള്ള പരിശ്രമം, യോഗം (ചിത്ത സമാധാനം), ശാസ്ത്രജ്ഞാനം, പ്രയത്നം, ആർജവം,

സജ്ജനങ്ങളുമായുള്ള നിരന്തരസമ്പർക്കം എന്നിവ ഒരുവൻ ഐശ്വര്യം വരുത്തുന്നു.

**അനിർവേദഃ ശ്രിയോ മൂലം ദുഃഖനാശേ സുഖസ്യ ച**
**മഹാൻ ഭവത്യനിർവിണ്ണഃ സുഖം ചാത്യന്തമശ്നുതേ 44**

നൈരാശ്യമില്ലായ്മയാണ് ഐശ്വര്യത്തിന്റെയും, ദുഃഖനാശത്തിന്റെയും, സുഖത്തിന്റെയും മൂലം (അടിസ്ഥാനകാരണം). നിരാശയില്ലാത്തവൻ മഹാനാകുകയും, മഹത്തായ സുഖം നേടുകയും ചെയ്യുന്നു.

**നാതഃ ശ്രീമത്തരം കിംചിദന്യത്പഥ്യതമം തഥാ**
**പ്രഭവിഷ്ണോര്യഥാ താത ക്ഷമാ സർവത്ര സർവദാ 45**

അധികാരമുള്ളവൻ എന്നും എല്ലായിടത്തും ക്ഷമയേക്കാൾ കൂടുതൽ ഹിതകരവും ഐശ്വരകാരണവുമായി മറ്റൊന്നുമില്ല.

**ക്ഷമേദശക്തഃ സർവസ്യ ശക്തിമാന്ധർമകാരണാത്**
**അർഥാനർഥൗ സമൗ യസ്യ തസ്യ നിത്യം ക്ഷമാ ഹിതാ 46**

ദുർബ്ബലൻ എപ്പോഴും എല്ലാവരോടും ക്ഷമിക്കേണ്ടതാണ്. ശക്തിയുള്ളവൻ ധർമ്മതിനുവേണ്ട് ക്ഷമിക്കേണ്ടതാണ്. ലാഭനഷ്ടങ്ങൾ തുല്യമായി കാണുന്നവൻ എപ്പോഴും ക്ഷമ തന്നെയാണ് ഹിതകരമായിട്ടുള്ളത്.

**യത്സുഖം സേവമാനോऽപി ധർമാർഥാഭ്യാം ന ഹീയതേ**
**കാമം തദുപസേവേത ന മൂഢവ്രതമാചരേത് 47**

യാതൊരു സുഖത്തെ അനുഭവിച്ചാലും ഒരുവന്റെ ധർമ്മത്തിനും, അർഥത്തിനും കോട്ടം തട്ടാതിരിക്കുന്നുവോ,

അതിനെ വേണ്ടത്ര അനുഭവിക്കേണ്ടതാണ്. നേരെമറിച്ച്, മൂഢനെപ്പോലെ ഇന്ദ്രിയഭോഗങ്ങളിൽ യാതൊരു സംയമന വുമില്ലാതെ മുഴുകരുത്.

**ദുഃഖാർതേഷു പ്രമത്തേഷു നാസ്തികേഷ്വലസേഷു ച**
**ന ശ്രീർവസത്യദാന്തേഷു യേ ചോത്സാഹവിവർജിതാഃ 48**

ദുഃഖാർത്തർ, ശ്രദ്ധയില്ലാത്തവർ, നാസ്തികർ, മടിയന്മാർ, ഇന്ദ്രിയനിയന്ത്രണമില്ലാത്തവർ, ഉത്സാഹമില്ലാത്തവർ എന്നിവരിൽ ഐശ്വര്യം നിലനില്ക്കുന്നില്ല.

**ആർജവേന നരം യുക്തമാർജവാത്സവ്യപത്രപം**
**അശക്തിമന്തം മന്യന്തോ ധർഷയന്തി കുബുദ്ധയഃ 49**

ആർജവമുള്ളവനും, അതുകൊണ്ടുതന്നെ വിനീതനുമായ വ്യക്തിയെ അയാൾ ദുർബലനാണെന്ന് കരുതി കുബുദ്ധികൾ ഉപദ്രവിക്കുന്നു.

**അത്യാര്യമതിദാതാരമതിശൂരമതിവ്രതം**
**പ്രജ്ഞാഭിമാനിനം ചൈവ ശ്രീർഭയാന്നോപസർപതി 50**

അമിതമായ തോതിൽ ഉദാരനും, ദാനശീലനും, വീരനും, വ്രത മാചരിക്കുന്നവനും, തന്റെ ബുദ്ധിയെക്കുറിച്ച് അഭിമാനിക്കുന്ന വനുമായ വ്യക്തിയെ ധനദേവത ഭയം മൂലം സമീപിക്കുന്നില്ല.

**അഗ്നിഹോത്രഫലാ വേദാഃ ശീലവൃത്തഫലം ശ്രുതം**
**രതിപുത്രഫലാ ദാരാ ദത്തഭുക്തഫലം ധനം 51**

വേദത്തിന്റെ ഫലം അഗ്നിഹോത്രവും, ശാസ്ത്രജ്ഞാനത്തിന്റെ ഫലം സത്സ്വഭാവവും, ഭാര്യയുടെ ഫലം രതിസുഖവും, ധനത്തിന്റെ ഫലം ദാനവും, ഭോഗവുമാണ്.

**അധർമോപാർജിതൈരർഥൈര്യഃ കരോത്യൗർധ്വദേഹികം**
**ന സ തസ്യ ഫലം പ്രേത്യ ഭുങ്ക്തേ*ƒ*ർഥസ്യ ദുരാഗമാത് 52**

അധാർമ്മികമായ വഴിയിലൂടെ നേടിയ വസ്തുക്കളുപയോഗിച്ച് പരലോകത്തിൽ സുഖം നേടുവാനായി സത്കർമ്മങ്ങൾ അനുഷ്ഠിച്ചാലും, ആ വസ്തുക്കൾ പാപപങ്കിലമായതിനാൽ അയാൾക്ക് പരലോകത്തിൽ ആ സത്കർമ്മങ്ങളുടെ ഫലം അനുഭവിക്കുന്നില്ല.

**കാന്താരവനദുർഗേഷു കൃച്ഛ്രാസ്വാപത്സു സംഭ്രമേ**
**ഉദ്യതേഷു ച ശസ്ത്രേഷു നാസ്തി ശേഷവതാം ഭയം 53**

വിജനമായ സ്ഥലങ്ങളിലും, വനത്തിലും, ദുർഗമമായ സ്ഥലങ്ങളിലും, മഹത്തായ ആപത്തിലും, തന്റെ നേർക്ക് ആരെങ്കിലും ആയുധമുയർത്തുമ്പോഴും ദൃഢമനസ്കർക്ക് ഭയമുണ്ടാകുന്നില്ല.

**ഉത്ഥാനം സംയമോ ദാക്ഷ്യമപ്രമാദോ ധൃതിഃ സ്മൃതിഃ**
**സമീക്ഷ്യ ച സമാരംഭോ വിദ്ധി മൂലം ഭവസ്യ തത് 54**

പ്രയത്നം, ആത്മനിയന്ത്രണം, സാമർഥ്യം, ശ്രദ്ധ, സ്ഥിരോത്സാഹം, ഓർമ്മ, വളരെചിന്തിച്ചിട്ടുമാത്രം ഒരു കാര്യം ചെയ്തുതുടങ്ങുക എന്നിവയെല്ലാം ഐശ്വര്യത്തിന്റെ മൂലമാണ്.

**തപോബലം താപസാനാം ബ്രഹ്മ ബ്രഹ്മവിദാം ബലം**
**ഹിംസാ ബലമസാധൂനാം ക്ഷമാഗുണവതാം ബലം 55**

താപസന്മാരുടെ ബലം തപസ്സും, ബ്രഹ്മജ്ഞാനികളുടേത് ബ്രഹ്മവും (വേദവും), ദുഷ്ടന്മാരുടേത് ഹിംസയും, ഗുണവാന്മാരുടേത് ക്ഷമയുമാണ്.

**അഷ്ടൌ താന്യവ്രതഘ്നാനി ആപോ മൂലം ഫലം പയഃ**
**ഹവിർബ്രാഹ്മണ കാമ്യാ ച ഗുരോർവചനമൌഷധം 56**

ജലം, മൂലങ്ങൾ, പഴം, പാൽ, നെയ്യ്, ബ്രാഹ്മണന്റെ ആഗ്രഹപ്രകാരം ചെയ്യുന്നത്, ഗുരുവാക്യം, ഔഷധം എന്നിവ വ്രതത്തിൻ ഭംഗം വരുത്തുന്നില്ല.

**ന തത്പരസ്യ സന്ദധ്യാത് പ്രതികൂലം യദാത്മനഃ**
**സംഗ്രഹേണൈഷ ധർമഃ സ്യാത് കാമാദന്യഃ പ്രവർതതേ 57**

തനിക്ക് പ്രതികൂലമായ (എതിർപ്പുള്ള) കാര്യങ്ങൾ അന്യരോട് പ്രവർത്തിക്കരുത്. ചുരുക്കിപറയുകയാണെങ്കിൽ ഇതാണ് ധർമ്മം. കാമം മൂലമാണ് മനുഷ്യർ ഇതിൻ വിരുദ്ധമായി പ്രവർത്തിക്കുന്നത്.

**അക്രോധേന ജയേത്ക്രോധമസാധും സാധുനാ ജയേത്**
**ജയേത്കദര്യം ദാനേന ജയേത് സത്യേന ചാനൃതം 58**

ക്രോധത്തെ ക്ഷമ കൊണ്ടും, ദുഷ്ടനെ സത്സ്വഭാവം കൊണ്ടും, പിശുക്കനെ (ലുബ്ധനെ) ദാനം കൊണ്ടും, അസത്യത്തെ സത്യം കൊണ്ടും ജയിക്കേണ്ടതാണ് (കീഴടക്കേണ്ടതാണ്).

**സ്ത്രീ ധൂർതകേƒലസേ ഭീരൌ ചണ്ഡേ പുരുഷമാനിനി**
**ചൌരേ കൃതഘ്നേ വിശ്വാസോ ന കാര്യോ ന ച നാസ്തികേ 59**

സ്ത്രീ, വഞ്ചകൻ, മടിയൻ, ഭീരു, ക്രൂരൻ, പൊങ്ങച്ചക്കാരൻ, കള്ളൻ, കൃതഘ്നൻ, നാസ്തികൻ എന്നിവരിൽ വിശ്വാസ മർപ്പിക്കരുത്.

**അഭിവാദനശീലസ്യ നിത്യം വൃദ്ധോപസേവിനഃ**
**ചത്വാരി സമ്പ്രവർധന്തേ കീർതിരായുര്യശോബലം 60**

തന്നെക്കാൾ മുതിർന്നവരെ അഭിവാദനം ചെയ്യുന്നവനും, എന്നും വൃദ്ധന്മാരുമായി സഹവസിക്കുന്നവനുമായ വ്യക്തി യുടെ കീർത്തി, ആയുസ്സ്, യശസ്സ്, ബലം എന്നീ നാലു കാര്യങ്ങൾ വർദ്ധിക്കുന്നു.

**അതിക്ലേശേന യേƒർഥാഃ സ്യുഃ ധർമസ്യാതിക്രമേണ ച**
**അരേർവാ പ്രണിപാതേന മാ സ്മ തേഷു മനഃ കൃഥാഃ 61**

അതിയായ ക്ലേശം കൊണ്ടും, ധർമ്മത്തെ ത്യജിച്ചിട്ടും, ശത്രു വിനെ പ്രണമിച്ചിട്ടും നേടേണ്ട വസ്തുക്കളിൽ (കാര്യങ്ങളിൽ) മനസ്സ് ഉറപ്പിക്കരുത് (അവയെ ആഗ്രഹിക്കരുത്).

**അവിദ്യഃ പുരുഷഃ ശോച്യഃ ശോച്യം മിഥുനമപ്രജം**
**നിരാഹാരാഃ പ്രജാഃ ശോച്യാഃ ശോച്യം രാഷ്ട്രമരാജകം 62**

വിദ്യയില്ലാത്ത മനുഷ്യനും, മക്കളില്ലാത്ത ദമ്പതികളും, ആഹാരമില്ലാത്ത പ്രജകളും, രാജാവില്ലാത്ത രാജ്യവും ശോച്യ മാണ് (ദയയെ അർഹിക്കുന്നതാണ്).

**അധ്വാ ജരാ ദേഹവതാം പർവതാനാം ജലം ജരാ**
**അസംഭോഗോ ജരാ സ്ത്രീണാം വാക്ശല്യം മനസോ ജരാ 63**

ദേഹികൾക്ക് വഴി (ദീർഘയാത്ര) ജരയാണ്. പർവ്വതങ്ങൾക്ക് ജര ജലവും, സ്ത്രീകൾ ജര സംഭോഗമില്ലായ്മയും, മനസ്സിന് ജര ക്രൂരമായ വാക്കുമാകുന്നു. (മനുഷ്യൻ യാത്രചെയ്യുന്നതു കൊണ്ടും, പർവ്വതങ്ങൾക്ക് ജലം മൂലവും, സ്ത്രീകൾക്ക് സംഭോഗമില്ലായ്മ കൊണ്ടും, മനസ്സിൻ ക്രൂരമായ വാക്കു കൊണ്ടും ജര വേഗം വന്നുചേരുന്നു എന്നർഥം)

**അനാമ്നായമലാ വേദാ ബ്രാഹ്മണസ്യാവ്രതം മലം**
**കൌതൂഹലമലാ സാധ്വീ വിപ്രവാസ മലാഃ സ്ത്രിയഃ 64**

വേദത്തിന്റെ മലം (അഴുക്ക്) അനധ്യയനവും, ബ്രാഹ്മണന്റേത് വ്രതമില്ലായ്മയും, പതിവ്രതയുടേത് ഔത്സുക്യവും (അറിയു വാനുള്ള ആഗ്രഹവും), സ്ത്രീകളുടെ മലം ഭർത്താവിൽ നിന്ന് അകന്ന് വസിക്കുന്നതുമാകുന്നു. (മേൽ പറഞ്ഞവ ദുഷിക്കുവാ നുള്ള ഹേതുക്കളെ അവയുടെ മലമെന്ന് വിശേഷിപ്പിച്ചിരി ക്കുന്നു).

**സുവർണസ്യ മലം രൂപ്യം രൂപ്യസ്യാപി മലം ത്രപു**
**ജ്ഞേയം ത്രപു മലം സീസം സീസസ്യാപി മലം മലം 65**

സ്വർണത്തിന്റെ മലം വെള്ളിയും, വെള്ളിയുടേത് വെളുത്ത ഈയവും, വെളുത്തീയത്തിന്റേത് കറുത്തീയവും, കറുത്തീയ ത്തിന്റെ മലം ഉപയോഗശൂന്യമായ അഴുക്കുമാകുന്നു.

**ന സ്വപ്നേന ജയേന്നിദ്രാം ന കാമേന സ്ത്രിയം ജയേത്**
**നേന്ധനേന ജയേദഗ്നിം ന പാനേന സുരാം ജയേത് 66**

കിടന്നുകൊണ്ട് ഉറക്കത്തെയും, കാമം കൊണ്ട് സ്ത്രീയെയും, ഇന്ധനം കൊണ്ട് അഗ്നിയെയും, കുടിക്കുന്നതിലൂടെ മദ്യത്തെ യും ജയിക്കുവാൻ സാധിക്കുകയില്ല.

**യസ്യ ദാനജിതം മിത്രമമിത്രാ യുധി നിർജിതാഃ**
**അന്നപാനജിതാ ദാരാഃ സഫലം തസ്യ ജീവിതം 67**

മിത്രങ്ങളെ ദാനത്തിലൂടെയും, ശത്രുക്കളെ യുദ്ധത്തിലും, ഭക്ഷണപാനീയങ്ങളാൽ ഭാര്യയെയും ജയിച്ചവന്റെ (വശത്താക്കുകയോ പരാജയപ്പെടുത്തുകയോ ചെയ്തവന്റെ) ജീവിതം സഫലമാണ്.

**സഹസ്രിണോƒപി ജീവന്തി ജീവന്തി ശതിനസ്തഥാ**
**ധൃതരാഷ്ട്രം വിമുഞ്ചേച്ഛാം ന കഥംചിന്ന ജീവ്യതേ 68**

ആയിരമുള്ളവർ ജീവിക്കുന്നു. നൂറുള്ളവരും ജീവിക്കുന്നു. അല്ലയോ ധൃതരാഷ്ട്ര! അതുകൊണ്ട് നീ ആശയെ ത്യജിക്കൂ. ഏതുവിധമെങ്കിലും ജീവിക്കുവാൻ കഴിയാത്തവരായി ആരുമില്ല.

**യത്പൃഥിവ്യാം വ്രീഹി യവം ഹിരണ്യം പശവഃ സ്ത്രിയഃ**
**നാലമേകസ്യ തത്സർവമിതി പശ്യന്ന മുഹ്യതി 69**

ഈ ഭൂമിയിലുള്ള നെല്ല്, യവം, സ്വർണ്ണം, പശുക്കൾ, സ്ത്രീകൾ എന്നിവയെല്ലാം ഒരുവൻ പോലും മതിയാകുന്നില്ല എന്ന് കണ്ടറിഞ്ഞ് ബുദ്ധിമാന്മാർ മോഹിക്കുന്നില്ല.

**രാജൻഭൂയോ ബ്രവീമി ത്വാം പുത്രേഷു സമമാചര**
**സമതാ യദി തേ രാജൻസ്വേഷു പാണ്ഡുസുതേഷു ച 70**

അല്ലയോ രാജൻ! ഞാൻ വീണ്ടും പറയാം, അങ്ങയ്ക്ക് സ്വപുത്രന്മാരോടും പാണ്ഡുപുത്രരോടും തുല്യതയുണ്ടെങ്കിൽ അങ്ങ് അവരോട് (കൗരവരോടും പാണ്ഡവരോടും) സമമായി പെരുമാറൂ.

**ഇതി ശ്രീമഹാഭാരതേ ഉദ്യോഗപർവണി പ്രജാഗരപർവണി വിദുരവാക്യേ ഏകോനചത്വാരിംശോ𝑓ധ്യായഃ**

ശ്രീമഹാഭാരതത്തിലെ ഉദ്യോഗപർവത്തിൽ പ്രജാഗരപർവത്തിലെ വിദുരവാക്യത്തിൽ മുപ്പത്തി ഒമ്പതാം അദ്ധ്യായം സമാപിച്ചു.

# അധ്യായം എട്ട്

**വിദുര ഉവാച**
**യോƒഭ്യർഥിതഃ സദ്ഭിരസജ്ജമാനഃ**
**കരോത്യർഥം ശക്തിമഹാപയിത്വാ**
**ക്ഷിപ്രം യശസ്തം സമുപൈതി സന്ത–**
**മലം പ്രസന്നാ ഹി സുഖായ സന്തഃ 1**

വിദുരർ പറഞ്ഞു, "സജ്ജനങ്ങൾ ആദരിക്കുന്നവനും, അഭിമാന രഹിതനായി തന്റെ ശക്തിയുടെ അതിർ കടക്കാതെ കാര്യ സിദ്ധിയ്ക്കയി പ്രയത്നിക്കുകയും ചെയ്യുന്നവൻ വേഗം തന്നെ യശസ്സ് നേടുന്നു. എന്തെന്നാൽ സജ്ജനങ്ങൾ ഒരുവനിൽ സന്തുഷ്ടരായാൽ അവർ അവൻ സുഖത്തിൻ കാരണമായി ത്തീരുന്നു.

**മഹാന്തമപ്യർഥമധർമയുക്തം**
**യഃ സന്ത്യജത്യനുപാക്രുഷ്ട ഏവ**
**സുഖം സ ദുഃഖാന്യവമുച്യ ശേതേ**
**ജീർണാം ത്വചം സർപ ഇവാവമുച്യ 2**

അധാർമികമാണെന്ന കാരണത്താൽ മഹത്തായ ഒരു അർഥ ത്തെ (കാര്യത്തെ) സ്വയം ത്യജിക്കുന്നവൻ, സർപ്പം ജീർണ്ണിച്ച പടം പൊഴിക്കുന്നതുപോലെ ദുഃഖത്തെ ത്യജിച്ചിട്ട് സുഖമായി രിക്കുന്നു.

**അനൃതം ച സമുത്കർഷേ രാജഗാമി ച പൈശുനം**
**ഗുരോശ്ചാലീകനിർബന്ധഃ സമാനി ബ്രഹ്മഹത്യയാ 3**

വിജയിക്കുവാനായി അസത്യം പറയുക, രാജാവിനെ വഞ്ചിക്കുക, വ്യാജമായി ഗുരുവിനോട് എന്തെങ്കിലും ആവശ്യപ്പെടുക എന്നിവ ബ്രഹ്മഹത്യയ്ക്കു തുല്യമായവയാണ്.

**അസൂയൈകപദം മൃത്യുരതിവാദഃ ശ്രിയോ വധഃ**
**അശുശ്രൂഷാ ത്വരാ ശ്ലാഘാ വിദ്യായാഃ ശത്രവസ്ത്രയഃ 4**

അസൂയ മരണത്തിന്റെ കാരണമാകുന്നു. അന്യരെ അധിക്ഷേപിക്കുന്നതുകൊണ്ട് ഐശ്വര്യം നശിക്കുകയും ചെയ്യുന്നു. ഗുരുവിനെ വേണ്ടപോലെ ശുശ്രൂഷിക്കാതിരിക്കുക, തിടുക്കം, ആത്മപ്രശംസ എന്നീ മൂന്നും വിദ്യയുടെ ശത്രുക്കളാണ്.

**സുഖാർഥിനഃ കുതോ വിദ്യാ നാസ്തി വിദ്യാർഥിനഃ സുഖം**
**സുഖാർഥീ വാ ത്യജേദ്വിദ്യാം വിദ്യാർഥീ വാ സുഖം ത്യജേത് 5**

സുഖം ആഗ്രഹിക്കുന്നവന് വിദ്യ നേടുവാൻ എങ്ങനെ സാധിക്കും? വിദ്യ ആഗ്രഹിക്കുന്നവന് ഭോഗസുഖം അനുഭവിക്കുവാനും സാധിക്കില്ല. സുഖം ആഗ്രഹിക്കുന്നവൻ വിദ്യയെ ത്യജിക്കട്ടെ. വിദ്യ ആഗ്രഹിക്കുന്നവൻ ഭോഗസുഖത്തെയും ത്യജിക്കേണ്ടതാണ്.

**നാഗ്നിസ്തൃപ്യതി കാഷ്ഠാനാം നാപഗാനാം മഹോദധിഃ**
**നാന്തകഃ സർവഭൂതാനാം ന പുംസാം വാമലോചനാ 6**

അഗ്നി വിറകു കൊണ്ടും, നദികളെക്കൊണ്ട് സമുദ്രവും, മൃത്യു സകലജീവന്മാരെക്കൊണ്ടും, സ്ത്രീ പുരുഷന്മാരെക്കൊണ്ടും ഒരിക്കലും തൃപ്തിയടയുന്നില്ല.

**ആശാ ധൃതിം ഹന്തി സമൃദ്ധിമന്തകഃ**
**ക്രോധഃ ശ്രിയം ഹന്തി യശഃ കദര്യതാ**
**അപാലനം ഹന്തി പശൂംശ്ച രാജൻ**
**ഏകഃ ക്രുദ്ധോ ബ്രാഹ്മണോ ഹന്തി രാഷ്ട്രം 7**

അല്ലയോ രാജൻ! ആശ ക്ഷമയെ നശിപ്പിക്കുന്നു. യമൻ സമൃദ്ധിയെയും, ക്രോധം ഐശ്വര്യത്തെയും, പിശുക്ക് യശസ്സിനെയും, ശരിയായി പാലിക്കാതിരിക്കൽ പശുക്കളെയും നശിപ്പിക്കുന്നു. എന്നാൽ ക്രുദ്ധനായ ഒരു ബ്രാഹ്മണൻ രാഷ്ട്രത്തെ മുഴുവൻ നശിപ്പിക്കുന്നു.

**അജശ്ച കാംസ്യം ച രഥശ്ച നിത്യം**
**മധ്വാകർഷഃ ശകുനിഃ ശ്രോത്രിയശ്ച**
**വൃദ്ധോ ജ്ഞാതിരവസന്നോ വയസ്യ**
**ഏതാനി തേ സന്തു ഗൃഹേ സദൈവ 8**

ആട്, പിച്ചള, വെള്ളി, തേൻ, വിഷത്തിനുള്ള മരുന്ന്, പക്ഷികൾ, ശ്രോത്രിയന്മാർ, വൃദ്ധരായ ബന്ധുക്കൾ, ദരിദ്രനായിത്തീർന്ന സുഹൃത്ത് എന്നിവർ ഒരുവന്റെ വീട്ടിൽ സദാ ഉണ്ടായിരിക്കേണ്ടതാണ്.

**അജോക്ഷാ ചന്ദനം വീണാ ആദർശോ മധുസർപിഷീ**
**വിഷമൌദുംബരം ശംഖഃ സ്വർണം നാഭിശ്ച രോചനാ 9**
**ഗൃഹേ സ്ഥാപയിതവ്യാനി ധന്യാനി മനുരബ്രവീത്**
**ദേവ ബ്രാഹ്മണ പൂജാർഥമതിഥീനാം ച ഭാരത 10**

ആട്, കാള, ചന്ദനം, വീണ, കണ്ണാടി, തേൻ, നെയ്യ്, വിഷം, ഇരുമ്പ്, ചെമ്പ്, ശംഖ്, സാളഗ്രാമശില, ഗോരോചനം എന്നിവ ദേവബ്രാഹ്മണപൂജയ്ക്കും, അതിഥിസത്ക്കാരത്തിനുമായി വീട്ടിൽ കരുതിയിരിക്കണമെന്ന് മനു പറഞ്ഞിട്ടുണ്ട്.

**ഇദം ച ത്വാം സർവപരം ബ്രവീമി**
**പുണ്യം പദം താത മഹാവിശിഷ്ടം**
**ന ജാതു കാമാന്ന ഭയാന്ന ലോഭാ–**
**ദ്ധർമം ത്യജേജ്ജീവിതസ്യാപി ഹേതോഃ 11**

എല്ലാ ഉപദേശങ്ങളിൽ വെച്ച് ഏറ്റവും വിശിഷ്ടവും പുണ്യപ്രദവുമായത് ഞാൻ അങ്ങയോട് പറയാം. കാമം മൂലമോ, ഭയമോ ലോഭമോ കൊണ്ടോ, അതുമല്ല ജീവൻ രക്ഷിക്കുന്നതിനുവേണ്ടിയാണെങ്കിൽ കൂടി ഒരിക്കലും ധർമ്മത്തെ ത്യജിക്കരുത്.

**നിത്യോ ധർമഃ സുഖദുഃഖേ ത്വനിത്യേ**
**നിത്യോ ജീവോ ധാതുരസ്യ ത്വനിത്യഃ**
**ത്യക്ത്വാനിത്യം പ്രതിതിഷ്ഠസ്വ നിത്യേ**
**സന്തുഷ്യ ത്വം തോഷപരോ ഹി ലാഭഃ**

ധർമ്മം നിത്യവും സുഖദുഃഖങ്ങൾ അനിത്യവുമാണ്. ജീവൻ നിത്യനും, അവന്റെ ശരീരധാതുക്കൾ അനിത്യവുമാണ്. അനിത്യമായതിനെ ത്യജിച്ചിട്ട് നിത്യമായതിൽ പ്രതിഷ്ഠിതനായിട്ട് സന്തുഷ്ടനാകൂ എന്തെന്നാൽ സന്തോഷമാണ് ഏറ്റവും വലിയ നേട്ടം.

**മഹാബലാൻ പശ്യ മഹാനുഭാവാൻ**
**പ്രശാസ്യ ഭൂമിം ധനധാന്യപൂർണാം**
**രാജ്യാനി ഹിത്വാ വിപുലാംശ്ച ഭോഗാൻ**
**ഗതാന്നരേന്ദ്രാന്വശമന്തകസ്യ 13**

നോക്കൂ! ശ്രേഷ്ഠന്മാരും മഹാബലവാന്മാരുമായ അനേകം രാജാക്കന്മാർ ധനധാന്യസമ്പന്നയായ ഈ ഭൂമിയെ ഭരിച്ചിട്ട്, തങ്ങളുടെ രാജ്യങ്ങളെയും ധാരാളമായുള്ള ഭോഗങ്ങളെയും

ഉപേക്ഷിച്ചിട്ട് അന്തകന്റെ (യമന്റെ) അടുക്കലേയ്ക്ക് പോകുകയുണ്ടായി.

**മൃതം പുത്രം ദുഃഖപുഷ്ടം മനുഷ്യാ**
**ഉത്ക്ഷിപ്യ രാജൻസ്വഗൃഹാന്നിർഹരന്തി**
**തം മുക്തകേശാഃ കരുണം രുദന്ത-**
**ശ്ചിതാമധ്യേ കാഷ്ഠമിവ ക്ഷിപന്തി 14**

അല്ലയോ രാജൻ! വളരെ ക്ലേശിച്ച് വളർത്തിയ പുത്രൻ മരിക്കുമ്പോൾ ഉലഞ്ഞ മുടിയോടെ സകരുണം കരഞ്ഞുകൊണ്ട് അവന്റെ ശരീരം എടുത്ത് (ശ്മശാനത്തിലേയ്ക്ക്) കൊണ്ടുപോകുകയും, അവന്റെ ശരീരത്തെ ഒരു വിറകിനെയെന്നപോലെ ചിതയിലേയ്ക്ക് എറിയുന്നു.

**അന്യോ ധനം പ്രേതഗതസ്യ ഭുങ്ക്തേ**
**വയാംസി ചാഗ്നിശ്ച ശരീരധാതൂൻ**
**ദ്വാഭ്യാമയം സഹ ഗച്ഛത്യമുത്ര**
**പുണ്യേന പാപേന ച വേഷ്ട്യമാനഃ 15**

മരിച്ചുപോയവന്റെ സമ്പത്ത് അന്യർ അനുഭവിക്കുകയും, ശരീരത്തെ അഗ്നിയും പക്ഷികളും ഭക്ഷിക്കുകയും ചെയ്യുന്നു. അവൻ പുണ്യം, പാപം എന്നീ രണ്ടുകാര്യങ്ങളാൽ ചുറ്റപ്പെട്ട് പരലോകത്തിലേയ്ക്ക് പോകുകയും ചെയ്യുന്നു.

**ഉത്സൃജ്യ വിനിവർതന്തേ ജ്ഞാതയഃ സുഹൃദഃ സുതാഃ**
**അഗ്നൗ പ്രാസ്തം തു പുരുഷം കർമാന്വേതി സ്വയം കൃതം 16**

ബന്ധുക്കളും, മിത്രങ്ങളും, പുത്രന്മാരും ശരീരത്തെ എറിഞ്ഞിട്ട് തിരിച്ചുപോകുന്നു. അവൻ ചെയ്ത കർമ്മങ്ങൾ മാത്രം അഗ്നിയിലെറിപ്പെട്ട അയാളെ പിന്തുടരുന്നു.

**അസ്മാല്ലോകാദൂർധ്വമമുഷ്യ ചാധോ**
**മഹത്തമസ്തിഷ്ഠതി ഹ്യന്ധകാരം**
**തദ്വൈ മഹാമോഹനമിന്ദ്രിയാണാം**
**ബുധ്യസ്വ മാ ത്വാം പ്രലഭേത രാജൻ 17**

അല്ലയോ രാജൻ! ഈ ലോകത്തിനു മുകളിലും താഴെയും സ്ഥിതിചെയ്യുന്ന മഹത്തായ അജ്ഞാനവും ഇരുട്ടും മനുഷ്യരുടെ ഇന്ദ്രിയങ്ങളെ ശക്തമായി മോഹിപ്പിക്കുന്നവയാണെന്ന് എന്നിൽ നിന്ന് അറിയൂ. അങ്ങയെ ഈ അന്ധകാരം ഗ്രസിക്കാതിരിക്കട്ടെ.

**ഇദം വചഃ ശക്ഷ്യസി ചേദ്യഥാവൻ**
**നിശമ്യ സർവം പ്രതിപത്തുമേവം**
**യശഃ പരം പ്രാപ്സ്യസി ജീവലോകേ**
**ഭയം ന ചാമുത്ര ന ചേഹ തേƒസ്തി 18**

എന്റെ ഈ വാക്കുകളെ ശ്രദ്ധയോടെ കേട്ടിട്ട് അതനുസരിച്ച് പ്രവർത്തിക്കുകയാണെങ്കിൽ അങ്ങ് ഈ ലോകത്തിൽ വളരെയധികം കീർത്തി നേടും. ഈ ലോകത്തിലേ പരലോകത്തിലോ അങ്ങയ്ക്ക് ഭയം ഉണ്ടാകുകയുമില്ല.

**ആത്മാ നദീ ഭാരത പുണ്യതീർഥാ**
**സത്യോദകാ ധൃതികൂലാ ദമോർമിഃ**
**തസ്യാം സ്നാതഃ പൂയതേ പുണ്യകർമാ**
**പുണ്യോ ഹ്യാത്മാ നിത്യമംഭോംഭ ഏവ**

അല്ലയോ ഭാരത! ആത്മാവ് പുണ്യനദിയാണ്. സത്യമാണ് അതിലെ ജലം. സ്ഥിരത (നിഷ്ഠ) അതിന്റെ തീരവും, ആത്മ നിയന്ത്രണം അതിലെ അലകളുമാണ്. പുണ്യകർമ്മങ്ങ

ളനുഷ്ഠിക്കുന്നവൻ ഈ നദിയിൽ കുളിച്ച് ശുദ്ധനായി ത്തീരുന്നു. എന്തെന്നാൽ ആത്മാവ് പരിശുദ്ധനാണ്.

**കാമക്രോധഗ്രാഹവതീം പഞ്ചേന്ദ്രിയജലാം നദീം**
**കൃത്വാ ധൃതിമയീം നാവം ജന്മദുർഗാണി സന്തര 20**

കാമം, ക്രോധം എന്നീ മുതലകളുള്ളതും, പഞ്ചേന്ദ്രിയങ്ങ ളാകുന്ന ജലത്തോടുകൂടിയതുമായ നദിയിലെ ജന്മാന്തരങ്ങ ളാകുന്ന ചുഴികളെ ആത്മനിയന്ത്രണമാകുന്ന നൗകയിലേറി മറികടക്കൂ.

**പ്രജ്ഞാവൃദ്ധം ധർമവൃദ്ധം സ്വബന്ധും**
**വിദ്യാവൃദ്ധം വയസാ ചാപി വൃദ്ധം**
**കാര്യാകാര്യേ പൂജയിത്വാ പ്രസാദ്യ**
**യഃ സമ്പൃച്ഛേന്ന സ മുഹ്യേത് കദാചിത് 21**

പ്രജ്ഞാ (ബുദ്ധി), ധർമ്മം, അറിവ്, വയസ്സ് എന്നിവയിൽ തന്നേക്കാൾ മുതിർന്നവനായ ബന്ധുവിനോട് ആദരവോട് ചെയ്യേണ്ടതും ചെയ്യേണ്ടാത്തതും ആരായുന്നവൻ ഒരിക്കലും മോഹിതനാകുന്നില്ല.

**ധൃത്യാ ശിശ്നോദരം രക്ഷേത്പാണിപാദം ച ചക്ഷുഷാ**
**ചക്ഷുഃ ശ്രോത്രേ ച മനസാ മനോ വാചം ച കർമണാ 22**

കാമത്തെയും, വിശപ്പിനെയും ആത്മനിയന്ത്രണം കൊണ്ടും, കൈകാലുകളെ കണ്ണുകൾ കൊണ്ടും, കണ്ണുകളെയും കാതു കളെയും മനസ്സു കൊണ്ടും, മനസ്സിനെയും, വാക്കിനെയും കർമ്മം കൊണ്ടും നിയന്ത്രിക്കേണ്ടതാണ്.

**നിത്യോദകീ നിത്യയജ്ഞോപവീതീ**
**നിത്യസ്വാധ്യായീ പതിതാന്നവർജീ**
**ഋതം ബ്രുവൻഗുരവേ കർമ കുർവൻ**
**ന ബ്രാഹ്മണശ്ച്യവതേ ബ്രഹ്മലോകാത് 23**

നിത്യവും (മുടങ്ങാതെ) സ്നാനം ചെയ്യുന്നവനും, യജ്ഞോപവീതം (പുണൂൽ) ധരിക്കുന്നവനും, സ്വാധ്യായം ചെയ്യുന്നവനും, പതിതന്റെ അന്നം ഭക്ഷിക്കാത്തവനും, സത്യം പറയുന്നവനും, ഗുരുവിനുവേണ്ടി കർമ്മം ചെയ്യുന്നവനുമായ ബ്രാഹ്മണൻ ബ്രഹ്മലോകത്തിൽ നിന്നും പതിക്കുന്നില്ല (എന്നെന്നും അവിടെ വസിക്കുന്നു എന്നർഥം).

**അധീത്യ വേദാൻപരിസംസ്തീര്യ ചാഗ്നീ-**
**നിഷ്ട്വാ യജ്ഞൈഃ പാലയിത്വാ പ്രജാശ്ച**
**ഗോബ്രാഹ്മണാർഥേ ശസ്ത്രപൂതാന്തരാത്മാ**
**ഹതഃ സംഗ്രാമേ ക്ഷത്രിയഃ സ്വർഗമേതി 24**

വേദാധ്യയനം ചെയ്തവനും, അഗ്നിഹോത്രവും യജ്ഞവും ചെയ്തിട്ടുള്ളവനും, പ്രജകളെ പാലിച്ചവനും, പശുക്കൾക്കും ബ്രാഹ്മണർക്കും വേണ്ടി ആയുധമെടുത്തിട്ട് സ്വയം ശുദ്ധീ കരിച്ചവനുമായ ക്ഷത്രിയൻ യുദ്ധത്തിൽ മരണമടഞ്ഞാൽ സ്വർഗ്ഗം പ്രാപിക്കുന്നു.

**വൈശ്യോƒധീത്യ ബ്രാഹ്മണാൻക്ഷത്രിയാംശ്ച**
**ധനൈഃ കാലേ സംവിഭജ്യാശ്രിതാംശ്ച**
**ത്രേതാ പൂതം ധൂമമാഘ്രായ പുണ്യം**
**പ്രേത്യ സ്വർഗേ ദേവ സുഖാനി ഭുങ്‌ക്തേ 25**

വേദാധ്യയനം ചെയ്തിട്ട്, തന്റെ സമ്പത്ത് ബ്രാഹ്മണർ, ക്ഷത്രിയർ, തന്റെ ആശ്രിതർ എന്നിവർക്കിടയിൽ വേണ്ടും

വണ്ണം വിഭജിച്ചുനല്കിയിട്ടുള്ളവനും, മൂന്നു തരം അഗ്നിയുടെ ധൂമം (പുക) ശ്വസിച്ചിട്ടുള്ളവനുമായ വൈശ്യൻ മരണാനന്തരം സ്വർഗ്ഗത്തിൽ ദേവതുല്യമായ സുഖങ്ങൾ അനുഭവിക്കുന്നു.

**ബ്രഹ്മക്ഷത്രം വൈശ്യ വർണം ച ശൂദ്രഃ**
**ക്രമേണൈതാന്ന്യായതഃ പൂജയാനഃ**
**തുഷ്ടേഷ്വേതേഷ്വവ്യഥോ ദഗ്ധപാപ-**
**സ്ത്യക്ത്വാ ദേഹം സ്വർഗസുഖാനി ഭുങ്ക്തേ 26**

ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ എന്നിവരെ യഥാക്രമം പൂജിച്ചിട്ടുള്ളവനും, അവരെ സന്തുഷ്ടരാക്കി തന്റെ പാപങ്ങളെ അകറ്റിയവനുമായ ശൂദ്രൻ ശരീരം വെടിഞ്ഞശേഷമ് സ്വർഗ്ഗ സുഖം അനുഭവിക്കുന്നു.

**ചാതുർവർണ്യസ്യൈഷ ധർമസ്തവോക്തോ**
**ഹേതും ചാത്ര ബ്രുവതോ മേ നിബോധ**
**ക്ഷാത്രാദ്ധർമാദ്ധീയതേ പാണ്ഡുപുത്ര-**
**സ്തം ത്വം രാജന്രാജധർമേ നിയുങ്ക്ഷ്വ 27**

നാലു വർണ്ണത്തിൽപെട്ടവരുടെ ധർമ്മം ഞാൻ നിന്നോട് പറഞ്ഞുകഴിഞ്ഞു. ഇനി ഞാൻ പറയുന്നതിനുള്ള കാരണവും കൂടി കേൾക്കൂ. പാണ്ഡുപുത്രൻ (യുധിഷ്ഠിരൻ) ക്ഷാത്രധർമ്മ ത്തിൽ നിന്ന് വ്യതിചലിക്കുകയാണ്. അല്ലയോ രാജൻ! അങ്ങ് അവനെ രാജധർമ്മത്തിൽ നിയോഗിക്കൂ."

**ധൃതരാഷ്ട്ര ഉവാച**
**ഏവമേതദ്യഥാ മാം ത്വമനുശാസതി നിത്യദാ**
**മമാപി ച മതിഃ സൌമ്യ ഭവത്യേവം യഥാത്ഥ മാം 28**

**സാ തു ബുദ്ദിഃ കൃതാപ്യേവം പാണ്ഡവാന്രപ്തി മേ സദാ**
**ദുര്യോധനം സമാസാദ്യ പുനർവിപരിവർതതേ 29**

**ന ദിഷ്ടമഭ്യതിക്രാന്തും ശക്യം മർത്യേന കേന ചിത്**
**ദിഷ്ടമേവ കൃതം മന്യേ പൌരുഷം തു നിരർഥകം 30**

ധൃതരാഷ്ട്രർ പറഞ്ഞു, "അല്ലയോ സൗമ്യ! നീ എന്നെ എന്നും ഉപദേശിക്കാറുള്ളതു പോലെ നീ പറയുന്നതു ചെയ്യുവാൻ എന്റെ ഹൃദയം തുനിയുന്നു. നീ പറയുന്നതുപോലെ പാണ്ഡവരുടെ നേർക്ക് എന്റെ മനസ്സ് ചായുന്നുണ്ടെങ്കിലും, ദുര്യോധനനെക്കാണുമ്പോൾ വീണ്ടും എന്റെ മനസ്സ് അവർക്ക് വിപരീതമായിത്തീരുന്നു. വിധിയെ തടുക്കുവാൻ ഒരു മനുഷ്യനും സാധ്യമല്ല. കാര്യങ്ങൾ വിധിയ്ക്കനുസരിച്ച് തന്നെ ഒടുവിൽ സംഭവിക്കും എന്നെനിക്കു തോന്നുന്നു. പൗരുഷം (ഒരു വ്യക്തിയുടെ ഇച്ഛയും പ്രയത്നവും) നിരർഥകമാണ്."

**ഇതി ശ്രീമാഹാഭാരതേ ഉദ്യോഗപർവണി പ്രജാഗരപർവണി വിദുരവാക്യേ ചത്വാരിംശോഽധ്യായഃ**

ശ്രീമാഹാഭാരതത്തിലെ ഉദ്യോഗപർവത്തിൽ പ്രജാഗരപർവത്തിലെ വിദുരവാക്യത്തിൽ നാല്പതാമദ്ധ്യായം സമാപിച്ചു.

**ഇതി വിദുരനീതിഃ സമാപ്താ**

വിദുരനീതി സമാപിച്ചു.